# പാഠപദ്ധതി

# (CURRICULUM)

## സ്റ്റാൻഡേർഡ് 1 മുതൽ 4 വരെ

## (Standard. 1 to IV)

(G. O.Rt. No. 3579/89/G.Edn. dt. Thiruvananthapuram 20-11-'89 കല്പന പ്രകാരം സർക്കാർ അംഗീകരിച്ചത്)

കേരള സർക്കാർ
വിദ്യാഭ്യാസ വകുപ്പ്

Government of Kerala
Education Department
1990

Printed at the O.P.U, State Institute of Education
Thiruvananthapuram.

# പാഠപദ്ധതി

# (CURRICULUM)

## സ്റ്റാൻഡേർഡ് 1 മുതൽ 4 വരെ
## (Standard. 1 to IV)

(G. O.Rt. No. 3579/89/G.Edn. dt. Thiruvananthapuram
20-11-'89 കല്പന പ്രകാരം സർക്കാർ അംഗീകരിച്ചത്)

കേരള സർക്കാർ
വിദ്യാഭ്യാസ വകുപ്പ്

Government of Kerala
Education Department
1990

Printed at the O.P.U, State Institute of Education
Thiruvananthapuram.

# ഉള്ളടക്കം




(G. O. Rt.No. 3579/89/G.Edn. dt. Thiruvananthapuram 20-11-'89 കല്പന പ്രകാരം സർക്കാർ അംഗീകരിച്ചത്)

# അവതാരിക

ദേശീയ വിദ്യാഭ്യാസ നയത്തിന്റെ മാർഗ്ഗ നിർദ്ദേശാനുസരണം സംസ്ഥാനത്തെ ലോവർ പ്രൈമറി ക്ലാസ്സുകളിലേക്കു തയ്യാറാക്കിയിട്ടുള്ള പുതിയ പാഠ്യപദ്ധതിയാണിത്. പാഠ്യപദ്ധതി പരിഷ്ക്കരണത്തിനായി നിയോഗിക്കപ്പെട്ട ഔദ്യോഗിക സമിതികൾ തയ്യാറാക്കിയ കരടു പാഠ്യപദ്ധതി സ്ക്കൂൾ വിദ്യാഭ്യാസത്തിലെ ഉള്ളടക്കവും പ്രക്രിയയും നവീകരിക്കുവാൻ വേണ്ടി രൂപീകരിച്ച ദേശീയപദ്ധതിയിൻ പ്രകാരം ഇൻസ്റ്റിറ്റ്യൂട്ട് കൂടുതൽ ചർച്ചകൾക്കും പഠനത്തിനും വിധേയമാക്കുകയും, അതിനനുസരിച്ച് വേണ്ടുന്ന ഭേദഗതികളോടെ നവീകരിക്കുകയും ചെയ്തു. ഇത് ഗവൺമെൻറിന്റെ അംഗീകാരത്തോടെ 1990—91 വർഷം മുതൽ സംസ്ഥാനത്തെ പ്രാഥമിക വിദ്യാലയങ്ങളിൽ പ്രാബല്യത്തിൽ വരികയാണ്.

അദ്ധ്യാപനത്തെക്കാളും, അദ്ധ്യയനത്തിന് കൂടുതൽ ഊന്നൽ നൽകണമെന്നതാണ് ഈ നൂതന പാഠ്യപദ്ധതിയിലൂടെ വിഭാവനം ചെയ്തിരിക്കുന്നത്. പഠനബോധന പ്രക്രിയകൾ വിദ്യാർത്ഥികേന്ദ്രീകൃതവും, പരിസരബന്ധിതവും, നൈപുണി വികസനോന്മുഖവുമായിരിക്കണമെന്ന് ഇതിൽ വ്യക്തമായും നിർദ്ദേശിച്ചിരിക്കുന്നു. കുട്ടികളുടെ സർവതോമുഖമായ വികസനം ലക്ഷ്യമാക്കിക്കൊണ്ട്, കലാ കായിക വിദ്യാഭ്യാസം, പ്രവൃത്തിപരിചയം തുടങ്ങിയ പഠനാനുബന്ധ പ്രവർത്തനങ്ങൾക്ക് ഈ പാഠ്യപദ്ധതിയിൽ പ്രാധാന്യം കൽപിച്ചിട്ടുണ്ട്. ഈ നൂതന പാഠ്യപദ്ധതി പ്രായോഗികമാകുന്നതോടൊപ്പം പഠനം കുട്ടികൾക്ക് കൂടുതൽ രസകരവും, ആകർഷണീയവും, അവരുടെ ബഹുമുഖ വ്യക്തിത്വ വികസനത്തിന് സഹായകവുമാവുമെന്ന് പ്രത്യാശിക്കുന്നു.

നമ്മുടെ പ്രൈമറി വിദ്യാലയങ്ങളുടെ ആവശ്യത്തിലേക്ക് ഇത് മലയാളത്തിൽ പ്രസിദ്ധീകരിക്കുകയാണ്. ഇംഗ്ലീഷ്, തമിഴ്, കന്നട ഇവ ബോധന ഭാഷയാക്കിയിട്ടുള്ള വിദ്യാലയങ്ങൾക്കുവേണ്ടി ഇതിന്റെ ഇംഗ്ലീഷ് പതിപ്പ് ഇതോടൊപ്പം പ്രസിദ്ധീകരിക്കുന്നു. ഈ പ്രസിദ്ധീകരണം അദ്ധ്യാപകർക്കും, വിദ്യാഭ്യാസ പ്രവർത്തകർക്കും, പൊതുജനങ്ങൾക്കും പ്രയോജന പ്രദമാവുമെന്ന് പ്രതീക്ഷിക്കുന്നു.

സംസ്ഥാന വിദ്യാഭ്യാസ ഇൻസ്റ്റിറ്റ്യൂട്ട്,
തിരുവനന്തപുരം — 12.

ഡയറക്ടർ

# ആമുഖം

## ദേശീയ വിദ്യാഭ്യാസനയവും പ്രാഥമിക വിദ്യാഭ്യാസവും

മനുഷ്യ വിഭവ വികസനത്തിനുള്ള കാര്യക്ഷമമായ ഒരു മാധ്യമമായാണ് ദേശീയവിദ്യാഭ്യാസത്തെ കണക്കാക്കുന്നത്. വികസനോന്മുഖമായ ഈ വീക്ഷണം മൂലം, പഠന—ബോധന പ്രക്രിയകളുടെ ലക്ഷ്യങ്ങൾക്ക് നല്കുന്ന ആപേക്ഷികപ്രാധാന്യത്തിന്റെ കാര്യത്തിൽ ഒരു വ്യതിയാനം ആവശ്യമായി ത്തീർന്നിരിക്കുന്നു. നൈപുണികളുടെ വികസനത്തിലേയ്ക്ക് നയിക്കുന്ന വ്യവഹാര പരിവർത്തനത്തിന് മുൻതൂക്കം നല്കുന്ന പ്രവണത ഈ വ്യതിയാന ത്തിന്റെ ഫലമത്രെ. വൈജ്ഞാനികവും വൈകാരികവുമായ മാററങ്ങൾ നൈപുണീ വികസനത്തിന് അവശ്യംവേണ്ട മുൻ ഉപാധികളാണെന്ന കാര്യം മറക്കുകയല്ല; അതേസമയം, ബൗദ്ധികവികസനം മാത്രം അന്തിമലക്ഷ്യമായി കണക്കാക്കുന്നത് സ്വീകാര്യവുമല്ല. കാരണം, വികസനം ഉത്പാദനക്ഷമതയുമായി ബന്ധപ്പെട്ടിരിക്കുന്നു.; ഉത്പാദനക്ഷമതയാകട്ടെ കാര്യക്ഷമമായ നൈപുണി കളെയാണ് മുഖ്യമായും ആശ്രയിക്കുന്നത്. നേടിയെടുത്ത ഒരു നൈപുണി ബന്ധപ്പെട്ട എല്ലാ വ്യക്തികളിലും അഭിപ്രേരണ ഉണ്ടാക്കണം; അതിനായുള്ള അവരുടെ പ്രയത്നം ജീവിതശൈലിയുടെ ഭാഗമായി മാറിയ മൂല്യങ്ങളാൽ ത്വരിപ്പിക്കപ്പെടുകയും വേണം. ഇക്കാരണത്താലാണ് വിദ്യാഭ്യാസവുമായി ബന്ധപ്പെട്ട എല്ലാ പ്രവർത്തനങ്ങളിലും ആഴത്തിലുള്ള മൂല്യബോധത്തിനും കാര്യക്ഷമമായ നൈപുണിയുടെ പ്രയോഗത്തിന്റെ പ്രാധാന്യം നല്കണം എന്ന് ദേശീയവിദ്യാഭ്യാസ നയം നിർദ്ദേശിക്കുന്നത്. ലക്ഷ്യങ്ങൾക്കു നല്കുന്ന ഊന്നലിൽ വന്നതായി മുകളിൽ കണ്ട വ്യതിയാനത്തിന്റെ വെളിച്ചത്തിൽ വേണം വിവിധ വിഷയങ്ങളുടെ പാഠ്യക്രമങ്ങളെ പഠനാ നുഭവങ്ങളായി വികസിപ്പിക്കേണ്ടത്.

പ്രാഥമിക വിദ്യാഭ്യാസഘട്ടത്തിലാണല്ലോ വ്യക്തി വികസനം എന്ന അന്തിമലക്ഷ്യത്തിൽ എത്തിച്ചേരുന്നതിനു വേണ്ടി സജ്ജമാക്കുന്ന ചിട്ടയായ പഠനാനുഭവങ്ങളിലേക്ക് കുട്ടികളെ ആദ്യമായി കൈപിടിച്ച് ആനയിക്കുന്നത്. അതുകൊണ്ട്, മുന്നോട്ടുള്ള കുതിപ്പിന് ആവശ്യമായ ഊർജ്ജം നല്കേണ്ടത് ആ ഘട്ടത്തിലത്രെ. മാത്രവുമല്ല, വഴക്കമുള്ള ആ ഘട്ടമാണ് മൂല്യങ്ങളുടെയും അടിസ്ഥാന നൈപുണികളുടെയും വിത്തുപാകാൻ ഏററവും അനുയോജ്യം. അതിനാൽ, പാഠ്യക്രമത്തിലെ ഓരോ ഇനവും ഈ അന്തിമലക്ഷ്യത്തെ മുൻനിർത്തി വ്യാഖ്യാനിക്കാനും അതിനുപററിയ പഠനാനുഭവങ്ങൾ സംവിധാനം ചെയ്യാനും ഉള്ള ചുമതല പ്രാഥമിക വിദ്യാലയത്തിലെ അധ്യാപകർക്കുണ്ട്.

## പരിസ്ഥിതിയെ കേന്ദ്രമാക്കിയുള്ള സമീപനം

ക്ലാസ്സ് മുറികളുടെ ചുവരുകൾക്കുള്ളിലെ ഇടുങ്ങിയ അന്തരീക്ഷത്തിൽ കാണപ്പെടുന്ന കൃത്രിമത്വത്തിന്റെ പിടിയിൽ നിന്ന് പഠനത്തെ മോചിപ്പിക്കണം എന്നത് വളരെ പ്രധാനപ്പെട്ട ഒരു തത്വമാണ്. പ്രകൃതിമാതാവിന്റെ സമ്പന്നമ വിഭവസമാഹാരത്തിൽ നിന്ന് നേരിട്ട് പഠനാനുഭവങ്ങൾ കരന്നെടുത്താൽ മാത്രമേ ഉത്പാദനക്ഷമമായ നൈപുണി വികസിപ്പിക്കാൻ കഴിയുകയുള്ളു. മൂല്യങ്ങളുടെ കാര്യവും ഭിന്നമല്ല. അതുകൊണ്ടാണ് ആദ്യകാല വിദ്യാഭ്യാസം പരിസ്ഥിതിയെ കേന്ദ്രീകരിച്ചുള്ളതാവണം എന്ന് പറയുന്നത്. ചെറിയ കുട്ടികൾ തങ്ങളുടെ ചുററുപാടുകളെക്കുറിച്ചും അവയിലൂടെയും പഠിക്കണം. ബൗദ്ധികവും വൈകാരികവും നൈപുണിപരവുമായ മേഖലകളിലെ വിവിധ വ്യവഹാരങ്ങളുടെ വികസനത്തിനുള്ള ഏററവും കാര്യക്ഷമമായ മാർഗ്ഗം പരിസ്ഥിതിയുമായി അനുസ്യൂതം പ്രതികരി ക്കുകയത്രേ. പരിസ്ഥിതിയിലെ എല്ലാ പ്രതിഭാസങ്ങളുടെയും സൂക്ഷ്മമായ നിരീക്ഷണം, അവയുടെയെല്ലാം താരതമ്യപഠനം, വർഗ്ഗീകരണം, അപഗ്രഥനം, സാമാന്യവത്ക്കരണം എന്നിവ എല്ലാ പഠനാനുഭവങ്ങളുടെയും മുഖമുദ്ര ആയിരിക്കണം. പ്രകൃതിയിലുള്ള പദാർഥങ്ങളും പ്രതിഭാസങ്ങളുമായി പ്രത്യക്ഷത്തിൽ പ്രതികരിക്കുക, പ്രകൃതിയിലെ താളക്രമവും സൗന്ദര്യവും ആസ്വദിക്കുക തുടങ്ങിയ അനുഭവങ്ങളുടെ കാര്യവും ഭിന്നമല്ല. പരിസ്ഥിതിയു മായി ഇത്തരത്തിൽ ഉണ്ടാകുന്ന സജീവമായ പങ്കാളിത്തം കൊണ്ടുമാത്രമെ പഠിതാവിന് അനുഭവങ്ങളെ സ്വാംശീകരിക്കാൻ കഴിയുകയുള്ളു.

## മൂല്യബോധം

മൂല്യബോധത്തെക്കുറിച്ച് ഒരു വാക്ക്. പലരും ധരിച്ചിരിക്കുന്നതു പോലെ, മൂല്യം എന്ന പദം കൊണ്ട് മതപരവും ആത്മീയവുമായ മൂല്യങ്ങളെ മാത്രമല്ല ഉദ്ദേശിക്കുന്നത്. ഓരോ വിഷയത്തിലും സാക്ഷാത്ക്കരിക്കപ്പെടേണ്ട മൂല്യ സംഘാതങ്ങൾ ഉണ്ട്. ഉദാഹരണമായി കണക്ക്, ശാസ്ത്രം, എന്നി വിഷയങ്ങളിൽ വസ്തുനിഷ്ഠമായ ചിന്തനം, സൂക്ഷ്മത, കൃത്യത, സത്യസന്ധത, പ്രാകൃതിക പ്രതിഭാസങ്ങളിലെ സൗന്ദര്യത്തിന്റെ ആസ്വാദനം, മററുള്ളവരുടെ അഭിപ്രായങ്ങളോടുള്ള ബഹുമാനം തുടങ്ങിയവയിൽ അധിഷ്ഠിത മായ നിരവധി മൂല്യങ്ങൾ അന്തർഭവിച്ചിരിക്കുന്നു. പ്രവൃത്തിപരിചയം, ക്രാഫ്ററ് എന്നിവയ്ക്കാണെങ്കിൽ തൊഴിലിന്റെ മഹത്വം, ഉത്പന്നത്തിന്റെ അളവും ഗുണമേന്മയും പരമാവധി വർദ്ധിപ്പിക്കുന്നതിനുള്ള ആന്തരികത്വര, സാമൂഹിക പ്രതിബദ്ധത തുടങ്ങിയവ ഉൾപ്പെടുന്ന മൂല്യസംഘാതമാണ് ഉള്ളത്. ഇത്തരത്തി ലുള്ള നിരവധി മൂല്യങ്ങളുടെ സംയുക്തമായ സ്വാധീനമാണ് ഒരു വ്യക്തിയിൽ മൂല്യബോധം വളർത്തുക. ഈ മൂല്യങ്ങളുടെ സ്വാംശീകരണം അവയെപ്പററി പഠിച്ചതുകൊണ്ടുമാത്രം ഉണ്ടാവില്ല; മറിച്ച്, മൂല്യങ്ങൾക്കൊത്ത് ജീവിക്കുക വഴി മാത്രമെ അതു സാധ്യമാവുകയുള്ളൂ. അതുകൊണ്ടാണ് പരിസ്ഥിതിയുമായി ശാരീരികമായും മാനസികമായും അനുസ്യൂതം സമ്പർക്കം പുലർത്താനുള്ള

സന്ദർഭങ്ങാം കുട്ടികാംക്ക് നല്കണമെന്നും, അങ്ങനെ നൈപുണികളും മൂല്യങ്ങളും സ്വായത്തമാക്കാൻ പാകത്തിൽ പഠനാനുഭവങ്ങളെ സ്വാംശീകരിക്കാൻ സഹായിക്കണമെന്നും നേരത്തെ നിർദ്ദേശിച്ചത്. ചുരുക്കത്തിൽ, സ്വാംശീകരണത്തിലൂടെ അർത്ഥപൂർണ്ണവും സുസംഘടിതവുമായ ഒരു വൈജ്ഞാനികഘടന സൃഷ്ടിക്കത്തക്കവിധം എല്ലാ വിഷയങ്ങളുടെയും പഠനത്തെ കൂട്ടിയിണക്കുന്നതായി വർത്തിക്കേണ്ടത് പരിസ്ഥിതിയത്രെ. അപ്പോാം മാത്രമെ മാനുഷിക വിഭവത്തിൻെറ വികസനത്തിനുള്ള മാധ്യമം എന്ന വിശേഷണത്തിന് വിദ്യാഭ്യാസം അർഹമാവുകയുള്ളു.

## പാഠ്യവസ്തുവും പഠനപ്രക്രിയയും തമ്മിലുള്ള സമതുലനം.

പാഠ്യവസ്തുക്കളും (ഉള്ളടക്കവും) പഠനപ്രക്രിയയും തമ്മിൽ സമതുലിതമായ ഒരു ബന്ധം നിലനിർത്തുമാറു വേണം പഠനാനുഭവങ്ങാം നല്കുക എന്ന് ഇതുവരെ നടന്ന ചർച്ചയിൽ നിന്നും വ്യക്തമായിരിക്കുമല്ലോ. വസ്തുതകാം, ആശയങ്ങാം, തത്വങ്ങാം തുടങ്ങിയവയുമായി ബന്ധപ്പെട്ട വിജ്ഞാനം നേടാൻ വേണ്ടി പാഠ്യപദ്ധതിയിൽ കൊള്ളിക്കുന്ന ഉള്ളടക്കത്തിന് കല്പിച്ചുപോരുന്ന അത്ര പ്രാധാന്യമെങ്കിലും പഠനപ്രക്രിയയ്ക്കും നല്കണം എന്നാണ് ഇതിൻെറ സാരം. പാഠഭാഗങ്ങളിലുള്ള അറിവ് ശാസ്ത്രീയമായ നിരവധി പഠനതന്ത്രങ്ങളിലൂടെ ആർജ്ജിച്ചെങ്കിൽ മാത്രമെ വികസനത്തിനു വേണ്ടിയുള്ള വിദ്യാഭ്യാസം എന്ന പ്രാഥമിക ലക്ഷ്യം കൈവരിക്കാൻ കഴിയുകയുള്ളൂ. അത്തരം പഠനതന്ത്രങ്ങാം, പഠിക്കുന്ന കാര്യങ്ങളെ സ്വാംശീകരിക്കാൻ പഠിതാവിനെ സഹായിക്കും എന്നു മാത്രമല്ല, ഭാവിജീവിതത്തിലെ പ്രശ്നസന്ദർഭങ്ങളെ ആത്മവിശ്വാസത്തോടെ സ്വതന്ത്രമായി നേരിടാനുള്ള ശേഷി അവരിൽ വികസിപ്പിക്കുകയും ചെയ്യും. മററൊരു രീതിയിൽ പറഞ്ഞാൽ, പഠനത്തിൻെറ ഫലമായുണ്ടാകുന്ന 'ഉത്പന്നം' പഠിതാവിൻെറ ശാസ്ത്രീയമായ ചിന്തനത്തിൻെറയും ചിട്ടയായ പ്രവർത്തനത്തിൻെറയും സ്വാഭാവികമായ പരിണതഫലം ആയിരിക്കണം. ഉദാഹരണമായി, ഒരു സസ്യത്തിൻെറ വിവിധഭാഗങ്ങാം ഏവയെന്ന അറിവ് ശാസ്ത്രീയ നിരീക്ഷണം, താരതമ്യപഠനം, വർഗ്ഗീകരണം, സാമാന്യവത്ക്കരണം എന്നിവയുടെ ഫലമായി നേടിയതല്ലെങ്കിൽ പ്രയോജനരഹിതമാണ്. മറിച്ച്, ഇത്തരം അനുഭവങ്ങാം ലഭിച്ചാൽ, ഒരു പ്രശ്ന സന്ദർഭത്തെ അപഗ്രഥിക്കാനും അപഗ്രഥന ഫലങ്ങളെ ഉദ്ഗ്രഥിക്കാനും ഉള്ള ശാസ്ത്രീയ മാർഗ്ഗം പരിചിതമാവുകയും ആ പരിചയത്തിൻെറ സഹായത്താൽ സ്വതന്ത്രമായി നിഗമനങ്ങളിലും സാമാന്യവത്ക്കരണങ്ങളിലും എത്തിച്ചേരാനുള്ള കഴിവ് പഠിതാവിന് ഉണ്ടാവുകയും ചെയ്യും. ചുരുക്കത്തിൽ, എങ്ങനെ പഠിക്കണം എന്നു പഠിക്കാൻ കുട്ടിയെ സഹായിക്കുകയാണ് പ്രധാനം — പ്രത്യേകിച്ചും വിദ്യാഭ്യാസത്തിൻെറ ആദ്യഘട്ടങ്ങളിൽ.

## ബോധനമാധ്യമം

മുകളിൽ സൂചിപ്പിച്ച മാർഗ്ഗനിർദ്ദേശത്തിനൊത്ത് പ്രാഥമിക വിദ്യാലയങ്ങളിലെ പാഠപദ്ധതി നടപ്പിലാക്കണമെങ്കിൽ ബോധനം

മാതൃഭാഷയിൽത്തന്നെ നിർവ്വഹിക്കേണ്ടതാണ്. കാരണം, ആശയങ്ങളുടെ സ്വീകരണവും പ്രകടനവും മാതൃഭാഷാമാധ്യമത്തിലൂടെ മാത്രമെ ഉറപ്പുവരുത്താൻ കഴിയുകയുള്ളു. അതുകൊണ്ട് നാലാം ക്ലാസ്സുവരെ എല്ലാവിഷയങ്ങളും മാതൃഭാഷയിൽത്തന്നെ അഭ്യസിക്കണം.

## അടിസ്ഥാന ഘടകങ്ങൾ ( Core elements )

വിദ്യാഭ്യാസത്തിൻെറ ദേശീയലക്ഷ്യങ്ങൾ കൈവരിക്കുന്നതിന് സഹായകമായ വിധത്തിൽ ദേശീയപാഠ്യപദ്ധതിയിൽ പത്ത് അടിസ്ഥാന ഘടകങ്ങൾ നിർദ്ദേശിച്ചിട്ടുണ്ട്. അവ താഴെ കൊടുക്കുന്നു.

1. ഭാരത സ്വാതന്ത്ര്യസമര പ്രസ്ഥാനത്തിൻെറ ചരിത്രം.
2. ഭരണഘടന നിർദ്ദേശിക്കുന്ന ചുമതലകൾ.
3. ദേശീയബോധം വളർത്താൻ സഹായകമായ ഉള്ളടക്കം.
4. ഭാരതത്തിൻെറ പൊതുവായ സാംസ്ക്കാരിക പൈതൃകം.
5. സഹിഷ്ണുത, ജനാധിപത്യം, മതനിരപേക്ഷത.
6. സ്ത്രീപുരുഷ സമത്വം.
7. പരിസ്ഥിതി സംരക്ഷണം.
8. സാമൂഹിക പ്രതിബന്ധങ്ങളുടെ നിർമ്മാർജ്ജനം.
9. ചെറിയ കുടുംബം എന്ന ആശയത്തിൻെറ അംഗീകാരം.
10. ശാസ്ത്രാവബോധം.

വിവിധ വിഷയങ്ങളുടെ വിശദമായ പാഠ്യക്രമവും അവയുടെ പഠനത്തിനുള്ള തന്ത്രങ്ങളും ആവിഷ്ക്കരിക്കുമ്പോൾ ഈ അടിസ്ഥാന ഘടകങ്ങൾ പ്രത്യേകം പരിഗണിക്കേണ്ടതുണ്ട്.

## നിഗീർണ്ണ പാഠപദ്ധതി (Hidden curriculum) യുടെ പങ്ക്

ഇതുവരെ സൂചിപ്പിച്ച വിവിധ ലക്ഷ്യങ്ങൾ സാക്ഷാത്ക്കരിക്കണം എങ്കിൽ അധ്യാപകൻ പാഠ്യപദ്ധതിയെ എക്സ് റേ കണ്ണുകൾകൊണ്ട് പരിശോധിക്കുകയും അതിലെ പ്രകടമായ ഉള്ളടക്കത്തിനകത്ത് ഒളിഞ്ഞിരിക്കുന്ന ആശയങ്ങളും സൂചനകളും കണ്ടെത്തുകയും വേണം. വികസനം, പ്രത്യേകിച്ചും വൈകാരികവും നൈപുണീപരവുമായ മേഖലകളിൽ, കൈവരുത്താൻ മിക്കപ്പോഴും സഹായകമാവുന്നത് ഈ അദൃശ്യ (നിഗീർണ്ണ) പാഠപദ്ധതിയാണെന്നാണ് അടുത്ത കാലത്തു നടന്ന പല പഠനങ്ങളും വ്യക്തമാക്കുന്നത്. അനുഭവങ്ങളുടെ സ്വാംശീകരണം സാധ്യമാകുന്നത് പ്രകടമായ പാഠ്യപദ്ധതിയെക്കാളേറെ നിഗീർണ്ണ പാഠപദ്ധതിയാണെന്നു കരുതപ്പെടുന്നു. കാരണം, അത്തരത്തിലുള്ള പഠനാനുഭവങ്ങൾ പഠനസംക്രമണത്തെ പരമാവധി വർദ്ധിപ്പിക്കുകയും അങ്ങനെ പഠിതാവിൽ സ്ഥിരമായ സ്വാധീനം ചെലുത്തുകയും ചെയ്യും. ക്ലാസ്സിലെ മാനസികവും ബൗദ്ധികവുമായ കാലാവസ്ഥ, പഠനപ്രക്രിയയ്ക്ക് ഊന്നൽ

നല്കിക്കൊണ്ടുള്ള പഠന – ബോധനശൈലി, പഠിതാവ് സഹപാഠികളോടും അധ്യാപകനോടും വിദ്യാലയത്തിന്റെ പരിതസ്ഥിതിയോടും പ്രകൃതിയോടും പുലർത്തുന്ന അഭിഭാവം തുടങ്ങിയവ ഈ നിഗീർണ്ണ പാഠ്യപദ്ധതിയുടെ അംശങ്ങളത്രെ. ഒരു പാഠ്യപദ്ധതിയിലൊ പാഠ്യക്രമത്തിലൊ ഒളിഞ്ഞിരിക്കുന്ന അംശങ്ങൾ മുഴുവൻ വെളിവാക്കുക സാധ്യമല്ല; അങ്ങനെ ചെയ്യുന്നത് അഭിലഷണീയവുമല്ല. അതേസമയം പാഠ്യക്രമം തയ്യാറാക്കുന്നവർക്ക്, പ്രാഥമിക വിദ്യാഭ്യാസത്തിന്റെ മാറിയ വ്യാപ്തിക്കൊത്ത് പഠനാനുഭവങ്ങൾ സമ്പന്നമാക്കാനുള്ള വകകൾ ഉൾക്കൊള്ളിക്കാനും അവയെ പ്രാവർത്തികമാക്കാൻ സഹായകമായ സൂചനകൾ സാമാന്യമായി നല്കാനും കഴിയും.

മുകളിൽ വിവരിച്ച മാർഗ്ഗനിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിൽ, പ്രാഥമിക വിദ്യാഭ്യാസത്തിന്റെ മുഖ്യോദ്ദേശ്യങ്ങൾ ചുവടെ കൊടുക്കുന്നു.

## പ്രാഥമിക വിദ്യാഭ്യാസത്തിന്റെ മുഖ്യോദ്ദേശ്യങ്ങൾ

I താഴെപ്പറയുന്നവയുമായി ബന്ധപ്പെട്ട അറിവ്, ഗ്രഹണം എന്നിവയിലൂടെ പഠിതാവിന്റെ വൈജ്ഞാനിക വികസനം സാധ്യമാക്കുക.

(i) മാതൃഭാഷ/ പ്രാദേശികഭാഷയുടെ കാര്യക്ഷമമായ പ്രയോഗം.
(ii) ദൈനംദിന ജീവിതത്തിൽ വേണ്ടിവരുന്ന ഗണിതപരമായ ഇടപാടുകൾക്ക് അവശ്യംവേണ്ട പ്രാഥമിക ഗണിതം.
(iii) ഭൗതികവും പ്രാകൃതികവും കുടുംബപരവും സാമൂഹികവുമായ പരിസ്ഥിതിയോടുള്ള ശരിയായ പ്രതികരണം.
(iv) ആരോഗ്യകരവും ശുചിയുമായ ജീവിതചര്യ.
(v) സാംസ്കാരികവും കലാപരവുമായ ലഘു പ്രവർത്തനങ്ങൾ.
(vi) പ്രവൃത്തിയുടെ ലോകവുമായുള്ള പ്രാരംഭ പരിചയം.
(vii) ജനായത്തക്രമത്തിലെ പൗരത്വത്തിനുള്ള പ്രാഥമിക പരിശീലനം.

II ചുവടെകൊടുത്തിട്ടുള്ള പ്രത്യേക ഇനങ്ങൾക്ക് ഊന്നൽ നല്കിക്കൊണ്ട് വൈകാരിക മേഖലയുടെ വികസനത്തിന് വിത്തു പാകുക.

(i) അക്കാദമിയ പഠനം, പരിസ്ഥിതിയോടുള്ള പ്രതികരണം, ആരോഗ്യകരമായ ജീവിതചര്യ, ശാരീരികപ്രവർത്തനങ്ങൾ, കലാപരവും സാമൂഹികവുമായ പ്രവർത്തനങ്ങളും പരിപാടികളും തുടങ്ങിയവയുമായി ബന്ധപ്പെട്ട അഭിലഷണീയങ്ങളായ താത്പര്യങ്ങൾ.
(ii) ശാസ്ത്രചിന്തനം, ആരോഗ്യകരമായ വ്യക്തിജീവിതം, സമ്പന്നമായ സാമൂഹികബന്ധങ്ങൾ, ദേശീയവും അന്തർദ്ദേശീയവുമായ ധാരണകൾ, ഉത്പാദനപരമായ പ്രവൃത്തി തുടങ്ങിയവയുമായി ബന്ധപ്പെട്ട അഭിഭാവങ്ങൾ.
(iii) പ്രകൃതിയിലും സാഹിത്യപരവും കലാപരവുമായ പ്രവർത്തനങ്ങളിലും കാണപ്പെടുന്ന സൗന്ദര്യത്തിന്റെ ആസ്വാദനം.
(iv) ഓരോ പഠനവിഷയവുമായും വ്യക്തിജീവിതത്തിലെയും സമൂഹ

ജീവിതത്തിലെയും ശരിയായ വ്യവഹാര മാതൃകകളുമായും ബന്ധപ്പെട്ട മൂല്യസംഘാതങ്ങൾ.

III താഴെപ്പറയുന്നവയ്ക്ക് ആവശ്യമായ നൈപുണികൾ വികസിപ്പിക്കും

(i) മാതൃഭാഷ/ പ്രാദേശികഭാഷയുടെ കാര്യക്ഷമമായ പ്രയോഗം.
(ii) ഗണിതക്രിയകൾ.
(iii) ചിട്ടയായ നിരീക്ഷണം, ദത്തങ്ങളുടെയും പദാർദ്ഥങ്ങളുടെയും സമാഹരണം, പ്രാകൃതികവും ഭൗതികവും, സാമൂഹികവുമായ പ്രതിഭാസങ്ങളുടെ വർഗ്ഗീകരണവും സാമാന്യവത്ക്കരണവും.
(iv) വ്യക്തിപരവും സാമൂഹികവുമായ വ്യവഹാരരീതികൾ.
(v) ശാരീരിക പ്രവർത്തനങ്ങളും തൊഴിലുകളും
(vi) ചിത്രരചന, പാട്ട് തുടങ്ങിയ സാംസ്ക്കാരിക പ്രവർത്തനങ്ങൾ.

[കുറിപ്പ് :— ഈ മുഖ്യോദ്ദേശ്യങ്ങളെ, വിവിധ പഠനപരിപാടികൾക്കുള്ള പാഠ്യക്രമങ്ങളുടെ പ്രത്യേകതകൾക്കൊത്ത് വിപുലപ്പെടുത്തുകയും വ്യത്യാസപ്പെടുത്തുകയും വേണ്ടിവരും]

## മൂല്യനിർണ്ണയം

വികസനത്തിനായുള്ള വിദ്യാഭ്യാസത്തിന്റെ വിജയം വലിയൊരളവു വരെ അനുസ്യൂതം നടത്തുന്ന സംരചനാ (formative) മൂല്യനിർണ്ണയത്തെയും ആത്യന്തികമൂല്യനിർണ്ണയത്തേയും ആശ്രയിച്ചിരിക്കുന്നു. ഇവയിൽ ആദ്യത്തേതിൽ പഠനഫലം അപ്പപ്പോൾ അറിയാൻ പററിയ വിധത്തിലുള്ള ഫീഡ്ബാക്ക്, പ്രയാസങ്ങളുടെ നിദാനനിർണ്ണയം, പരിഹാരബോധനം എന്നിവ ഉൾപ്പെടുന്നു. നിശ്ചിതമായ ഘട്ടങ്ങളുടെ ഒടുവിൽ നടത്തുന്ന ആത്യന്തിക മൂല്യ നിർണ്ണയത്തിനും തുല്യ പ്രാധാന്യം നല്കേണ്ടതുണ്ട്.

വൈകാരികവും നൈപുണീപരവുമായ വികസനത്തിന് വർദ്ധിച്ച പ്രാധാന്യം കല്പിച്ചിരിക്കുന്ന സാഹചര്യത്തിൽ മൂല്യനിർണ്ണയം ലിഖിത പരീക്ഷയിൽ മാത്രം ഒതുക്കി നിർത്തുന്നത് അപര്യാപ്തമായിരിക്കും. വാചിക പ്രകടനം; പാഠപദ്ധതിയുമായും പാഠ്യസംബന്ധികളായ പരിപാടികളുമായും ബന്ധപ്പെട്ട പ്രവർത്തനങ്ങൾ, ക്ലാസ് മുറിയ്ക്ക് അകത്തും പുറത്തുമുള്ള വ്യവഹാരങ്ങൾ തുടങ്ങിയവയുടെ അടിസ്ഥാനത്തിൽ അനുസ്യൂതം നടത്തുന്ന മൂല്യനിർണ്ണയം പഠനപ്രവർത്തനങ്ങളുടെ ഭാഗമായിത്തീരേണ്ടതുണ്ട്.

1 മുതൽ 4 വരെ ക്ലാസ്സുകളിലേയ്ക്കുള്ള പാഠപദ്ധതിയിലെ വിവിധാംശങ്ങളുടെ വിതരണത്തെ സൂചിപ്പിക്കുന്ന ഒരു സ്കീം (പീരിയഡ് അലോട്ട്മെൻറ്) ചുവടെ കൊടുക്കുന്നു.

| | വിഷയങ്ങൾ | പിരിയഡു വിതരണം സ്റ്റാൻഡേർഡ് I | II | III | IV |
|---|---|---|---|---|---|
| 1. | ഭാഷ | 10 | 10 | 10 | 10 |
| 2. | പരിസ്ഥിതി പഠനം | 5 | 5 | 3 | 3 |
| | | | | 3 | 3 |
| 3. | കണക്ക് | 6 | 6 | 6 } | 6 } |
| 4. | കലാവിദ്യാഭ്യാസം | 4 | 4 | 3 | 3 |
| 5. | കായിക വിദ്യാഭ്യാസം/ ആരോഗ്യ വിദ്യാഭ്യാസം | 4 | 4 | 4 | 3 |
| 6. | പ്രവൃത്തിപരിചയം | 6 | 6 | 6 | 5 |
| 7. | ഇംഗ്ലീഷ് | — | — | — | 2 |
| | ആകെ പിരീഡുകൾ | 35 | 35 | 35 | 35 |

( ഓരോ പിരിയഡും 45 മിനിട്ടു വീതം )

# മലയാളം

## സ്ററാൻഡേർഡ് — 1–4

മാതൃഭാഷ ദൈനദിന വ്യവഹാരങ്ങൾക്കും സാഹിത്യ സംരംഭങ്ങൾക്കും വേണ്ടി മാത്രമുള്ള ഒരുപകരണമല്ല. ഇന്ന് അതു് അനുക്ഷണ വികസ്വരമായ വിജ്ഞാനത്തിൻെറ വാഹകവും ബോധനമാധ്യമവും ഭരണയന്ത്ര സംവിധാനത്തിൻെറ ആണിക്കല്ലും നൈപുണ്യങ്ങളുടെ അന്തർധാരയും വിശ്വസാഹിത്യത്തിലേക്കുള്ള സോപാനവും ആണ്. ഇക്കാര്യങ്ങൾ പരിഗണിച്ചുകൊണ്ടാണ് പാഠ്യപദ്ധതി സംവിധാനം ചെയ്തിട്ടുള്ളത്. നിർവഹണത്തിനുള്ള കർമ്മപദ്ധതിയും തദനുസരണം ആസൂത്രണം ചെയ്യേണ്ടിയിരിക്കുന്നു.

നമ്മുടെ അസ്തിത്വത്തിൻെറ ആധാരശിലയാണ് ഭാഷ. ഭാഷ സ്വാധീനമാക്കേണ്ടതിൻെറ പ്രസക്തിയെക്കുറിച്ച് ഗാഢമായി ചിന്തിച്ച് ശരിയായി അപഗ്രഥിച്ചാൽ അത് മൂന്നു മാനങ്ങളിൽ തെളിയുന്നതായി കാണാം. ഭാഷ ഭാഷയ്ക്കു വേണ്ടി, ഭാഷ ആശയവിനിമയത്തിനു വേണ്ടി, ഭാഷ സാഹിത്യത്തിനു വേണ്ടി. ഇവ പരസ്പര സംപൃക്തവും പരസ്പര പൂരകവുമാണ്. ഭാഷയുടെ ഈ ത്രിമാന ഭാവത്തെ സോദ്ദേശ്യവും ശാസ്ത്രീയവുമായി വളർത്തുന്നിടത്താണ് അദ്ധ്യാപകൻെറ കർത്തവ്യം ആരംഭിക്കുന്നത്. ഇവയെ സമഞ്ജസമായി ഏകീഭവിപ്പിച്ച് ഭാഷാപ്രയോഗക്ഷമത എന്ന തലത്തിലെത്തിക്കുമ്പോഴാണ് ഉദാത്തമായ ആ കർത്തവ്യം സാഫല്യത്തിൽ എത്തുന്നത്. ഇതിനിടയിലുള്ള അകലം വളരെ വലുതും കടന്നു കയറാൻ പ്രയാസമേറിയതും കർമ്മബഹുലവുമാണ്. ഭാഷ സ്വാധീനമാക്കേണ്ടതിൻെറ പരമമായ ലക്ഷ്യം വ്യക്തിയുടെ സാമൂഹികവത്ക്കരണമാണ്. ആശയവിനിമയവും സമഗ്രവും വ്യാപകവുമായ സാഹിത്യാസ്വാദനവും സാഹിത്യസൃഷ്ടിയും എല്ലാം വ്യക്തിയുടെ സാമൂഹികവത്ക്കരണത്തിലാണ് എത്തിച്ചേരുന്നത് തദ്വാരാ സാമൂഹിക കാര്യക്ഷമതയിലേക്കും.

ഇത്ര സാമൂഹികവത്ക്കരണവും സാമൂഹികകാര്യക്ഷമതയും, വ്യക്തിയുടെയും സമൂഹത്തിൻെറയും വികാസത്തിലും സംസ്ക്കരണത്തിലും കലാശിക്കണം. ഇതുണ്ടാകണമെങ്കിൽ, പ്രതിക്ഷണം മാറിക്കൊണ്ടിരിക്കുന്ന സമൂഹത്തിൽ നിന്നും അനാശാസ്യവും അനഭിലഷണീയവുമായ അംശങ്ങൾ തുടച്ചുനീക്കി തത്സ്ഥാനത്ത് അഭികാമ്യമായ അംശങ്ങൾ പുനഃപ്രതിഷ്ഠിക്കാൻ തക്ക കഴിവുററ വ്യക്തികളെ വാർത്തെടുക്കാൻ വിദ്യാഭ്യാസത്തിനു കഴിയേണ്ടിയിരിക്കുന്നു. അവിടെയാണ് മൂല്യവിദ്യാഭ്യാസം എന്ന ആശയത്തിന് പ്രത്യേക പ്രസക്തിയും പ്രധാന്യവും ഉണ്ടാകുന്നത്. ദേശീയ വിദ്യാഭ്യാസ നയത്തിൽ മൂല്യവിദ്യാഭ്യാസത്തിനുള്ള അദ്വിതീയമായ സ്ഥാനത്തെക്കുറിച്ച് ഊന്നിപ്പറഞ്ഞിട്ടുള്ളതും അതുകൊണ്ടു തന്നെയാണ്.

ശാസ്ത്രത്തിലും സാങ്കേതികവിദ്യയിലും ഉണ്ടായ അഭൂതപൂർവമായ പുരോഗതി ജനതയുടെ ജീവിത ശൈലിയിൽ വമ്പിച്ച മാററം വരുത്തിക്കൊണ്ടിരിക്കുകയാണല്ലോ. അതു ശാസ്ത്രത്തിൻെറ സംരക്ഷകഭാവം. ഇനി സംഹാര ഭാവത്തെ നോക്കിയാൽ മനുഷ്യരാശിയെത്തന്നെ ഭൂമുഖത്തു നിന്നും തുടച്ചു മാററാൻ കെല്പുള്ള യുദ്ധോപകരണങ്ങളുടെ നിർമ്മാണത്തിൽ ശാസ്ത്രം വളരെ വിജയങ്ങൾ കൊയ്തുകൂട്ടിയിരിക്കുന്നതായി കാണാം. ജനജീവിതത്തിൽ നിന്നും ശാന്തിയും സമാധാനവും അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു. സർവത്ര വ്യഗ്രതയും പിരിമുറുക്കവും, ഈ സാഹചര്യത്തിൽ വളരുന്ന തലമുറയുടെ, രണ്ടായിരത്തിൽ തുടങ്ങുന്ന ഭാവിസംവത്സരങ്ങളിലെ സ്വസ്തിയും സുസ്ഥിതിയും രൂപപ്പെടുത്തേണ്ടവരുടെ ധാർമ്മിക മനഃസാക്ഷിയെ തട്ടിയുണർത്തി ശാസ്ത്രവും സാങ്കേതിക വിദ്യയും മനുഷ്യരാശിയുടെ നന്മയ്ക്കു വേണ്ടി ഉപയോഗിക്കേണ്ടതാണെന്ന അവബോധം ബോധപൂർവ്വം വളർത്തിയെടുക്കേണ്ടത് ഒരടിയന്തിരാവശ്യമായിത്തീർന്നിരിക്കുന്നു. ഇതിനൊരു പരിഹാരമെന്നവണ്ണം വിദ്യാലയങ്ങളിൽ ധാർമ്മിക വിദ്യാഭ്യാസം കൂടി നിർദ്ദേശിക്കുന്നവരുണ്ട്. പല വികസിത രാഷ്ട്രങ്ങളിലും മതനിരപേക്ഷമായ ധാർമ്മിക വിദ്യാഭ്യാസം നല്കുന്നുമുണ്ട്. ധാർമ്മിക വിദ്യാഭ്യാസത്തിനുവേണ്ടി പ്രത്യേക പിര്യഡുകൾ നീക്കിവച്ചിട്ടില്ലെങ്കിലും പാഠവിശദീകരണ സമയത്ത് ബോധപൂർവം മൂല്യങ്ങൾക്ക് ഊന്നൽ നൽകിക്കൊണ്ട് മുന്നോട്ട് പോകാൻ സാധിക്കും. സ്വതന്ത്ര ഭാരതത്തിൻെറ ഭരണഘടനയിൽ എടുത്തുകാണിച്ചിട്ടുള്ള ചില മൂല്യങ്ങൾ തന്നെ ഒരു ധാർമ്മിക വിദ്യാഭ്യാസത്തിന് അടിത്തറയാകാവുന്നതാണ്. ജനാധിപത്യം, സോഷ്യലിസം, മതേതരത്വം, സമത്വബോധം, മുതലായവ ഇത്തരം മൂല്യസംഘാതങ്ങളിൽ ചിലതാണ്. കൂടാതെ ഭാരതീയർക്ക് സാംസ്കാരിക പൈതൃകമായി ലഭിച്ചിട്ടുള്ള സത്യം, അഹിംസ, ഭൂതദയ, സമാധാനം, ക്ഷമ, അക്ഷീണയത്നം, ലാളിത്യം, വിജ്ഞാനതൃഷ്ണ മുതലായവ വേറെയും. പുറമെ ഇന്നത്തെ സാഹചര്യത്തിൽ നിന്നും ജീവിതശൈലിയിൽ നിന്നും ഉരുത്തിരിഞ്ഞുണ്ടാകുന്ന മററു മൂല്യങ്ങളും നിരവധിയത്രെ. ഈ മൂല്യങ്ങൾ പ്രധാനമായും അഞ്ചു കാര്യങ്ങളിൽ അധിഷ്ഠിതമാണു്. ശാസ്ത്രീയ വീക്ഷണത്തിലും, സാങ്കേതിക വൈദഗ്ധ്യത്തിലും, പരിസ്ഥിതി സംരക്ഷണത്തിലും ചെറു കുടുംബ സങ്കല്പത്തിലും ഉത്പാദനക്ഷമതയിലും. ഇങ്ങനെ വിവിധ സ്രോതസ്സുകളിൽ നിന്നുദ്ഭൂതമാകുന്ന മൂല്യങ്ങളെ സമാഹരിച്ചു്, സമന്വയിപ്പിച്ചു്, പ്രചരിപ്പിച്ചു് പ്രയോഗത്തിൽ കൊണ്ടുവരണം. എങ്കിൽ മാത്രമേ വിദ്യാഭ്യാസത്തിൻെറ ആത്യന്തികവും പ്രഖ്യാപിതവുമായ ലക്ഷ്യങ്ങളിൽ എത്തിച്ചേരാൻ പററുകയുള്ളു. ഈ ലക്ഷ്യം നേടുന്നതിനുള്ള ഉപാധികളിൽ മുഖ്യമത്രെ ഭാഷാപഠനം.

പഠനവുമായി ബന്ധപ്പെടുത്തി മൂല്യ സ്വാംശീകരണം ഉന്നമാക്കുമ്പോൾ ശ്രദ്ധിക്കേണ്ട തത്വങ്ങൾ പലതുണ്ട്. മൂല്യങ്ങൾ അടിച്ചേൽപ്പിക്കാനാവില്ല എന്നത് പ്രത്യേകം ഓർക്കണം. ബോധവത്ക്കരണത്തിലൂടെ മാത്രമേ അവ സ്വായത്തമാക്കാൻ കഴിയുകയുള്ളു. അതിനുതകത്തക്ക പാഠ്യപദ്ധതിയും പാഠപുസ്തകങ്ങളും പഠനതന്ത്രങ്ങളും ആവിഷ്ക്കരിക്കണം. ക്ലാസ്സു മുറികളി

ലുള്ള ചർച്ചകൾ, സംഭാഷണങ്ങൾ, പ്രവർത്തനങ്ങൾ, ആനുഷംഗികമായിക്കിട്ടുന്ന സന്ദർഭങ്ങൾ മുതലായവയിലൂടെയുള്ള ബോധപൂർവ്വവും നിരന്തരവുമായ ശ്രമങ്ങളിലൂടെ മാത്രമേ മൂല്യങ്ങൾ വിദ്യാർത്ഥികളിൽ രൂഢമൂലമാക്കാൻ പററൂ. വിദ്യാലയാന്തരീക്ഷത്തിൽ തികച്ചും പ്രായോഗികമാക്കാൻ പററുന്ന ചില പ്രവർത്തനങ്ങൾ താഴെ ചേർക്കുന്നു.

1. പ്രഭാതസമ്മേളനവും സർവാവമത പ്രാർത്ഥനയും കൊണ്ട് ഓരോദിവസവും ആരംഭിക്കുക.
2. പ്രഭാതസമ്മേളനത്തിനു ശേഷം എല്ലാവരും ചേർന്ന് പത്തുമിനിററെടുത്ത് ക്ളാസ്സുമുറിയും ചുററുവട്ടവും ശുചിയാക്കുക.
3. വിദ്യാലയത്തിൽ ഒരു ഓണസ്ററി ഷോപ്പ് (Honesty Shop) പ്രവർത്തിപ്പിക്കുക.
4. ആഴ്ച്ചയിൽ ഒരു മണിക്കൂർ കണ്ടെത്തി സഹപാഠികളുടെ വീടു് സന്ദർശിക്കുക.
5. ആഘോഷങ്ങൾ സമൂഹത്തിൻെറയും വിദ്യാക്ഷത്ഥികളുടെയും സജീവ പങ്കാളിത്തത്തോടെ നടത്തുക.
6. നല്ല പ്രഭാഷണങ്ങൾ കേൾക്കാനുള്ള അവസരങ്ങൾ ഒരുക്കുക.
7. വൈകാരികസംസ്ക്കരണത്തിനു സഹായകമായ പരിപാടികൾ സംഘടിപ്പിക്കക. കഥകൾ, കവിതകൾ, ഗുണമേന്മയുള്ള പരിപാടികൾ മുതലായവ കാണാനും കേൾക്കാനും വേണ്ട സംവിധാനങ്ങൾ ഉണ്ടാക്കുക.
8. ധാരാളം പുസ്തകങ്ങൾ വിദ്യാലയ ഗ്രന്ഥശാലയിൽനിന്നും വായിക്കാനുള്ള അവസരം നൽകുക.
9. എല്ലാദിവസവും അല്പസമയം മൗനമായി നിന്ന് മനസ്സിനെ ഏകാഗ്രമാക്കി നിർത്താനുള്ള പരിശീലനം നൽകുക.
10. ഓരോതലത്തിലും ഊന്നൽ നൽകേണ്ട മൂല്യങ്ങളെക്കുറിച്ചും സ്വാംശീകരിക്കേണ്ട മാർഗ്ഗങ്ങളെക്കുറിച്ചും അധ്യാപകർ തമ്മിൽ ചർച്ചചെയ്തു തീരുമാനങ്ങളെടുക്കുക.
11. വിവിധ തരം മത്സരങ്ങൾ സംഘടിപ്പിച്ച് സമ്മാനങ്ങൾ നൽകി പ്രോൽസാഹിപ്പിക്കുക.

ഭാഷ മൊത്തത്തിൽ ബൃഹത്തായ ഒരു നൈപുണ്യമാണ്. ഭാഷാപ്രയോഗ ക്ഷമത എന്ന അത്യന്തിക ലക്ഷ്യത്തിൽ എത്തിച്ചേരണമെങ്കിൽ മുഖ്യ നൈപുണ്യ ങ്ങളും നേടിയെടുക്കണം. മുഖ്യനൈപുണ്യങ്ങളെന്നും ചതുർവിധ നൈപുണ്യ ങ്ങളെന്നും അറിയപ്പെടുന്നത് ശ്രവണം, ഭാഷണം, പാരായണം, ലേഖനം, ഇവയാണല്ലോ. ഈ നൈപുണികൾ കാര്യക്ഷമമായി വികസിപ്പിക്കണമെങ്കിൽ സമീപസ്ഥങ്ങളായ ബോധനോദ്ദേശ്യങ്ങൾ മുൻകൂട്ടി നിർണ്ണയിക്കുകയും അവയുടെ സാക്ഷാത്ക്കാരം അപ്പപ്പോൾ ഉറപ്പു വരുത്തുകയും വേണം. ഭാഷാ ഭ്യാസനത്തോടു ബന്ധപ്പെട്ട ബോധനോദ്ദേശ്യങ്ങൾ താഴെപ്പറയുന്നവയത്രെ.

## ഉദ്ദേശ്യങ്ങൾ

1. അന്യർ പറയുന്ന കാര്യങ്ങൾ ശരിയായി ഗ്രഹിക്കുക.
2. സ്വന്തം ആശയങ്ങൾ ശുദ്ധമായ ഭാഷയിൽ അന്യരെ പറഞ്ഞു മനസ്സിലാക്കാൻ കഴിയുക.
3. ലളിതമായ കവിതാഭാഗങ്ങൾ ചൊല്ലുമ്പോൾ കേട്ടാസ്വദിക്കാനും ചൊല്ലാനും ഉള്ള കഴിവ് നേടുക.
4. ആസ്വാദന ശേഷി നേടുക.
5. ലഘുസാഹിത്യ രൂപങ്ങൾ പരിചയപ്പെടുക.
6. ഹൃദ്യമായി കഥകൾ പറയാനുള്ള കഴിവ് നേടുക.
7. ശാസ്ത്രകാര്യങ്ങളോടു ആഭിമുഖ്യം കാണിക്കുക.
8. ജീവിതമൂല്യങ്ങളോടു് ആഭിമുഖ്യം ഉണ്ടാകുക.
9. ബാലപ്രസിദ്ധീകരണങ്ങൾ, ചിത്രപുസ്തകങ്ങൾ തുടങ്ങിയവ വായിക്കാൻ താത്പര്യം കാണിക്കുക.
10. നല്ല വടിവൊത്ത അക്ഷരത്തിൽ ലഘുവാക്യങ്ങൾ തുടർച്ചയായി എഴുതാൻ കഴിയുക.
11. എതാനും വരി കവിതകൾ ആവശ്യാനുസരണം കാണാതെ ചൊല്ലാൻ കഴിയുക.
12. സങ്കീർണ്ണമല്ലാത്ത ലളിതചിത്രങ്ങൾ വരയ്ക്കാനും അവയെപ്പററി നാലഞ്ചു വാക്യങ്ങൾ തുടർച്ചയായി പറയാനുമുള്ള കഴിവ് നേടുക.
13. പ്രായത്തിനും ക്ലാസ്സിനും യോജിച്ച പദാവലി ഉപയോഗിച്ച് ക്ലാസ്സിൽ സംസാരിക്കാൻ കഴിയുക.
14. സംഭാഷണ പാഠങ്ങളും നാടക ഭാഗങ്ങളും ഭാവസ്ഫുരണത്തോടെ വായിക്കാൻ കഴിയുക.
15. ശ്രാവ്യമായും മൗനമായും വായിച്ച് ആശയം ഗ്രഹിക്കാനുള്ള കഴിവ് ഉണ്ടാകുക.
16. എഴുതുമ്പോൾ പൂർണ്ണവിരാമം, അർദ്ധവിരാമം, കാകു എന്നിവ യഥാസ്ഥാനം ചേർക്കാനുള്ള കഴിവുണ്ടാകുക.
17. നിർദ്ദിഷ്ടമായ വ്യാകരണ ഭാഗങ്ങൾ തത്വാനുമാന തത്വസമർത്ഥന രീതിയിൽ ഗദ്യപാഠങ്ങളുമായി ബന്ധപ്പെടുത്തി മനസ്സിലാക്കാനുള്ള കഴിവ് നേടുക.
18. വാചിക രചന നടത്താനുള്ള കഴിവ് സമ്പാദിക്കുക.
19. ഭാഷാപരമായ നൈപുണികളിൽ സ്വാവലംബശീലം നേടുക.
20. നിയന്ത്രിതമായ ലിഖിത രചന നടത്താനുള്ള കഴിവ് സമ്പാദിക്കുക.
21. ലഘു ഗ്രന്ഥങ്ങൾ വായിക്കുമ്പോൾ ആവശ്യമെന്നു തോന്നുന്ന ഭാഗങ്ങൾ കുറിച്ചിടുന്ന രീതി ശീലിക്കുക.
22. ഡയറിക്കുറിപ്പുകൾ എഴുതുന്ന ശീലം നേടുക.
23. ഉച്ചാരണ ശുദ്ധി, ശബ്ദ നിയന്ത്രണം, ഭാവസ്ഫുരണം, ആശയക്രമീകരണം എന്നിവ പാലിച്ചുകൊണ്ട് അല്പനേരം തുടർച്ചയായി സംസാരിക്കാനുള്ള ശേഷി കൈവരുത്തുക.
24. ലേഖന നൈപുണി നേടുക.

ചതുർവിധമായ നൈപുണ്യങ്ങൾ നേടുന്നതിനുള്ള പ്രവർത്തനങ്ങളെപ്പററി ഒന്നു സൂചിപ്പിക്കുക മാത്രം ചെയ്യുന്നു.

1. മാതൃകാപരമായ ഭാഷാശ്രവണത്തിനുള്ള അവസരങ്ങൾ ബോധപൂർവം സൃഷ്ടിക്കുക.

2. സ്വാംശീകരിച്ച ആശയങ്ങളെ ബാഹ്യപ്രേരണകൂടാതെ സ്വതന്ത്രമായി പ്രകടിപ്പിക്കുന്നതിനുള്ള കഴിവു നൽകുക. ന്യൂനതകൾ പരിഹരിക്കുക. ഈ രണ്ടു ഉദ്ദേശ്യങ്ങളും പരമാവധി സാധിക്കത്തക്കവിധമാണ് ഈ കാലഘട്ടത്തിൽ പാഠപുസ്തകങ്ങൾ സംവിധാനം ചെയ്തിട്ടുള്ളത്. എല്ലാ ക്ലാസ്സുകളിലും ഭാഷാപ്രയോഗ പരിശീലനത്തിനുവേണ്ടി ഒരു രണ്ടാം പുസ്തകം തന്നെ ഏർപ്പെടുത്തിയിട്ടുണ്ട്. അവയുടെ ഉദ്ദേശ്യം പൂർണ്ണമായി ഉൾക്കൊണ്ടുകൊണ്ട് കൈകാര്യം ചെയ്താൽ ഫലം പരമാവധി ലഭിക്കത്തക്ക വിധത്തിലാണ് സംവിധാനശൈലി. ധാരാളം വായിക്കുന്നതിനുള്ള താത്പര്യവും സാഹചര്യവും നൽകുക.

3. ആശയ ക്രമീകരണത്തോടെ ഉചിതമായ വാക്കുകൾ ചേർത്ത് എഴുതി ഫലിപ്പിക്കുന്നതിനുള്ള പരിശീലനം നൽകുക.

4. ലളിതമായ സാഹിത്യകൃതികൾ ആസ്വദിക്കാനും ആസ്വാദ്യത പ്രകടിപ്പിക്കാനുമുള്ള കഴിവ് നൽകുക.
   ചതുർവിധ നൈപുണ്യങ്ങളെ ബോധനത്തിൻെറ പ്രധാന സാമഗ്രിയായ, ഒരു പാഠപുസ്തകത്തെ കേന്ദ്രമാക്കി നടത്തണമെന്നു വന്നാൽ അതു ലക്ഷ്യപ്രാപ്തിയിൽ നിന്നു വളരെ അകന്നു മാത്രമെ നൽകൂ. ഓരോ നൈപുണ്യ വികാസത്തെയും ലക്ഷ്യമാക്കി പ്രത്യേക പാഠപുസ്തകവും നിർദ്ദിഷ്ട സമയവും പ്രവർത്തനങ്ങളും ഉണ്ടെങ്കിൽ ശാസ്ത്രീയമായി തന്നെ ഓരോ നൈപുണ്യവും വികസിപ്പിച്ച് സമന്വയിപ്പിച്ചു മികവുററ ഭാഷാപ്രയോഗം എന്ന അവസ്ഥയിൽ എത്തിച്ചേരാം. ആ ലക്ഷ്യത്തിൽ ദൃഷ്ടികളൂന്നിക്കൊണ്ട് പാഠപുസ്തക നിർമ്മാണത്തിൽ പുതിയ ശൈലികൾ ആവിഷ്ക്കരിക്കേണ്ടിയിരിക്കുന്നു.

## സ്ററാൻഡേർഡ് — 1

### 10 പിര്യഡ് — ആഴ്ചയിൽ

ഭാഷണ സാമർത്ഥ്യം ഒരു ഭൂഷണമാണ്. ഒരനുഗ്രഹവുമാണ്. ആ അനുഗ്രഹീത ശേഷി കരഗതമാകാൻ തികച്ചും സ്വാഭാവികവും എന്നാൽ അസൂത്രിതവും ശാസ്ത്രീയവുമായ ശിക്ഷണം നടത്തിയാൽ അതുകൊണ്ടുള്ള സാദ്ധ്യതകൾ അനന്തവും അവർണ്ണനീയവുമാകും. ഔപചാരികത്വം മുററി

നിൽക്കുന്ന വിദ്യായലയാന്തരീക്ഷത്തിൽ കടന്നു കയറുന്ന പിഞ്ചുകുട്ടിയുടെ പിരിമുറുക്കത്തിന് ഒട്ടൊരയവ് കൊടുത്ത് ആ സാഹചര്യവുമായി പെട്ടെന്ന് പൊരുത്തപ്പെട്ടു മുന്നോട്ടു നീങ്ങാൻ സഹായിക്കുന്ന ഒരു ബോധന തന്ത്രമാണ് യഥാർത്ഥത്തിൽ അദ്ധ്യാപകൻെറ സംഭാഷണ ചാതുര്യം. അതിനു വേണ്ടി ഒന്നാം ടേം മുഴുവൻ ചെലവാക്കാവുന്നതാണ്. അദ്ധ്യാപകൻെറ സംഭാഷണ ചാതുര്യത്തിൻെറ മുഖ്യ ഉദ്ദേശ്യം കുട്ടികളിൽ സംഭാഷണ പാടവം വികസിപ്പിക്കുക എന്നതായിരിക്കണം. പക്ഷേ അതിന് മനഃപൂർവം അവസരം കൊടുക്കത്തക്ക വിധത്തിൽ ഉദ്ദേശ്യപൂർണ്ണമായ ഒരു സംവിധാനം ഉണ്ടാകണം. അത് വൈവിധ്യമുള്ളതുമായിരിക്കണം. അവിടെയാണ് പാഠപുസ്തകത്തിൻെറ പ്രസക്തി വരുന്നത്. പാഠപുസ്തകത്തിൽ നാളിതുവരെയുള്ള പാഠ്യ പദ്ധതിയിൽ ഇതിൻെറ പ്രാധാന്യം എടുത്തു പറഞ്ഞിട്ടുണ്ടെങ്കിലും വിദ്യാലയങ്ങളിൽ പ്രയോഗ സമ്പ്രദായത്തിന് ഒരു നിയതസ്വഭാവമോ വൈകരൂപ്യമോ ഉണ്ടായിരുന്നില്ല. അതിനായി മാത്രം ഒരു പുസ്തകം ഏർപ്പെടുത്തുകയാണു വേണ്ടത്. നാം വിഭാവന ചെയ്യുന്ന അഭിലഷണീയമായ വർത്തന വ്യതിയാനങ്ങൾ അതിലൂടെ നേടുകയും ചെയ്യാം. ആ പുസ്തകത്തിന് രൂപത്തിലും ഉള്ളടക്കത്തിലും ചില സവിശേഷ സ്വഭാവങ്ങൾ ഉണ്ടായിരിക്കണം.

1. ചിത്രങ്ങൾ മാത്രമെ ഉണ്ടായിരിക്കാൻ പാടുള്ളൂ. 200—ഓളം ശബളാഭമായ ചിത്രങ്ങൾ ഉണ്ടായിരിക്കണം.
   പഴങ്ങൾ, മൃഗങ്ങൾ, പക്ഷികൾ തുടങ്ങി പ്രാഥമികവും ബാഹ്യവുമായവ.
2. ഈ ചിത്രങ്ങളും, മററു പാഠ്യവസ്തുക്കളും പല മേഖലകളായി തിരിച്ച് അറിയാവുന്നതിൽ നിന്ന് അറിയാൻ പാടില്ലാത്തതിലേക്ക് എന്ന രീതിയിൽ ക്രമീകരിച്ചിരിക്കണം.
3. ഉള്ളടക്കം വിദ്യാർത്ഥിയുടെ വിവിധ അനുഭവ മേഖലകളെ ഉൾപ്പെടുത്തുമാറ് സർവസ്പർശിയായിരിക്കണം.
4. പരിസര പഠനത്തിനു മുൻതൂക്കം നൽകിയിരിക്കണം.
5. ചൊല്ലാനും കേൾക്കാനും സുഖമുള്ള പത്തോളം കവിതകൾ അവസാനം ചേർത്തിരിക്കണം. അവ പാടിയും ഏററുപാടിയും സംഘമായി പാടിയും രസിക്കാനുള്ളവ മാത്രമാണ്. അവയ്ക്ക് അർത്ഥം പറഞ്ഞു കൊടുക്കേണ്ടതില്ല. കാണാതെ ചൊല്ലിക്കാനുള്ളതുമല്ല. പാടിപ്പാടി ഉത്തേജകമായ ഒരു കവിതാന്തരീക്ഷം സൃഷ്ടിക്കുക മാത്രമാണ് ലക്ഷ്യം.
6. ചിത്രങ്ങളുമായി ബന്ധപ്പെടുത്തി പരിചയപ്പെടുത്തേണ്ട പദങ്ങൾ പുസ്തകത്തിൻെറ അവസാനം ചേർത്തിരിക്കണം.

ഇതിലുള്ള ഓരോ ചിത്രത്തെയും നിരീക്ഷിക്കാൻ കുട്ടികൾക്ക് അല്പ നിമിഷങ്ങൾ കൊടുക്കുക. ചോദ്യങ്ങൾ ചോദിക്കുക. വിശദീകരണങ്ങൾ നൽകുക. പിന്നീട് സൂക്ഷ്മമായ ചോദ്യങ്ങൾ ചോദിക്കുക. അവരെക്കൊണ്ടു ഒരു ചിത്രത്തെക്കുറിച്ച് തുടർച്ചയായി രണ്ടു മൂന്നു മിനിട്ടുകൾ സംസാരിപ്പിക്കുക. ഈ പുസ്തകത്തിലൂടെ ശ്രവണം, ഭാഷണം എന്നീ നൈപുണ്യങ്ങൾ പ്രായത്തിനും നിലവാരത്തിനും അനുസരണമായി നേടാൻ കഴിയണം.

ഒന്നാം സ്റ്റാൻഡേർഡിൽ തന്നെ ആരംഭിക്കേണ്ട ലേഖന വിദ്യ കുഞ്ഞുങ്ങളെ സംബന്ധിച്ചിടത്തോളം പ്രയാസമുള്ളതും കൃത്രിമവും ആകയാൽ അതിനുള്ള പ്രാരംഭ പരിശീലനം എന്ന നിലയിൽ ഭാഷാശാസ്ത്രപരവും മനഃശാസ്ത്രപരവുമായി നിർമ്മിച്ചിട്ടുള്ള ഒരു പുസ്തകം ഉണ്ടായിരിക്കണം. ഇപ്പോൾ അംഗീകരിച്ചിട്ടുള്ള വലിപ്പത്തിൽ മുപ്പത് പേജിലധികമാകണ്ട. അത് തന്നെ കുട്ടികൾക്കു വരയ്ക്കാനുള്ള സ്ഥലവും കൊടുത്തിരിക്കണം. പലതരം അഭ്യാസങ്ങൾ ഉണ്ടായിരിക്കണം. അഭ്യാസങ്ങൾ കൈകളിലെ പേശികളുടെ വിവിധ ദിശകളിലേക്കുള്ള ചലനങ്ങൾ യഥായോഗ്യം പരിശീലിക്കാൻ പാകത്തിനുള്ളതായിരിക്കണം. ചലനങ്ങൾ സ്ഥൂലപേശികളിൽ നിന്നും സൂക്ഷ്മ പേശികളിലേക്ക് അനുക്രമമായിരിക്കണം. കരവിരുതും അനുക്രമം വർദ്ധിപ്പിക്കാൻ പ്രാപ്തമാകണം. കളങ്ങളിൽ ചായമിടുക, മാതൃകകൾ നോക്കി രേഖാ സൂചനകളിലൂടെ വരയ്ക്കുക, അവക്ക് ഉചിതമായ നിറങ്ങൾ പകരുക, ശൃംഖല, രൂപങ്ങളും അക്ഷര ഭാഗങ്ങൾ ഉൾക്കൊണ്ട ചിത്രങ്ങളും വക്രരേഖകളും വരയ്ക്കുക മുതലായ അഭ്യാസങ്ങളാകാം. ചുരുക്കത്തിൽ എല്ലാ ഭാഷകളുടെയും വൈവിധ്യവും വൈചിത്ര്യവുമാർന്ന ലിപിവിന്യാസത്തിന്റെ ആകെ ത്തുകയായിരിക്കണം ഈ പുസ്തകം. അതിന് ഉതകത്തക്ക കൗതുകകരമായ രേഖാചിത്രങ്ങൾ അതിൽ ഉണ്ടായിരിക്കണം. സംവിധാനം വളരെ ആസൂത്രിത മായിരിക്കണം. ഉദ്ദേശ്യങ്ങൾ അഭിവ്യഞ്ജിപ്പിക്കത്തക്ക യോഗ്യമായ ഒരു പേര് ആ പുസ്തകത്തിനു നൽകണം. ലേഖനപരിചയം സങ്കീർണ്ണമായ മലയാള ലിപികൾക്കുള്ള പരിശീലനം എന്നത് മാത്രമായിരിക്കരുത് ഈ പുസ്തക ത്തിന്റെ ലക്ഷ്യം. ഏകീകൃത പാഠ്യ പദ്ധതി ഏകീകൃത ലോകക്രമം, വിശ്വമാനവൻ, ഏകലോകം മുതലായവയാണല്ലോ നമ്മുടെ ആത്യന്തിക ലക്ഷ്യം. അതു കൈവരിക്കാൻ ആദ്യത്തെ പടിമുതൽതന്നെ ലക്ഷ്യത്തിൽ ദൃഷ്ടി ഊന്നുക. ഇതിലുള്ള അഭ്യാസങ്ങളും ഭാഷണ പരിശീലനത്തിലുള്ള പുസ്തകത്തിലെ അഭ്യാസങ്ങളും സമാന്തരമായി പോകണം. രണ്ടും ഒന്നാം ടേം അവസാനം തീർക്കേണ്ടതാണ്. അക്ഷരബോധനത്തിനു വേണ്ടി ശരിയായ ഒരു പാഠപുസ്തകം ഉണ്ടായിരിക്കണം. രണ്ടും മൂന്നും ടേമുകൾകൊണ്ട് പദാവതരണ രീതിയിൽ അക്ഷരബോധം ഉറപ്പിക്കുക, ലേഖനവിദ്യ വശമാക്കുക എന്നീ ഉദ്ദേശ്യങ്ങൾ കൂടി മുൻ സൂചിപ്പിച്ചതിൽ നിന്ന് ഉപരിയായി നേടുന്നതിന് കഴിയണം. എല്ലാ അക്ഷരങ്ങളും ഒന്നാം സ്റ്റാൻഡേർഡിൽ തന്നെ തീർത്തു കൊള്ളണമെന്നില്ല. ഒന്നും രണ്ടും സ്റ്റാൻഡേർഡുകൾ അശ്രേണീകൃത യൂണിറ്റാകയാൽ അതിഖര–മൃദു–ഘോഷങ്ങൾ രണ്ടാം സ്റ്റാൻഡേർഡിലേക്ക് മാറ്റിയാലും അപകടം ഒന്നും ഇല്ല. ഇങ്ങനെ നൈപുണ്യാധിഷ്ഠിതമായി മൂന്നു പുസ്തകങ്ങൾ സജ്ജമാക്കി ഉചിതമായ പേരും നൽകണം. ഇവയുടെ ക്രമീകൃതമായ തുടർച്ചയായിരിക്കണം മററു സ്റ്റാൻഡേർഡുകളിലെ മലയാള പാഠ പുസ്തകങ്ങൾ. എല്ലാ ക്ലാസ്സുകളിലും നല്ല ഭാഷാ മാതൃകകൾ കേൾക്കാനും വാചികമായും ലിഖിതമായും പ്രകടിപ്പിക്കാനും പ്രയോഗിക്കാനുമുള്ള അവസരങ്ങൾ മനഃപൂർവം സൃഷ്ടിക്കണം.

പുസ്തകത്തിന്റെ വലിപ്പം ഗദ്യപാഠങ്ങൾ, കവിതാശകലങ്ങൾ, അഭ്യാസങ്ങൾ ടൈപ്പ് എന്നീ കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കണം.

# സ്ററാൻഡേർഡ് — 2

## 10 പിരീഡുകൾ — ആഴ്ചയിൽ

ഒന്നാം സ്ററാൻഡേർഡിൽ നേടിയെടുത്ത നൈപുണ്യങ്ങൾ സർവതോമുഖമായി വർദ്ധിപ്പിക്കണം. പാഠപുസ്തകം കൂടാതെ ഭാഷാ പ്രയോഗ പരിശീലന ത്തിനായി ഒരു രണ്ടാം പുസ്തകം കൂടി ഉണ്ടായിരിക്കണം.

**പാഠപുസ്തകം:** 30 പാഠങ്ങൾ ഉണ്ടായിരിക്കണം.

ഇരുപതു ഗദ്യ പാഠങ്ങളും പത്തു പദ്യ പാഠങ്ങളും ആകാം. പാഠങ്ങൾ ചെറുതായിരിക്കണം.

അച്ചടി വലിപ്പമുള്ളതായിരിക്കണം. രണ്ടുകോളത്തിലടിക്കാൻ പാടില്ല. ഓരോ പാഠത്തിനും ഓരോ പ്രധാന സന്ദേശമുണ്ടായിരിക്കണം. ഒന്നാം സ്ററാൻഡേർഡിൽ പഠിച്ച അക്ഷരങ്ങൾ ഓർമ്മിക്കുന്നതിനുവേണ്ടി കഥാരൂപത്തിലുള്ള രണ്ടു പ്രബലന പാഠങ്ങൾ ഉണ്ടായിരിക്കണം. അവ ആദ്യം ചേർക്കണം. രണ്ടു ഗദ്യപാഠങ്ങൾ കഴിയുമ്പോൾ ഒരു പദ്യപാഠം എന്ന രീതിയിൽ ക്രമീകരിക്കണം. പിന്നീടുള്ള അഞ്ചു പാഠങ്ങൾ ഒന്നാം സ്ററാൻഡേർഡിൽ അവതരിപ്പിച്ചിട്ടില്ലാത്ത അക്ഷരങ്ങളും കൂട്ടക്ഷരങ്ങളും കഥാരൂപത്തിൽ അവതരിപ്പിച്ച് പഠിപ്പിക്കാൻ ഉതകത്തക്ക രീതിയിൽ സംവിധാനം ചെയ്യണം. പത്തു പാഠങ്ങൾ കഴിയുമ്പോൾ അക്ഷരമാലാക്രമത്തിൽ അക്ഷരങ്ങൾ ചൊല്ലുകയും എഴുതുകയും ചെയ്യുന്നതിനു വേണ്ടി ഒരു പട്ടിക ചേർക്കണം. നിശ്ചിത എണ്ണം പാഠങ്ങൾ കഴിയുമ്പോൾ 'പരീക്ഷകൾ' ചേർത്തിരിക്കണം. വാചികമായും ലിഖിതമായും ഉള്ള മൂല്യ നിർണ്ണയത്തിനു യോജിച്ച അഭ്യാസങ്ങൾ ചേർത്തിരിക്കണം. വാചികമായും ലിഖിതമായും പരീക്ഷ നടത്തണം. 650 — ഓളം പുതിയ വാക്കുകൾ അവതരിപ്പിക്കാം. ലളിതമായ ശാസ്ത്ര തത്വങ്ങളും വാക്യ മാതൃകകളും ഉൾപ്പെടുത്തണം. ആവശ്യാനുസരണം വർണ്ണ ചിത്രങ്ങൾ ഉണ്ടായിരിക്കണം. ചിത്രങ്ങൾ പാഠത്തിന്റെ പുനരാഖ്യാനമാണെന്നു തോന്നത്തക്കവിധം വ്യക്തവും വിശദവും അനുഭവവേദ്യവുമായിരിക്കണം.

ഒന്നാം സ്ററാൻഡേർഡിന്റെ ആലേഖന—സംഭാഷണ പരിചയത്തേയും ഭാഷാ പ്രയോഗ പരിശീലനത്തേയും ഉദ്ദേശിച്ചുള്ളതാണ് രണ്ടാം പുസ്തകം. ചിത്രകഥകൾ, ലളിതമായ കവിതകൾ, പകർത്തി എഴുത്തു പാഠങ്ങൾ എന്നിവ അതിൽ ഉൾപ്പെടുത്തിയിരിക്കണം. സൂക്ഷ്മനിരീക്ഷണത്തിനും യുക്തി ബോധവും വിവേചനശക്തിയും വികസിക്കുന്നതിനും നല്ലപെരുമാററരീതികൾ വശമാക്കുന്നതിനും ഉതകുന്നവ ആയിരിക്കണം ചിത്രപാഠങ്ങൾ. ചിത്രങ്ങളിലൂടെ കഥകൾ പറഞ്ഞ് ആഖ്യാന രീതിയിൽ ആശയ ക്രമീകരണവും ഭാവനാ[illegible]കാസവും

സദ്ഭാഷാഭാഷണവും സാധിക്കണം. കൈത്തൊഴിലുകളുടെയും കളികളുടെയും രംഗങ്ങൾ കാണിക്കുന്ന ചിത്രങ്ങളും ആകാം. സംഭാഷണത്തിൽ പ്രയോഗിക്കേണ്ട പദങ്ങൾ ചിത്രങ്ങളുടെ ചുവട്ടിൽ കൊടുക്കണം. ഓരോ ചിത്രവും ധാരാളം അറിവുകൾ കുട്ടികൾക്കു പകർന്നുകൊടുക്കാൻ ഉതകണം.

ഭാഷാഭ്യസനം വൈവിധ്യമാർന്നതും രസകരവും കാര്യക്ഷമവുമാക്കാൻ ഈ പരിശീലനം പുസ്തകങ്ങൾ സഹായകമാകണം. കുട്ടിക്ക് അഭ്യാസങ്ങൾ ആവർത്തിച്ച് ഉറപ്പിച്ച് സ്വാംശീകരിക്കാനും കഴിയണം. പരിസരപഠനത്തിനുള്ള സാദ്ധ്യതയും ചിത്രങ്ങളിലൂടെ വരുത്തണം.

ഈ പരിശീലന പുസ്തകത്തിലുള്ള കവിതകൾ വിശദ പഠനത്തിനുള്ളവയല്ല. ചൊല്ലി കേൾപ്പിക്കുക, ഏറ്റു ചൊല്ലുക, ഈണതാളലയങ്ങളിലൂടെ കവിതാന്തരീക്ഷം സൃഷ്ടിക്കുക അതിലൂടെ കൂടുതൽ കവിതകൾ കേൾക്കാനും ചൊല്ലാനും വായിക്കാനുമുള്ള താത്പര്യം ഉണ്ടാക്കുക — അത്രമാത്രം.

## സ്റ്റാൻഡേർഡ് — 3

### പാഠാവലിയും രണ്ടാം പുസ്തകവും(ആഴ്ചയിൽ10പിരീഡ്)

ഭാഷാ നൈപുണ്യങ്ങളും സിദ്ധികളും ഉത്തരോത്തരം വികസിപ്പിക്കുകയാണ് മൂന്നാം സ്റ്റാൻഡേർഡിലെ പുസ്തകത്തിന്റെ ലക്ഷ്യം. കാലഘട്ടത്തിന്റെ ആവശ്യങ്ങൾക്കും അഭിലാഷങ്ങൾക്കും അനുസരണമായുള്ള വർത്തന വ്യതിയാനങ്ങൾ വിദ്യാർത്ഥിയിൽ വരുത്തുകയും ചെയ്യത്തക്ക പാഠാവലിയും ഭാഷാപരിശീലന പുസ്തകവും ആസൂത്രണം ചെയ്യണം.

**പാഠപുസ്തകം:** മുപ്പതു പാഠങ്ങളാകാം. ഇരുപതു ഗദ്യം പത്തു പദ്യം. പാഠങ്ങൾമൂല്യാധിഷ്ഠിത പഠനത്തിന് സഹായകമായിരിക്കണം. രണ്ടാംസ്റ്റാൻഡേർഡിലെ പാഠപുസ്തകത്തിന്റെ തുടർച്ച എന്നവണ്ണം നിലകൊള്ളണം.

**പരിശീലന പുസ്തകം:** ഇതിനെ അഞ്ചോ ആറോ വിഭാഗങ്ങളായി കാണുക. സംഭാഷണ പാഠങ്ങൾ, ചിത്രപ്രശ്നങ്ങൾ, കവിതകൾ, ചിത്രണാഭ്യാസങ്ങൾ, പകർത്തിയെഴുത്ത് അഭ്യാസ പുതികകൾ എന്നിങ്ങനെ സാമൂഹ്യശാസ്ത്ര പഠനത്തിനും പരിസരപഠനത്തിനുമുള്ള സാദ്ധ്യതകൾ ഉണ്ടായിരിക്കണം. ചിത്രങ്ങളുമായി ബന്ധപ്പെട്ട പദങ്ങളും കടങ്കഥകളും ചൊല്ലാനും കേൾക്കാനും സുഖമുള്ള കവിതകളും ഉണ്ടായിരിക്കണം. കവിതകൾ വിശദ പഠനത്തിനുള്ളവയല്ല. ഇവിടെയും താഴ്ന്ന ക്ലാസ്സുകളിലെ അഭ്യാസ പുസ്തകത്തിലുള്ള കവിതകളുടെ ഉദ്ദേശ്യം തന്നെയാണ്. ഓരോ വിഭാഗവും സോദ്ദേശ്യമായിട്ട് ആസൂത്രണം ചെയ്യണം. സംഭാഷണ പാടവവും ബുദ്ധി വികാസവും ആസ്വാദനശേഷിയും സൗന്ദര്യബോധവും അക്ഷരവടിവും പാഠാവലിഭാഷണവും മറ്റുമാണ് മേൽപ്പറഞ്ഞ വിഭാഗങ്ങളുടെ ഉദ്ദേശ്യങ്ങൾ.

# സ്ററാൻഡേർഡ് — 4

## ആഴ്ചയിൽ 10 പിര്യഡുകാം

പ്രാഥമിക ഘട്ടാവസാനമായ നാലാം സ്ററാൻഡേർഡിന് വളരെ പ്രാധാന്യം ഉണ്ട്. നേടിയെടുത്ത ഭാഷാ സിദ്ധികളെയും നൈപുണികളേയും അന്യൂനമാക്കി ഉറപ്പിക്കുക, വികസിപ്പിക്കുക, സ്വാംശീകരിക്കുക എന്നിവയും സ്വതന്ത്ര രചനയിലേയ്ക്ക് നയിക്കുന്ന പരിശീലനം നല്കുകയുമാണ് ലക്ഷ്യങ്ങാം.

**പാഠാവലി:** മുപ്പതു പാഠങ്ങളാകാം — 18 ഗദ്യവും 12 പദ്യവും — ഗദ്യം 3 പുറങ്ങളിലും പദ്യം 24 വരികളിലും കവിയാൻ പാടില്ല. വ്യക്തിപരവും സാമൂഹികവും ദേശീയവുമായ മൂല്യങ്ങാംക്ക് പ്രാധാന്യം കൊടുത്തുകൊണ്ടുള്ള പ്രത്യേക പാഠങ്ങാം ഉണ്ടായിരിക്കണം. സ്വാതന്ത്ര്യസമര സേനാനികളുടെയോ സാമൂഹ്യ പരിഷ്കർത്താക്കളുടെയോ ലഘു ജീവചരിത്രം ഉണ്ടായിരിക്കണം. പരിസ്ഥിതി പഠനത്തിന് പ്രാധാന്യം കൊടുത്തുകൊണ്ടുള്ള പാഠങ്ങളും ഉാംപ്പെടുത്തണം. താഴ്ന്ന ക്ലാസ്സുകളിലെ പാഠപുസ്തകങ്ങളുടെ തത്വങ്ങളും അനുസരിക്കുക.

**രണ്ടാം പുസ്തകം:** താഴ്ന്ന ക്ലാസ്സുകളിൽ ഉള്ളതിൽ നിന്നും കുറേകൂടി ഉയർന്ന നിലവാരം ഉള്ളതായിരിക്കണം. രണ്ടു വരിയിലും ഒരു വരിയിലുമുള്ള പകർത്തി എഴുത്ത് നടത്തണം. വർഷാവസാനം വരയിടാതെ നല്ലവണ്ണം എഴുതാനും ശീലിക്കണം. ഇതിലെ പദ്യങ്ങാം വിശദപഠനത്തിനുള്ളവയല്ല. പാടി രസിച്ചാൽ മതി.

ഈ ക്ലാസ്സു കഴിയുമ്പോാം ഭാഷ അനായാസം കൈകാര്യം ചെയ്യാനുള്ള കഴിവ് വിദ്യാർത്ഥികാം നേടിയിരിക്കണം. പ്രാഥമിക ഘട്ടത്തിന്റെ പ്രാധാന്യം ഭാഷാദ്ധ്യാപകൻ മനസ്സിലാക്കി കൈകാര്യം ചെയ്യണം. കായികവും മാനസികവും ബുദ്ധിപരവുമായ വളർച്ച ത്വരിതഗതിയിൽ നടക്കേണ്ട ഒരു കാലഘട്ടമാണിത്. അനുഭവങ്ങാം ധാരാളം ഉണ്ടാവുകയും ഉണ്ടായവ ഉാംക്കൊള്ളുകയും ഉാംക്കൊണ്ടവ നിലനിർത്തുകയും ചെയ്യുന്ന ശീലം രൂപവത്ക്കരണത്തിൽ പ്രത്യേകം ശ്രദ്ധിക്കണം.

ജീവിതാന്ത്യം വരെ ഭാഷാഭിമുഖ്യം നിലനിർത്തുന്നതിനും ഉന്നത പഠനത്തിലേക്കുള്ള പാത സുഗമമാക്കുന്നതിനും ആധാരശിലയായി വർത്തിക്കുന്നത് പ്രാഥമിക ഘട്ടമാണെന്ന ചിന്ത ഭാഷാദ്ധ്യാപകന് ഉണ്ടായിരിക്കണം.

കുറിപ്പ്: ഒന്നാം സ്റ്റാൻഡേർഡു മുതലുള്ള എല്ലാ ക്ലാസ്സുകളിലും വായിക്കാനും എഴുതാനും പുതിയ ലിപി സമ്പ്രദായം തന്നെ ഉപയോഗിക്കണം. ഒന്നാം ക്ലാസ്സിലുള്ള ആലേഖന പരിചയത്തെ സംബന്ധിച്ചിടത്തോളം പരീക്ഷ നടത്തേണ്ട കാര്യം ഇല്ലല്ലോ. സംഭാഷണ പരിചയത്തിൽ മൂന്നു ടേമിലും വാചിക പരീക്ഷ നടത്തണം. ആസൂത്രിതമായിചോദ്യങ്ങൾ തയ്യാറാക്കണം. അതിൽ പരിസര പഠനത്തെ ലക്ഷ്യമാക്കിയുള്ള ചോദ്യങ്ങളും ഉൾപ്പെടുത്തിയിരിക്കണം. അവയ്ക്ക് പ്രത്യേകം മാർക്കിടണം. ഒന്നാം ടേമിൽ ലിഖിത പരീക്ഷ നടത്തേണ്ടതില്ല. രണ്ടാം ടേമിൽ കേരള പാഠാവലി പഠിപ്പിക്കാൻ തുടങ്ങുമല്ലോ. രണ്ടും മൂന്നും ടേമിൽ വാചികവും ലിഖിതവുമായ പരീക്ഷ നടത്തി മാർക്ക് രേഖപ്പെടുത്തണം.

രണ്ടാം ക്ലാസ്സു മുതലുള്ള ഭാഷാ പരിചയത്തെ സംബന്ധിച്ചും വാചികവും ലിഖിതവുമായ പരീക്ഷ നടത്തണം, കേരള പാഠാവലിയോടൊപ്പം.

**മൂല്യനിർണ്ണയം:** ലിഖിതരൂപത്തിലും വാചികരൂപത്തിലും എല്ലാ ഘട്ടങ്ങളിലും മൂല്യനിർണ്ണയം നടത്താം. അതായത് എഴുത്തുപരീക്ഷയോടൊപ്പം വാചികമായ നൈപുണി വിലയിരുത്തത്തക്കവണ്ണമുള്ള മൂല്യനിർണ്ണയ സംവിധാനം എല്ലാ ഘട്ടത്തിലും ഉണ്ടായിരിക്കേണ്ടതാണ്.

# SYLLABUS FOR STD. IV
# ENGLISH

**Introduction:** **Time: Two periods a week.**

Language is essentially speech. The spoken form of language is basic and prior to the written form of language. The priority and primacy of the spoken form of language in the early years of learning a language are universally acknowledged. That is why early education is considered an initiation into the basic skills of language, namely listening, speaking, reading and writing. Although human beings are thought to possess a biological predisposition to talk, the human child must listen, and listen for a sufficiently long period, before he can speak.. The child develops its reportoir of receptive competence through, conscious attentive listening before it starts speaking. After the initial stage of listening and speaking, the stage of reading and writing supervenes and all these skills develop further in a mutually facilitative fashion. However it is a common place truism that one's receptive competence is much larger than one's productivé competence, however creative one may be in one's language.

Since language in its oral and visual manifestation consists of words, a word about words in general is not out of place. Words for the most part represent non-linguistic reality whether it is external or internal, ie physical or mental. That is to say words have meaning which reflects concrete or abstract entities. Our attempt to use language is at once an endeavour to conceive as well as to communicate our experience with reality either to others or to ourselves. Therefore children need to get words and this is mainly obtainable in the early stage through listening. Equally important is the need, however, to develop the ability to connect words according to conventions, if the child is to mean something of his own when he uses language. Disjointed jumble of words can hardly be called language.

When a child acquires its mothertongue, it masters the skills in the order of listening, speaking, reading and writing. Studies in second language acquisition show that second language learners also follow the same sequence in the acquisition of language skills. This means that in teaching a second/foreign language we should make sure that pupils

listen first before they are given the opportunities to speak. Classroom teaching strategy must therefore be such as to provide a lot of listening experience to the pupils. The first year of learning a second language should therefore, be devoted to listening and speaking experience. Speaking experience of the sort ought to be generated in the classroom by way of conversations which be rather mechanical. However it is well known fact that children delight in imitating and repeating what the elders say. Therefore despite the mechanical nature of simulated conversations in the classroom, they seem to deepen their language experience and help a modicum, of subconscious assimilation of certain items of language. Hence the provision of sample conversations in the Reader for std. IV. Similarly rhymes and stories also contribute to their language experience.

## Objectives of teaching English:

1. to help pupils begin and enjoy the learning of English
2. to make pupils familiar with the spoken form
3. to help pupils speak a few words and sentences
4. to help pupils master the small letters of the English alphabet.

## The Reader:

To realize the above objectives a Reader is to be prescribed. It should be designed in the main to provide language experience to pupils. This is to be achieved mainly through speaking words by looking at pictures or objects, speaking the conversations and saying the rhymes following the teacher. These activities help to develop the skills of listening and speaking. As for reading and writing, children are to be taught only the machanics in the first year of learning.

The Reader should contain 15 units divided into 3 sections. Section I may contain four units each of which should provide for saying rhyme, telling stories, speaking conversations and writing. Section II must contain 5 units each of which should provide materials for the above activities. It must in addition provide material for reading. There should be six Units in section III each of which should provide materials for all the above activities. This must in addition contain materials for word game.

## Rhyming:

The rhymes to be given in the Reader are for listening and repeating by the pupils. They are meant to help children acquire the aracteristic stress and rhythm of English quickly and easily along with a certain facility and fluency in speech.

## Conversation:

The conversations to be given in each unit are sample ones. They are meant to help children acquire certain expressions of polite sociabilities like greetings, simple questions and their responses. Teachers are free to improve upon them and make conversations as natural as they can. The conversations to be given in the Reader, however, are not meant to be read by the pupils. They are only for practice in the classroom.

## Story telling:

In the Reader only the story time will be indicated. Stories will be given in the Handbook for teachers. They are meant to be read aloud by teachers in a story telling manner. However if the teacher is competent and confident he/she can learn the story and narrate it in his own language. He can also supplement them if necessary.

## Reading:

Reading should start only in the first unit of the second section. This means that they will have had 15 periods of oral work and they will have been exposed to a number of words. The methods to be adopted for teaching the basics of reading are the phonic method, look and say method and the sentence method. The materials for reading should consist mainly of words and extended phrases. (eg: a cat, a bat, a black car, a red bus) They are given against a background of pictures.

## Writing:

The writing in the first year of English would be mostly for mastering the mechanics of writing. They are to be helped to learn how

to hold a pencil, how to sit while writing and to form correct letters. They are to be introduced to the Italic form of letters. However they are to start with small letters as they are simple and more useful.

## Wordgames:

They introduce an element of novelty and make classroom learning lively and challenging. They seek to reinforce words and their spelling. It also provides occasion for creativity. The types of exercises include matching words with pictures, filling in missing letters and words and labelling.

The Reader is not meant to be taught in the traditional sense as it does not provide for teaching structures and vocabulary specifically. It is chiefly meant as a scaffolding for generating worthwhile learning experience. It is also assumed that a great deal of the spoken form of the language greetings, questions, responses etc. can be internalized by pupils without specific instruction. By the end of the first year they will have been introduced to about 300 words, of which about 100 are words for reading in the Reader. Besides they will have mastered expressions of polite sociabilities, simple questions of enquiry and their responses. In addition to the Reader, there should be a Handbook which gives detailed guidance and instruction to teachers, besides 15 stories.

# ആമുഖം

**അറബി ഭാഷാ പഠനത്തിൻെറ പ്രാധാന്യവും ആവശ്യകതയും:—**

ലോക ഭാഷകളിൽ പ്രമുഖസ്ഥാനം വഹിക്കുന്ന ഒരു ജീവദ് ഭാഷയാണ് അറബി. കോടിക്കണക്കിനു ജനങ്ങളുടെ സംസാര ഭാഷയായ അറബി ഇരുപത്തിൽപ്പരം രാഷ്ട്രങ്ങളുടെ ഔദ്യോഗിക ഭാഷയും ഐക്യരാഷ്ട്ര സഭ യുടെയും ഉപഘടകങ്ങളുടെയും അംഗീകൃത ഭാഷകളിലൊന്നുമാണ്. അനല്പമായ സാഹിത്യ വൈജ്ഞാനിക സമ്പത്തുള്ള ഒരു ക്ലാസ്സിക്കൽ ഭാഷ കൂടിയാണ് അത്. ആധുനിക സാഹിത്യരംഗത്ത് അറബി ഭാഷ ലോകഭാഷകളുടെ മുൻനിരയിൽ തന്നെയാണ്.

അറബിനാടുകളുമായി ഭാരതത്തിനുള്ള വർദ്ധിച്ചുവരുന്ന സാമ്പത്തിക സാംസ്ക്കാരിക ബന്ധങ്ങളുടെ പശ്ചാത്തലത്തിൽ ഭാരതീയരായ നമ്മെ സംബന്ധിച്ചിടത്തോളം അറബി ഭാഷാ പഠനത്തിന് പ്രത്യേക പ്രാധാന്യമുണ്ട്.

കേരളത്തിലെ സ്ക്കൂളുകളിൽ ഒന്നാംതരം മുതൽ തന്നെ പ്രസ്തുത ഭാഷ പഠിപ്പിക്കപ്പെടുന്നു. വിദ്യാഭ്യാസ രംഗത്ത് പിന്നോക്കം നില്ക്കുന്ന മുസ്ലീം സമുദായത്തിലെ കുട്ടികളെ സ്ക്കൂൾ വിദ്യാഭ്യാസത്തിലേക്ക് ആകർഷിക്കുവാൻ അവരുടെ സാംസ്ക്കാരിക ജീവിതത്തിൻെറ അവിഭാജ്യ ഘടകമായ അറബിഭാഷാ പഠനം ഏറെ ഉപകരിക്കുന്നു.

മററു വിഷയങ്ങളെപ്പോലെതന്നെ അറബിഭാഷാ പഠനത്തിൻെറ ഉദ്ദേശ്യങ്ങൾ വിദ്യാഭ്യാസത്തിൻെറ വിശാലലക്ഷ്യങ്ങളെ സാക്ഷാൽക്കരിക്കാൻ സഹായകരമായിരിക്കണം.

**പ്രസ്തുത ലക്ഷ്യങ്ങൾ താഴെ പറയുന്നവയാണ്.**

I. മതേതര ജനാധിപത്യ മൂല്യങ്ങളിൽ അധിഷ്ഠിതമായ സമൂഹത്തിൻെറയും രാഷ്ട്രത്തിൻെറയും വികസനം.

II. നാനാത്വത്തിൽ ഏകത്വം എന്ന തത്വത്തിലധിഷ്ഠിതമായ ദേശീയോദ്ഗ്രഥനത്തിൻെറയും ദേശീയ ഐക്യത്തിൻെറയും സാക്ഷാൽക്കാരം.

III. അദ്ധ്യാപക പ്രധാനം എന്നതിലേറെ വിദ്യാർത്ഥി പ്രധാനം (Child Centred) ആയിരിക്കണം വിദ്യാഭ്യാസം എന്ന നവീന സങ്കൽപത്തിൻെറ പ്രയോഗവൽക്കരണം.

**ഉദ്ദേശ്യങ്ങളും സ്പഷ്ടീകരണങ്ങളും**

I. സാമാന്യവേഗത്തിൽ അറബിഭാഷ സംസാരിക്കുകയോ വായിക്കുകയോ ചെയ്തു കേൾക്കുമ്പോൾ ഗ്രഹിക്കാനുള്ള കഴിവ്.

വിദ്യാർത്ഥി:—

a) മാതൃഭാഷയിലില്ലാത്തതും അറബിയിലുള്ളതുമായ പ്രത്യേക ശബ്ദങ്ങൾ ഗ്രഹിക്കുന്നു.

b) പദങ്ങളുടെയും വാക്യരൂപങ്ങളുടെയും വാക്യങ്ങളുടെയും ആശയം സന്ദർഭാനുസരണം ഗ്രഹിക്കുന്നു.

c) പ്രസ്താവനകൾ, ചോദ്യങ്ങൾ, ആജ്ഞകൾ, വാചികമായി നല്കപ്പെടുന്ന നിർദ്ദേശങ്ങൾ എന്നിവ ഗ്രഹിക്കുന്നു.

d) ലളിതമായ ആഖ്യാനങ്ങളും വിവരണങ്ങളും ഗ്രഹിക്കുന്നു.

II. തെറ്റില്ലാതെ അറബിഭാഷ അനായാസം സംസാരിക്കാനുള്ള കഴിവ്.

വിദ്യാർത്ഥി:—

a) ശ്രോതാവിനു മനസ്സിലാകത്തക്ക വിധം സ്പഷ്ടമായി സംസാരിക്കുന്നു.

b) അക്ഷരങ്ങൾ സ്ഫുടമായും ശബ്ദശുദ്ധിയോടെയും ഉച്ചരിക്കുന്നു.

c) ഇഅ്റാബും ചിഹ്നങ്ങളും (അശ്കാൽ) ശ്രദ്ധിച്ചുകൊണ്ടു സംസാരിക്കാൻ കഴിയുന്നു.

d) സന്ദർഭോചിതമായ പദങ്ങൾ പ്രയോഗിക്കുന്നു.

III. ആശയം ഗ്രഹിച്ചുകൊണ്ട് വായിക്കാനുള്ള കഴിവ്

വിദ്യാർത്ഥി:—

a) പദങ്ങളുടെയും പ്രയോഗങ്ങളുടെയും ഉദ്ദിഷ്ട ആശയങ്ങൾ ഗ്രഹിക്കുന്നു.

b) ശരിയായ വായന മുറകൾ പാലിക്കുന്നു.

c) പദങ്ങളുടെ ഇഅ്റാബിന്റെ സ്ഥാനങ്ങൾ വേർതിരിച്ചു മനസ്സിലാക്കുന്നു.

d) സംഭവങ്ങൾ, ആശയങ്ങൾ, വസ്തുതകൾ എന്നിവയുടെ ക്രമം മനസ്സിലാക്കുന്നു.

e) മൗന വായന ശീലിക്കുന്നു.

IV. തെററില്ലാതെ വ്യക്തമായി എഴുതാനുള്ള കഴിവ്.

വിദ്യാർത്ഥി:—

a) വൃത്തിയായും വ്യക്തമായും എഴുതുന്നു.

b) അനുയോജ്യമായ പദങ്ങളും പ്രയോഗങ്ങളും ഉപയോഗിക്കുന്നു.

c) വാക്യങ്ങൾക്ക് ശരിയായ ചിഹ്നങ്ങൾ (അശ്കാൽ) നല്കുന്നു.

V. പദ്യം ആസ്വദിക്കുകയും വിലയിരുത്തുകയും ചെയ്യാനുള്ള കഴിവ്.

വിദ്യാർത്ഥി:—

a) ഈണവും വൃത്തവും ശ്രദ്ധിച്ചു പദ്യം ചൊല്ലുന്നു.

b) ഹൃദിസ്ഥമാക്കുന്നു.

c) കേട്ട് ആസ്വദിക്കുന്നു.

VI. ക്ലാസ്സിക്കൽ സാഹിത്യങ്ങൾ ആസ്വദിക്കുകയും വിലയിരുത്തുകയും ചെയ്യാനുള്ള കഴിവ്.

വിദ്യാർത്ഥി:—

a) തെരഞ്ഞെടുക്കപ്പെട്ട ആയത്തുകളും സൂറത്തുകളും ആപ്ത വാക്യങ്ങളും ഹൃദിസ്ഥമാക്കുന്നു.

b) ഇവയിലെ ധാർമ്മിക തത്വങ്ങൾ ഗ്രഹിക്കുന്നു.

VII. അറബി ഭാഷയിൽ താല്പര്യം നേടൽ

വിദ്യാർത്ഥി:—

ലഘുവായ അറബി പുസ്തകങ്ങൾ വായിക്കുന്നു.

VIII. ആധുനിക ബോധനരീതി അവലംബിച്ചായിരിക്കണം അദ്ധ്യാപനം നടത്തേണ്ടത്. ഇവിടെ താഴെ പറയുന്ന തത്വങ്ങൾ പരിഗണിക്കപ്പെടണം.

a) അദ്ധ്യാപന രീതി വിദ്യാർത്ഥി പ്രധാന്യം (Pupil Centred) ആയിരിക്കണം.

b) വിദ്യാർത്ഥിക്ക് ഭാഷയിൽ ആശയപ്രകടനം നടത്തുന്നതിന് സഹായകമായ സന്ദർഭം സൃഷ്ടിക്കുകയാണ് അദ്ധ്യാപകൻ ചെയ്യേണ്ടത്.

c) ടേമിന്റെ അന്ത്യത്തിൽ ഒതുങ്ങി നില്ക്കാതെ അനുസ്യൂതമായി മൂല്യനിർണ്ണയവും പരിഹൃതബോധനവും നടത്തേണ്ടതാണ്.

## മൂല്യനിർണ്ണയം:

കുട്ടിയുടെ മുഴുവൻ പഠന കാര്യങ്ങളും പരീക്ഷയിലൂടെയും പരിശോധന യിലൂടെയും വിലയിരുത്തപ്പെടേണ്ടതാണ്. മൂല്യനിർണ്ണയം നടത്തുമ്പോൾ താഴെ പറയുന്ന കാര്യങ്ങൾ പരിഗണിക്കപ്പെടണം :

(a) കുട്ടിയുടെ ഭാഷാപരമായ എല്ലാ കഴിവുകളും പരിഗണിക്കപ്പെടേണ്ട താണ്.

(b) മുൻകൂട്ടി നിർണ്ണയിച്ച ഉദ്ദേശ്യങ്ങളെ അടിസ്ഥാനമാക്കി ആയിരി ക്കണം ചോദ്യങ്ങളുണ്ടാക്കേണ്ടത്.

(c) വിവിധ നിലവാരത്തിലുള്ള ചോദ്യങ്ങളുണ്ടായിരിക്കണം.

(b) വിവിധ രൂപങ്ങളിലുള്ള (എസ്സേ ടൈപ്പ്, ഒബ്ജക്ടീവ് ടൈപ്പ് ഷോർട്ട് ആൻസർ ടൈപ്പ് തുടങ്ങിയ) വയായിരിക്കണം ചോദ്യങ്ങൾ.

## പാഠ പുസ്തകം

ഭാഷാബോധനത്തിന് സഹായിക്കുന്ന പ്രധാന ഉപകരണമാണ് പാഠപുസ്തകം. അതാതു ക്ളാസിനനുയോജ്യമായ രീതിയിൽ ക്രമപ്പെടുത്തിയ തായിരിക്കണം പാഠപുസ്തകം. ഓരോ സ്റ്റാന്റേർഡിന്റെയും സിലബസ്സിൽ പാഠ ഭാഗങ്ങളായി ഉൾപ്പെടുത്തേണ്ട വിഷയങ്ങൾ പ്രതിപാദിച്ചിട്ടുണ്ട്. ലോവർ പ്രൈമറിഘട്ടം കഴിയുന്നതോടെ 220 പുതിയ പദങ്ങളും ഏതാനും വാക്യരൂപങ്ങളും കുട്ടി വശമാക്കിയിരിക്കണം.

## പഠന സഹായികൾ :

പാഠ പുസ്തകത്തിന് പുറമെ ആവശ്യമായ മോഡലുകൾ, ചിത്രങ്ങൾ, ചാർട്ടുകൾ, ഫ്ളാഷ് കാർഡുകൾ, പ്രതിപദ പട്ടികകൾ മുതലായവ പഠന സഹായികളായി ഉപയോഗിക്കേണ്ടതാണ്.

## സ്റ്റാൻഡേർഡ് 1

### (ആഴ്ചയിൽ 4 പീരിയഡ്)

1. പദജ്ഞാനം: അറബി ഭാഷയിലെ ലളിതമായ 40 പദങ്ങൾ കുട്ടികൾ അറിഞ്ഞിരിക്കേണ്ടതാണ്.

2. സംഭാഷണാഭ്യസനം: ഒന്നാം ടേം വചനാഭ്യസനത്തിനും ആലേഖന പരിചയത്തിനും നീക്കിവെച്ചിരിക്കണം. വസ്തുക്കളോ മാതൃകകളോ ചിത്രങ്ങളോ വഴി പദങ്ങൾ അവതരിപ്പിക്കുകയും കുട്ടികളെക്കൊണ്ട് അവ ആവർത്തിച്ചു പറയിക്കുകയും വേണം. നിയമാനുസൃതം വഖ്ഫ് ( وقْف ) ചെയ്തായിരിക്കണം പദങ്ങൾ കുട്ടികളെ കേൾപ്പിക്കുന്നത്.

3. വായന: രണ്ടാം ടേം മുതൽ വായന അഭ്യസിപ്പിക്കേണ്ടതാണ്. അക്ഷരങ്ങൾ ഉച്ചാരണ ശുദ്ധിയോടെ സ്ഫുടമായി വായിക്കാൻ കുട്ടി പ്രാപ്തനായിത്തീരണം. ഹർക്കത്തു ( حركات ) കളും സുക്കൂനും ( سكون ) നല്കി എല്ലാ അക്ഷരങ്ങളും വായിക്കാൻ അഭ്യസിച്ചിരിക്കണം. ശദ്ദും ( شدّ ) മദ്ദും ( مدّ ) സിദ്ധിക്കുമ്പോഴുള്ള ഉച്ചാരണ വ്യത്യാസം കുട്ടി ഗ്രഹിച്ചിരിക്കണം.

   എന്നാൽ കൂട്ടക്ഷരങ്ങൾ ഒന്നാംതരത്തിൽ പഠിപ്പിക്കേണ്ടതില്ല. ഉച്ചാരണ സാദൃശ്യമുള്ള അക്ഷരങ്ങൾ വേർതിരിച്ചറിയാൻ താരതമ്യപഠനം നടത്തേണ്ടതാണ്. നാമപദങ്ങൾ വഖ്ഫ് ( وقْف ) ചെയ്തുകൊണ്ടു മാത്രമേ വായിക്കാവൂ.

4. ലിഖിതാഭ്യസനം: വായന തുടങ്ങുമ്പോൾ തന്നെ എഴുത്തും പരിശീലിപ്പിക്കേണ്ടതാണ്. പുസ്തകത്തിൽ നിന്നും ബോർഡിൽ നിന്നും പകർത്തി എഴുതുവാൻ കുട്ടിക്കു കഴിയണം. രൂപസാദൃശ്യമുള്ള അക്ഷരങ്ങൾ വേർതിരിച്ചറിയാൻ സാധിക്കണം. ഹർകത്തു് ( حركة ) സുക്കൂൻ ( سكون ). ശദ്ദ് ( شدّ ) മദ്ദ് ( مدّ ) എന്നിവയുടെ രൂപവും സ്ഥാനവും യഥാവിധി രേഖപ്പെടുത്താൻ കുട്ടി പ്രാപ്തനായിത്തീരണം.

5. **നശീദ:** ~ഗാലോ, ശൈഖോ ചെറുപദ്യങ്ങൾ ശിശുഗാനരൂപേണ ഈണത്തിൽ ചൊല്ലാൻ പഠിക്കേണ്ടതാണ്.

6. **പാഠപുസ്തകം:** വർണ്ണഭംഗിയുള്ള ചിത്രങ്ങളും വലിയ അക്ഷരങ്ങളും ഉള്ളതായിരിക്കണം പാഠപുസ്തകം. ഏതാനും പുറങ്ങളിൽ ചിത്രങ്ങൾ തനിച്ചും അറബി ലിഖിതാഭ്യാസനത്തിന് കൂടുതൽ സഹായകമായ രൂപങ്ങളും ലേഖകളും ഉള്ള ഹ്രസ്വമായ ഒരു ആലേഖന പരിചയഭാഗവും പാഠപുസ്തകത്തിൽ ഉണ്ടായിരിക്കണം. ഇതിനായി ആരംഭത്തിൽ കുറെ പേജുകൾ നീക്കിവെക്കാം.

ആവശ്യമായ അഭ്യാസങ്ങൾ വേണം. താരതമ്യപഠനത്തിനുള്ള സംവിധാനം വേണം. അനാശീദുൽ അത്ഫാൽ (ശിശുഗാനങ്ങൾ) അവസാനം ഒന്നിച്ചു കൊടുത്താൽ മതി.

## സ്റ്റാൻഡേർഡ് 2

### (4 പീരിയഡ്)

1. **വചനാഭ്യസനം:** ഒന്നാം സ്റ്റാൻഡേർഡിൽ വിദ്യാർത്ഥി നേടിയ പദ പരിജ്ഞാനം പരിപോഷിപ്പിക്കുന്ന വിധത്തിലായിരിക്കണം വചനാഭ്യസനം. പാഠങ്ങളിൽ വരുന്ന എല്ലാ പുതിയ പദങ്ങളും വാക്യരൂപങ്ങളും ഭാഷണം മുഖേന പരിചയപ്പെടുത്തണം. അവയുടെ ആശയവും ഉച്ചാരണവും ഗ്രഹിച്ച ശേഷമായിരിക്കണം വായന തുടങ്ങേണ്ടത്.

2. പാഠപുസ്തകത്തിൽ 50 പുതിയ വാക്കുകളും ഏതാനും വാക്യരൂപങ്ങളും ഉണ്ടായിരിക്കണം. പ്രാരംഭ പാഠങ്ങളിൽ അറബി അക്ഷരങ്ങളുടെ കൂട്ടിയെഴുത്തിന്റെ രൂപഭേദങ്ങൾ അവതരിപ്പിക്കണം. വാക്യരൂപങ്ങൾ പഠിപ്പിക്കാൻ ആദ്യം രണ്ടു ലളിതപദങ്ങൾ ചേർന്നു വരുന്ന വാക്യരൂപങ്ങൾ പരിചയപ്പെടുത്തണം. ക്രമേണ താല്പര്യജനകമായ വിഷയങ്ങളെ സംബന്ധിച്ച് രണ്ടിലധികം വാക്കുകൾ ചേർന്ന വാക്യരൂപങ്ങൾ അവതരിപ്പിക്കാം. ആ വാക്യങ്ങൾ തുടർച്ചയായും പരസ്പര ബന്ധത്തോടെയും അനുക്രമമായും രചിക്കപ്പെട്ടവയായിരിക്കണം. അത്ഫിന്റെ വാവ് ( واو العطف ) അസ്മാ ഉൽ ഇശാറത്തി ( أسماء الإشارة ) ന്റെ ഏകവചന രൂപങ്ങൾ ഹുറൂഫുൽ ജർറി ( حروف الجر ) ൽ നിന്നും ഫീ ( في ) അലാ ( على ) എന്നിവ; ദാറു മുഹമ്മദിൻ دار محمد പോലെയുള്ള ഇളാഫത്തി ( إضافة ) ന്റെ ലളിതരൂപങ്ങൾ ഇസ്തിഫ്ഹാമി ( إستفهام ) ന്റെ മാ ( ما ) മൻ ( من )

എന്നിവ. വലദുൻസഘീറുൻ ( وَلَدٌ صَغِيرٌ ) റജുലുൻകബീറുൻ ( رَجُلٌ كَبِيرٌ ) എന്നിവ പോലെയുള്ള സിഫത്തു ( صفة )കാം എന്നിവ ഉാംക്കൊള്ളുന്നവയായിരിക്കണം വാക്യരൂപങ്ങാം. അഞ്ചോ ആറോ ലളിതമായ നശീദ ( نشيدة )കാം പാഠപുസ്തകത്തിൽ ഉാംപ്പെടുത്തിയിരിക്കണം.

3. വായന: വാക്യങ്ങാം ശരിയായും ഉച്ചാരണശുദ്ധിയോടെയും ആശയം ഗ്രഹിച്ചുകൊണ്ടും വായിക്കാൻ പരിശീലിക്കണം. അക്ഷരങ്ങളുടെ മുൻപിൽ അൽ ( ال ) വരുമ്പോഴും സുക്കൂർ ( سكون ) ഉള്ള 'നൂനി' ( نون ) നും 'തൻവീനി' ( تنوين ) ന്നും പിന്നിൽ മററക്ഷരങ്ങാം വരുമ്പോഴും ഉണ്ടാകുന്ന ഉച്ചാരണ വ്യത്യാസങ്ങാം ഗ്രഹിക്കാനുതകുന്ന പദങ്ങാം പാഠങ്ങളിൽ ഉാംപ്പെടുത്തണം.

4. എഴുത്ത്: കുട്ടിക്ക് വായിക്കാൻ കഴിയുന്നതെല്ലാം എഴുതാനും കഴിയണം. അക്ഷരങ്ങാം പദങ്ങളുടെ ആദ്യത്തിലും മദ്ധ്യത്തിലും അന്ത്യത്തിലും വരുമ്പോാം അവയ്ക്കുണ്ടാകുന്ന രൂപവ്യത്യാസം ഗ്രഹിച്ചിരിക്കണം. പാഠഭാഗത്തിലുള്ള ലളിത പദങ്ങാം കേട്ടെഴുത്തിനു സ്വീകരിക്കാം. പകർത്തിയെഴുത്തും കോപ്പിയെഴുത്തും ഉണ്ടായിരിക്കണം.

5. കഥനം: നശീദ:കാം കഥനത്തിനുപയോഗിക്കാം.

6. പാഠപുസ്തകം: ഭംഗിയുള്ള ചിത്രങ്ങളോടുകൂടിയ ഒരു പാഠപുസ്തകമുണ്ടായിരിക്കണം. പാഠങ്ങാംക്കു ശേഷം ആവശ്യമായ അഭ്യാസങ്ങളും ചേർത്തിരിക്കേണ്ടതാണ്.

## സ്ററാൻഡേർഡ് 3

## (4 പീരിയഡ്)

1. വചനാഭ്യസനം: മുൻ സ്ററാൻഡേർഡുകളിൽ പഠിച്ച വാക്കുകളുടെയും വാക്യരൂപങ്ങളുടെയും ആവർത്തനം അതാതു പാഠങ്ങളിൽ വരുന്ന പുതിയ വാക്കുകളും, വാക്യരൂപങ്ങളും ഉചിതമായ സന്ദർഭങ്ങളിലൂടെ അവതരിപ്പിക്കുകയും അവ പ്രയോഗിക്കാൻ കുട്ടികളെ പരിശീലിപ്പിക്കു

കയും വേണം.

2. സാധാരണ പ്രയോഗിക്കപ്പെടുന്ന ലഘു വാക്യങ്ങളിലൂടെ 60 പുതിയ വാക്കുകളും ഏതാനും വാക്യരൂപങ്ങളും അവതരിപ്പിക്കുന്നതായിരിക്കണം പാഠപുസ്തകം. പാഠങ്ങൾ രസകരങ്ങളായ വിഷയങ്ങളെ സംബന്ധിച്ച് കഥ, സംഭാഷണം, വിവരണം എന്നീ രൂപങ്ങളിൽ എഴുതപ്പെട്ടവയായിരിക്കണം. ഈ സ്റ്റാൻഡേർഡു മുതൽ ക്രിയാപദങ്ങൾ അവതരിപ്പിച്ചു തുടങ്ങണം.

ളമീറുകളിൽ നിന്ന് അന, അൻത, അൻതി, ഹുവ, ഹിയ — എന്നിവയും, അവയുടെ മുത്തസ്വൽ രൂപങ്ങളും മിൻ, ഇലാ, ബി, ലാമുൽജർറ് ലി — ഇൻദ, തഹ്ത എന്നീ പദങ്ങളും, മാദാ, അയ്ന, ഹൽ, നഅം, ലാ, നിദാ ഇൻെറ യ, മുബ്തദഅ് — ഖബർ, ഫിഅ്ൽ, ഫാഇൽ, മഫ്ഊ ൽ എന്നിവയും ഉപയോഗിച്ചിട്ടുള്ള ധാരാളം വാക്യരൂപങ്ങൾ പാഠങ്ങളിൽ ഉൾപ്പെടുത്തിയിരിക്കണം. കുടുംബാംഗങ്ങൾ, ശരീരാവയവങ്ങൾ, ആഴ്ചയിലെ ദിവസങ്ങൾ എന്നിവയും ഒന്നു മുതൽ പത്തുവരെയുള്ള എണ്ണവും പാഠഭാഗങ്ങളായി ചേർത്തിരിക്കണം.

ഇതിനു പുറമേ ഏതാനും ലഘുനശീദകളും വിശുദ്ധ ഖുർആനിലെ 1, 108, 112, എന്നീ നമ്പറിലുള്ള സൂറത്തുകളും പാഠപുസ്തകത്തിൽ ഉൾപ്പെടുത്തിയിരിക്കണം. പാഠാവസാനം കുട്ടികളുടെ പരിശീലനത്തിനും പരിശോധനക്കും ആവശ്യമായ അഭ്യാസങ്ങൾ ചേർത്തിരിക്കണം.

3. **വായന:** തുടർച്ചയായ വാക്യങ്ങൾ ഉച്ചാരണശുദ്ധിയോടും പദചേർച്ചയോടും കൂടി വായിക്കാൻ പരിശീലിക്കണം. സംഭാഷണ പാഠങ്ങൾ വിദ്യാർത്ഥികൾ തമ്മിലും അദ്ധ്യാപകനും വിദ്യാർത്ഥികളും തമ്മിലും ചോദ്യോത്തര രീതിയിൽ നടത്തി രസപ്രദമാക്കാവുന്നതാണ്.

4. **എഴുത്ത്:** പകർത്തി എഴുത്ത്, കേട്ടെഴുത്ത്, കോപ്പി എഴുത്ത് എന്നിവ ഈ സ്റ്റാൻഡേർഡിലും തുടരണം.

5. **കഥനം:** നശീദകളും സൂറത്തുകളും കഥനത്തിന് ഉപയോഗിക്കണം.

6. **പാഠപുസ്തകം:** ചിത്രപ്രധാനമായ ഒരു നല്ല പാഠപുസ്തകം ഉണ്ടായിരിക്കണം. ഓരോ പാഠത്തിലും വരുന്ന പുതിയ പദങ്ങളും വാക്യ രൂപങ്ങളും പ്രത്യേകം കൊടുത്തിരിക്കേണ്ടതാണ്. പാഠാവസാനത്തിൽ ധാരാളം അഭ്യാസങ്ങളും ഉണ്ടായിരിക്കണം.

# സ്ററാൻഡേർഡ് — 4

## (4 പീരിയഡ്)

1. **സംഭാഷണം:** മൂന്നാം സ്ററാൻഡേർഡിൽ പഠിച്ച വാക്യങ്ങളുടെ ആവർത്തനം. പുതിയ വാക്കുകളും വാക്യരൂപങ്ങളും ഉചിതമായ സന്ദർഭങ്ങളിലൂടെ അവതരിപ്പിച്ച് കുട്ടികളെ പരിചയപ്പെടുത്തേണ്ടതും അവ ലളിത സംഭാഷണത്തിൽ പ്രയോഗിക്കാൻ അവരെ പരിശീലിപ്പിക്കേണ്ടതുമാണ്.

2. സാധാരണ പ്രയോഗത്തിലുള്ള 70 പുതിയ വാക്കുകളും ഏതാനും വാക്യരൂപങ്ങളും അവതരിപ്പിക്കുന്നതും രസകരങ്ങളായ വിവിധ വിഷയങ്ങളെ പ്പററി സംഭാഷണം, കഥ, ലഘുവിവരണം എന്നീ രൂപങ്ങളിൽ എഴുതപ്പെട്ട തുമായിരിക്കണം പാഠപുസ്തകം. ദേശീയവിദ്യാഭ്യാസപദ്ധതിക്കനുസൃതമായ വിഷയങ്ങൾ ഉൾക്കൊള്ളിക്കണം. ഈ ക്ളാസ്സിൽ കുട്ടികൾക്ക് ആവശ്യമായ ധാർമ്മിക—ദേശീയബോധം, റോഡുനിയമങ്ങൾ ആരോഗ്യ—പരിസ്ഥിതി പരിരക്ഷ തുടങ്ങിയവ അനുസ്മരിക്കാവുന്ന താണ്.

   ഓരോ പാഠത്തിലും വരുന്ന പുതിയ പദങ്ങളും വാക്യരൂപങ്ങളും പ്രത്യേകം കൊടുത്തിരിക്കണം. ആവശ്യമായ അഭ്യാസങ്ങൾ പാഠാവസാനം ചേർത്തിരിക്കണം.

   സിഫത്ത്, മൗസൂഫ്, ളമീറുകളിൽ നിന്ന് മുൻഫസ്വിൽ രൂപങ്ങൾ മുഴുവനും മുത്തസ്വിലിൻെറ ഏകവചന—ബഹുവചനരൂപങ്ങളും, ഇസ്മുൽ ഇശാറത്തിൻെറ ബഹുവചന രൂപങ്ങളും (ഹാഉലാഇ—ഉലാഇക), ഹുറൂഫുൽ ജർറിൽ നിന്ന്, ക, അൻ, ഇവയും, ഹുറൂഫുൽ അത്വ്ഫിൽ നിന്ന് സുമ്മ ഔ, ഫ എന്നിവയും, അദവാത്തുൽ ഇസ്ത്തിഫ്ഹാമിൽനിന്ന് കൈഫ, മതാറകം എന്നിവയും, ഇസ്തിഫ്ഹാമിൻെറ ലിമ, ലിമാദാ എന്നീ രൂപങ്ങളും അദവാത്തുൽനഹ്‌യിൽ നിന്ന് ലൈസയും, മാളി, മുളാരി, അംറു എന്നിവയുടെ ഏകവചന രൂപങ്ങളും ഉപയോഗിച്ചുള്ള വാക്യരൂപങ്ങൾ പാഠങ്ങളിൽ ഉൾപ്പെടുത്തിയിരിക്കണം.

   ഇരുപതുവരെയുള്ള അറബി എണ്ണവും ചാന്ദ്രമാസങ്ങളുടെ പേരുകളും പുസ്തകത്തിൽ ഉണ്ടായിരിക്കണം.

   വിശുദ്ധ ഖുർആനിലെ 109, 113, 114, എന്നീ നംബറിലുള്ള സൂറത്തുകളും പാഠപുസ്തത്തിൽ ഉൾപ്പെടുത്തിയിരിക്കണം.

3. **വായന:** തുടർച്ചയായ ഏതാനും വാക്യങ്ങൾ അർത്ഥഗ്രഹണത്തോടുകൂടി അനായാസം വായിക്കാൻ കുട്ടികൾക്കു കഴിയണം.

4. **എഴുത്ത്:** അറബി വ്യക്തമായും അനായാസമായും എഴുതാൻ കഴിയണം.

കേട്ടെഴുത്ത്, പകർത്തിയെഴുത്ത്, കോപ്പി എഴുത്ത് ഇവ മുൻ സ്റ്റാൻഡേർഡിലെപ്പോലെ തുടരണം.

5. **കഥനം:** സൂറ:കളും നശീദകളും കഥനത്തിനുപയോഗിക്കണം.

6. **പാഠപുസ്തകം:** ഒരു നല്ല ചിത്രപ്രധാനമായ പാഠപുസ്തകമായിരിക്കണം.

# 1. പരിസ്ഥിതി പഠനം

പ്രൈമറി വിദ്യാഭ്യാസത്തിനും സെക്കണ്ടറി വിദ്യാഭ്യാസത്തിനും വേണ്ടിയുള്ള ദേശീയ പാഠപദ്ധതിയുടെ ചട്ടക്കൂട് വിഭാവനം ചെയ്തിരിക്കുന്നതിനനുസരിച്ച് ഒന്നാം ക്ളാസ്സു മുതൽ തന്നെ പരിസ്ഥിതി പഠനം ആരംഭിക്കേണ്ടതാണെന്ന് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ഒരു കുട്ടി തന്റെ തൊട്ടടുത്തുള്ള പരിസ്ഥിതിയിൽ തുടങ്ങി തന്റെ പരിസ്ഥിതിയെപ്പറ്റി ആരാഞ്ഞറിയുവാൻ താല്പര്യമുള്ളവനാണ്. അതുകൊണ്ടുതന്നെ ഈ നൈസർഗ്ഗിക പ്രവണതയെ അനുയോജ്യമായ പഠനാനുഭവങ്ങൾ നൽകി പരിപോഷിപ്പിക്കേണ്ടതാണ്. പ്രൈമറി ഘട്ടത്തിലെ പരിസ്ഥിതി പഠന പദ്ധതി ലക്ഷ്യമാക്കേണ്ടത്, ഒരു കുട്ടി തന്റെ തൊട്ടടുത്തുള്ളതും, വളരെ അകലെയുള്ളതുമായ ഭൗതികവും സാമൂഹികവുമായ പരിസ്ഥിതിയെപ്പറ്റി മൊത്തമായ അറിവും ധാരണയും വളർത്തിയെടുക്കുക എന്നതിലായിരിക്കണം. പഠനത്തിനാവശ്യമായ പ്രചോദനം തൊട്ടടുത്തുള്ള പരിസ്ഥിതി നൽകുന്നതിനാൽ കുട്ടിയുടെ പഠനം പരിസ്ഥിതി പഠനത്തിലേയ്ക്ക് തിരിച്ചുവിടേണ്ടിയിരിക്കുന്നു.

'പരിസ്ഥിതി പഠനം' എന്ന ആശയം വളരെ ബൃഹത്തായ ഒന്നാണ്. ഇതിനെ പരിസ്ഥിതിയെപ്പറ്റിയുള്ള പഠനം എന്നും, പരിസ്ഥിതിക്കുവേണ്ടിയുള്ള പഠനം എന്നും പരിസ്ഥിതിയിലൂടെയുള്ള പഠനം എന്നും നിർവ്വചിച്ചിരിക്കുന്നു. പഠിതാവ് തന്റെ ഭൗതികവും ജൈവശാസ്ത്രപരവും സാമൂഹ്യവുമായ പരിസ്ഥിതിയെപ്പറ്റി അറിവുകളും വിവരങ്ങളും നേടുന്നു എന്നതാണ് പരിസ്ഥിതിയെപ്പറ്റിയുള്ള പഠനം എന്നതുകൊണ്ടർത്ഥമാക്കുന്നത്. പരിസ്ഥിതിയെ സംരക്ഷിക്കുന്നതിനും നിലനിറുത്തുന്നതിനും ആവശ്യമായ അറിവ് പഠിതാവിൽ വളർത്തിഎടുക്കുക എന്നതാണ് പരിസ്ഥിതിക്കുവേണ്ടിയുള്ള പഠനം ലക്ഷ്യമാക്കുന്നത്. പ്രൈമറി ഘട്ടത്തിൽ പരിസ്ഥിതിയിലൂടെയുള്ള പഠനത്തിനാണ് കൂടുതൽ ഊന്നൽ നൽകിയിരിക്കുന്നത്. പഠിതാവിൽ ചില പ്രത്യേക കഴിവുകളും, നൈപുണ്യങ്ങളും അഭിരുചികളും വളർത്തിയെടുക്കാനുള്ള മാദ്ധ്യമമായിട്ടാണ് പരിസ്ഥിതിയെ പ്രയോജനപ്പെടുത്തുന്നത്. നിരീക്ഷണ പാടവം, വിവരങ്ങൾ ശേഖരിച്ച് രേഖപ്പെടുത്തുക, പ്രസ്താവിക്കുക, വർഗ്ഗീകരിക്കുക, പരീക്ഷണങ്ങൾ നടത്തുക, സംഖ്യകളുപയോഗിക്കുക, അളക്കുക, സ്ഥലകാലബന്ധം ഉപയോഗിക്കുക, സാമാന്യവത്ക്കരിക്കുക, വാചികമായോ, ലിഖിതമായോ പ്രദർശനത്തിലൂടെയോ വിവരങ്ങൾ അറിയിക്കുക, ജീവജാലങ്ങളെ സംരക്ഷിക്കുവാനും, സഹാനുഭൂതിയോടെ അവയെ വീക്ഷിക്കുവാനുമുള്ള അഭിഭാവം വളർത്തിയെടുക്കുക, സാമൂഹ്യ നൈപുണികൾ നേടുക മുതലായവയാണ് പരിസ്ഥിതിപഠനത്തിലൂടെ വികസിപ്പിക്കണമെന്നു പ്രതീക്ഷിക്കപ്പെട്ടിരിക്കുന്ന ചില പ്രത്യേക കഴിവുകൾ. പഠനത്തിന് അവശ്യമായ നൈപുണികൾ വികസിപ്പിക്കുന്നതിനു വേണ്ടിയായിരിക്കണം പരിസ്ഥിതിയിലെ വസ്തുക്കളും വസ്തുതകളും പ്രതിഭാസങ്ങളും പ്രയോജനപ്പെടുത്തേണ്ടത്. പരിസ്ഥിതിപഠനം ഊന്നൽ നൽകുന്നത് 'എന്ത് പഠിക്കണം' എന്നതിനല്ല മറിച്ച് 'എങ്ങനെ പഠിക്കണം' എന്നതിനാണ്. പരിസ്ഥിതിയുടെ സവിശേഷതകളെ സംബന്ധിച്ചിടത്തോളം ഒരു സ്ഥലവും മറ്റൊരു സ്ഥലവും

തമ്മിൽ വ്യത്യാസപ്പെട്ടിരിക്കുന്നുവെങ്കിലും ഈ വിവിധ പരിസ്ഥിതികളിൽക്കൂടി വികസിപ്പിച്ചെടുക്കേണ്ട നൈപുണികൾ ഒന്നുതന്നെയാകയാൽ ഈ സമീപന ത്തിലൂടെ പരിസ്ഥിതി പഠനത്തിന് ഐകരൂപ്യം നിലനിറുത്താവുന്നതാണ്. പരിസ്ഥിതിപഠനത്തിൻെറ പ്രധാനസവിശേഷതകൾ താഴെപ്പറയും പ്രകാരം സംക്ഷേപിക്കാവുന്നതാണ്:

(1) ഇത് പരിസ്ഥിതിയെപ്പററിയുള്ള അറിവുകളും വിവരങ്ങളും നേടുന്നതിന് കുട്ടികളെ പ്രാപ്തരാക്കുന്നു.

(2) ഇങ്ങനെ വികസിപ്പിച്ചെടുക്കുന്ന കഴിവുകളും, നൈപുണികളും അഭിരുചികളും അവരുടെ ദൈനംദിന ജീവിതത്തിൽ പ്രയോജനപ്പെടുത്തുന്നതിന് അവരെ പ്രാപ്തരാക്കുന്നു.

(3) ഈ പ്രക്രിയാധിഷ്ഠിതസമീപനം 'എന്തു പഠിക്കണം', 'എങ്ങനെ പഠിക്കണം' എന്നീ രണ്ടു കാര്യങ്ങൾക്കും പ്രത്യേകം ഊന്നൽ നൽകുന്നു.

(4) ഇത് വിദ്യാർത്ഥികേന്ദ്രീകൃതവും, കുട്ടികളുടെ പ്രായോഗികാനുഭവങ്ങൾക്ക് ഊന്നൽനൽകുന്നതുമാണ്. അതുകൊണ്ട് ഈ പദ്ധതിയിൽ, പ്രവർത്തനത്തിലൂടെ പഠനം, കണ്ടുപിടുത്തവും പ്രശ്ന പരിഹാര രീതിയും, പ്രോജക്ടുകൾ, ചർച്ചകൾ, പഠനയാത്രകൾ മുതലായ ക്ളാസ്സ് റൂമിനു പുറത്തുള്ള പ്രവർത്തനങ്ങൾകൂടി പ്രധാനമായും സ്വീകരിക്കേണ്ടതാണ്.

ഇന്ത്യയുടെ സാംസ്ക്കാരിക മൂല്യങ്ങളെ ഉയർത്തിക്കാണിക്കുക, ദൃഢമായ ദേശബോധം ഉദ്ദീപിപ്പിക്കുക, ദേശീയവും സാമൂഹികവുമായ ഉദ്ഗ്രഥനം ശക്തിപ്പെടുത്തുക, പരിസ്ഥിതി സംരക്ഷിക്കുക തുടങ്ങിയവപോലുള്ള ചില അടിസ്ഥാന വസ്തുതകൾ കൂടി പഠന മേഖലയുടെ പരിധിക്കുള്ളിൽ ഉൾപ്പെടുത്തേണ്ടതാണെന്ന് ദേശീയ പാഠപദ്ധതിയുടെ ചട്ടക്കൂടിൽ പ്രത്യേകം നിർദ്ദേശിച്ചിരിക്കുന്നു. പരിസ്ഥിതി പഠനത്തിൽ ഉൾപ്പെടുത്തേണ്ട അടിസ്ഥാന വസ്തുതകൾ താഴെപ്പറയുന്നവയാണെന്ന് ചൂണ്ടിക്കാണിക്കപ്പെട്ടിരിക്കുന്നു.

"പ്രൈമറി ഘട്ടത്തിൽ പാഠപദ്ധതിയിലെ അടിസ്ഥാന ഘടകങ്ങൾ പരിസ്ഥിതി പഠനവുമായി സംയോജിപ്പിക്കപ്പെടാവുന്നതാണ്. അതിനെ പാട്ടുകൾ, കഥകൾ വായനക്കുള്ള മററു വസ്തുതകൾ തുടങ്ങിയവയിലൂടെ സംസ്ക്കാര ത്തിൻെറ ആസ്വാദനം, വ്യക്തി വിക്ഷണം ദേശീയ ഐക്യബോധം എന്നിവയുടെ വികസനത്തിനുള്ള മാദ്ധ്യമമായി പുനർ സംവിധാനം ചെയ്യാവുന്നതാണ്".

പാഠ്യവസ്തുക്കളുടെ ഉള്ളടക്കം തെരഞ്ഞെടുക്കുന്നതിൽ ഈ നിർദ്ദേശം വളരെയേറെ പരിഗണിക്കപ്പെട്ടിട്ടുണ്ട്.

ഒന്നും രണ്ടും ക്ലാസ്സുകളിൽ സാമൂഹ്യപാഠവും, ശാസ്ത്രപാഠവും വേർതിരിക്കാതെ പരിസ്ഥിതി പഠനം എന്ന പേരിൽ ഒന്നായി കണക്കാക്കുന്നു. ഇത് വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. ഈ കാലഘട്ടത്തിൽ കുട്ടി പരിസ്ഥിതിയെ മുഴുവനും ഒന്നായാണ് ദർശിക്കുന്നത്. അതിനാൽ കൃത്രിമമായ ഏതൊരു വിഭജനവും കുട്ടിയുടെ വീക്ഷണത്തെ വികലമാക്കുകയേയുള്ളു. എന്നാൽ മൂന്നും നാലും ക്ലാസ്സുകളിൽ സാമൂഹ്യപാഠവും, ശാസ്ത്രവും പരിസ്ഥിതി സമീപനത്തിലൂടെ രണ്ടു പ്രത്യേക വിഷയങ്ങളായി തന്നെ പഠിപ്പിക്കേണ്ടതാണ്. അതായത് പരിസ്ഥിതി പഠനം 1 (ശാസ്ത്രവും) പരിസ്ഥിതി പഠനം 2 (സാമൂഹ്യപാഠവും). ഒന്നും രണ്ടും ക്ലാസ്സുകളിലേയ്ക്കു് പ്രത്യേകം പാഠപുസ്തകങ്ങൾ നിർദ്ദേശിക്കപ്പെട്ടിട്ടില്ല. എങ്കിലും അദ്ധ്യാപക സഹായികളും, വിദ്യാർത്ഥികൾക്കുള്ള വർക്കു ബുക്കുകളും തയ്യാറാക്കി നൽകപ്പെടുന്നതാണ്. അദ്ധ്യാപക സഹായികൾ എല്ലാപാഠഭാഗങ്ങളെയും സംബന്ധിച്ച പ്രവർത്തനങ്ങളും മൂല്യനിർണ്ണയത്തെ സംബന്ധിച്ച സൂചനകളും ഉൾക്കൊള്ളുന്നവ ആയിരിക്കണം. ഒന്നും രണ്ടും ക്ലാസ്സുകളിൽ പരിസ്ഥിതി പഠനം ഭാഷാ പാഠങ്ങളോടൊപ്പം ചേർത്ത് പഠിപ്പിക്കണം എന്നാണ് പ്രതീക്ഷിക്കപ്പെട്ടിരിക്കുന്നത്. എന്നാൽ ഇത് ചെയ്യുന്നത് ഭാഷയ്ക്കുള്ള പ്രാധാന്യത്തിനോ വിഷയത്തിനുള്ള പ്രാധാന്യത്തിനോ കോട്ടം തട്ടാത്ത വിധമായിരിക്കേണ്ടതാണ്.

പരിസ്ഥിതി പഠനത്തിന്റെ മുഖ്യ ഉദ്ദേശ്യങ്ങൾ, കഴിവുകൾ, നൈപുണികൾ, അഭിരുചികൾ എന്നിവ വികസിപ്പിക്കുക എന്നതായതുകൊണ്ട് മൂല്യ നിർണ്ണയത്തിന്റെ പ്രഥമ ലക്ഷ്യം ഇവയെ വിലയിരുത്തുക എന്നതായിരിക്കണം. ഇതിന് സാധാരണ കീഴ്നടപ്പുള്ള വാചാ പരീക്ഷയോ എഴുത്തു പരീക്ഷയോ മാത്രംപോരാ എന്നു മാത്രമല്ല അവ അനുചിതങ്ങളുമാണ്. അതുകൊണ്ട് എഴുത്തു പരീക്ഷയോടൊപ്പം തന്നെ പ്രായോഗിക പരിശോധനകൾ, നിരീക്ഷണം, ഉല്പന്ന മൂല്യനിർണ്ണയം, സഞ്ചിത രേഖകൾ സൂക്ഷിക്കൽ തുടങ്ങിയവ കൂടി ചെയ്യേണ്ടതാണെന്ന് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. മൂല്യനിർണ്ണയം തുടർച്ചയായിട്ടുള്ളതും സമഗ്രമായിട്ടുള്ളതുമായിരിക്കണമെന്നു മാത്രമല്ല, അത് കുറവുകൾ കണ്ടുപിടിച്ച് പരിഹരിക്കുന്നതിന് ഉതകുന്നതുകൂടിയായിരിക്കണം.

# പരിസ്ഥിതി പഠനം

(ക്ലാസ് – I) (ആകെ പീരിയഡുകൾ : ...)

യൂണിററ് – I (പീരിയഡുകൾ : 25)

## നമ്മുടെ കുടുംബം

| മുഖ്യധാരണകൾ | ഉള്ളടക്കം |
| --- | --- |
| 1. ഏററവും ചെറിയ അടിസ്ഥാന സംഘടിതഘടകമാണ് കുടുംബം.<br>2. കുടുംബം അടിസ്ഥാന ആവശ്യങ്ങൾ നിറവേററുന്നു.<br>3. കുടുംബത്തിലെ ഓരോ അംഗത്തിനും ചില ജോലികൾ ചെയ്യാനുണ്ട്.<br>4. ഓരോരുത്തർക്കും ചില പ്രത്യേക അവകാശങ്ങളുള്ളതുപോലെ ചുമതലകളുമുണ്ട്.<br>5. ഓരോ കുടുംബവും പരമ്പരാഗതമായ ചില ഉത്സവങ്ങൾ ആഘോഷിക്കുന്നു.<br>6. കുടുംബത്തിലെ എല്ലാ അംഗങ്ങളും പരസ്പരം സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്യണം. | കുടുംബത്തിന്റെ ഘടന—കുടുംബാംഗങ്ങളും അവരുടെ ബന്ധങ്ങളും – കുടുംബത്തിന്റെ അടിസ്ഥാന ആവശ്യങ്ങൾ –ഭൗതിക ആവശ്യങ്ങൾ – ആഹാരം, വസ്ത്രം, പാർപ്പിടം, ആത്മീയവും മാനസികവുമായ ആവശ്യങ്ങൾ – സ്നേഹം, അംഗീകാരം, സുരക്ഷിതത്വം, വിനോദ സംബന്ധമായ ആവശ്യങ്ങൾ – കളി, രസിപ്പിക്കുന്ന കലാപ്രകടനം. ഈ എല്ലാ ആവശ്യങ്ങളും ചെറിയ കുടുംബങ്ങളിൽ തൃപ്തികരമായി നിറവേററപ്പെടുന്നു. അച്ഛൻ, അമ്മ, മററു മുതിർന്ന അംഗങ്ങൾ എന്നിവരുടെ ചുമതലകൾ, കുട്ടികളുടെ ചുമതലകൾ – മുതിർന്ന ആളുകളെ സഹായിക്കുകയും അനുസരിക്കുകയും ചെയ്യുക, സ്ഥലത്തെ ഉത്സവങ്ങളും ആഘോഷങ്ങളും – പരമ്പരാഗതമായ ഉത്സവങ്ങൾ – ഓണം, മതപരമായ ഉത്സവങ്ങൾ – ക്രിസ്തുമസ്സ്, മുഹറം, ദീപാവലി. |

യൂണിററ് – II (പീരിയഡുകൾ : 40)

## വീടും പരിസരവും

| | |
|---|---|
| 1. താമസിക്കുന്നതിനു വേണ്ടി നാം വീട് നിർമ്മിക്കുന്നു.<br>2. വീട്, അത്യാവശ്യംവേണ്ട സുഖ സൗകര്യങ്ങൾ ലഭ്യമാക്കുന്നു.<br>3. നമ്മുടെ വീട്ടിൽ ധാരാളം വസ്തു ക്കളുണ്ട്.<br>4. വീടിലും, വീടിനുചുററിലും ജീവ നുള്ളതും ജീവനില്ലാത്തതുമായ വസ്തുക്കളുണ്ട്.<br>5. വീടിലും വീടിനു ചുററിലും വിവിധയിനം മൃഗങ്ങളുണ്ട്.<br>6. വീടിനു ചുററും സസ്യങ്ങളുണ്ട്.<br>7. നാം വീടും പരിസരങ്ങളും ശുചി യായി സൂക്ഷിക്കേണ്ടതാണ്. | പലതരം വീടുകൾ – വീടിൻെറ ആവശ്യകത, വീടിൻെറ വിവിധ ഭാഗങ്ങൾ – തറ, ചുവരുകൾ, വാതിലു കൾ, ജനാലകൾ, മേൽക്കൂര, മുറികൾ തുടങ്ങിയവ, വീട്ടുപകരണങ്ങളും, മേശ, കസേര മുതലായ മററുപകരണങ്ങളും, വീടിലും വീടിനുചുററിലും ഉള്ള ജീവനുള്ളതും ജീവനില്ലാത്തതുമായ വസ്തുക്കൾ, വീട്ടിലുള്ള മൃഗങ്ങൾ – വീട്ടിൽ വളർത്തുന്നവയും അല്ലാത്ത വയും, ആകൃതി, വലിപ്പം, ഭക്ഷണരീതി, സഞ്ചാരം തുടങ്ങിയവയുടെ അടി സ്ഥാനത്തിൽ മൃഗങ്ങൾ വ്യത്യാസ പ്പെട്ടിരിക്കുന്നു, വിവിധതരം സസ്യ ങ്ങൾ – ഇഴവള്ളികൾ, ചുററിപ്പടരുന്നവ, കുററിച്ചെടികൾ, വൃക്ഷങ്ങൾ തുടങ്ങി യവ, സസ്യങ്ങളിൽ നിന്നും നമുക്കു ലഭിക്കുന്ന ഭക്ഷണ പദാർത്ഥ ങ്ങൾ, വീട് ശുചിയായും ഭംഗിയായും സൂക്ഷിക്കേണ്ടതിൻെറ ആവശ്യകത – കക്കൂസുകൾ, വളക്കുഴികൾ തുടങ്ങി യവ സജ്ജമാക്കൽ. |

യൂണിററ് – III (പീരിയഡുകൾ : 35)

## നമ്മുടെ വിദ്യാലയം

| | |
|---|---|
| 1. രണ്ടാം വീടാണ് വിദ്യാലയം.<br>2. വിദ്യാലയത്തിന് അനേക ഘടക ങ്ങളുണ്ട്. | വിദ്യാലയത്തിലെ വിവിധ ഘടകങ്ങൾ – വിദ്യാർത്ഥികൾ, അദ്ധ്യാപകർ, കെട്ടിടങ്ങൾ, ഓഫീസ് മുറി, ക്ലാസ്സ് മുറി, ലൈബ്രറി, കളിസ്ഥലം, പ്രഥമാ ദ്ധ്യാപകൻെറ റും, അദ്ധ്യാപകരുടെ |

3. ഒരു വിദ്യാലയം നടത്തിക്കൊണ്ടു പോകുന്നതിന് അനേകം ആളുകൾ ജോലി ചെയ്യുന്നു.

4. വിദ്യാലയത്തിലെ വസ്തുവകകൾ നമ്മുടെ വകയാണ്. അവയെ ശ്രദ്ധാപൂർവ്വം ഉപയോഗിക്കേണ്ടതാണ്.

5. എല്ലാ വിദ്യാർത്ഥികളും സ്കൂളിലെ നിയമങ്ങൾ അനുസരിക്കണം.

6. സ്കൂൾ കെട്ടിടങ്ങൾക്കു ചുററും സസ്യങ്ങളും ജന്തുക്കളുമുണ്ട്.

7. സ്കൂളിനു ചുററും പാറകളും കല്ലുകളും ഉണ്ട്.

8. സ്കൂളിലേയ്ക്കുള്ള വഴിയിൽ ശ്രദ്ധാപൂർവ്വം നടക്കേണ്ടതാണ്.

റൂം, കക്കൂസുകൾ, തുടങ്ങിയവ – പ്രഥമാദ്ധ്യാപകൻെറയും മററുള്ളവരുടേയും ചുമതലകൾ – വിദ്യാലയത്തിലെ വസ്തുവകകളുടെ ശരിയായ ഉപയോഗവും സംരക്ഷണവും – സ്കൂൾ കെട്ടിടങ്ങളും പരിസരവും ശുചിയായും ഭംഗിയായും സൂക്ഷിക്കുക – സ്കൂൾ നിയമങ്ങൾ അനുസരിക്കുക – സ്കൂളിനു ചുററുമുള്ള സസ്യങ്ങളും ജന്തുക്കളും – സ്കൂൾ പരിസരത്തുള്ള വിവിധ തരം പാറകൾ – സ്കൂളിലേയ്ക്കുള്ള വഴിയിൽ കാണാവുന്ന വസ്തുക്കൾ, കെട്ടിടങ്ങൾ, വാഹനങ്ങൾ എന്നിവ – പാലിക്കപ്പെടേണ്ട ഗതാഗത നിയമങ്ങൾ.

**യൂണിററ് - IV** (പീരിയഡുകൾ : 20)

## സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ

1. നാം ആകാശത്തിൽ സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ എന്നിവയെ കാണുന്നു.

2. എല്ലാം ദിവസവും സൂര്യനുദിക്കുന്നതും അസ്തമിക്കുന്നതും നാം കാണുന്നു.

3. സൂര്യൻ പകൽ സമയത്ത് കാണപ്പെടുന്നു.

4. ചന്ദ്രൻെറ ആകൃതി ഓരോ ദിവസവും മാറിക്കൊണ്ടിരിക്കുന്നു.

സൂര്യൻ നമുക്ക് പ്രകാശവും, ചൂടും തരുന്നു. ചന്ദ്രനും നക്ഷത്രങ്ങളും രാത്രിയിൽ പ്രകാശം തരുന്നു – അനേകം നക്ഷത്രങ്ങൾ – മാറിക്കൊണ്ടിരിക്കുന്ന ചന്ദ്രൻെറ കലകൾ.

യൂണിററ് - V　　　　　　　　　　　　　　　　　　(പീരിയഡുകൾ : 20)

## വായുവും ജലവും

| | |
|---|---|
| 1. നമുക്കു ചുററും വായു ഉണ്ട്.<br>2. ജീവൻെറ നില നിൽപ്പിന് വായു അത്യാവശ്യമാണ്.<br>3. അനേക കാര്യങ്ങൾക്ക് വായു ആവശ്യമുണ്ട്. | നമുക്കു ചുററുമുള്ള വായുവിൻെറ സാന്നിദ്ധ്യം — ചലിക്കുന്ന വായുവാണ് കാററ് — ശ്വസിക്കുന്നതിനും, തീകത്തുന്നതിനും വായു ആവശ്യമാണ്. ജലത്തിൻെറ ഉപയോഗങ്ങൾ — കുടിക്കുന്നതിന്, കുളിക്കുന്നതിന്, ഭക്ഷണം പാകം ചെയ്യുന്നതിന്, സസ്യങ്ങളുടെ വളർച്ചയ്ക്ക്, ജന്തുക്കൾക്ക്. |

യൂണിററ് - VI　　　　　　　　　　　　　　　　　　(പീരിയഡുകൾ : 15)

## ദൂരത്തിൻെറ അളവ്

| | |
|---|---|
| 1. നമുക്ക് പലപ്പോഴും ദൂരങ്ങൾ അളക്കേണ്ടതായിട്ടുണ്ട്.<br>2. ദൂരം അളക്കുന്നതിന് പല രീതികളുണ്ട്. | നീളം, വീതി, ആഴം തുടങ്ങിയവ — ദൂരം ചിത്രീകരിക്കുക — കൈവിരൽ, കൈത്തലം, വടികൾ, പെൻസിലുകൾ തുടങ്ങിയവ ഉപയോഗിച്ച് ദൂരം അളക്കാവുന്നതാണ്. നീളത്തിൻെറ അടിസ്ഥാനത്തിൽ വസ്തുക്കളെ താരതമ്യപ്പെടുത്തി വ്യത്യാസം കണ്ടുപിടിക്കൽ — നീളം കൂടിയത്, നീളം കുറഞ്ഞത് തുടങ്ങിയവ. |

യൂണിററ് - VII　　　　　　　　　　　　　　　　　　(പീരിയഡുകൾ : 20)

## മനുഷ്യശരീരം—ആരോഗ്യവും, ആരോഗ്യശാസ്ത്രവും

| | |
|---|---|
| 1. നമ്മുടെ ശരീരത്തിന് പല ഭാഗങ്ങളുണ്ട്. | തല, ഉടൽ, അവയവങ്ങൾ തുടങ്ങിയവ — ശാരീരിക ശുചിത്വത്തിൻെറ |

2. ആരോഗ്യം സംരക്ഷിക്കുന്നതിന് ശരീരം ശുചിയായി സൂക്ഷിക്കേണ്ടതാണ്.

3. ആരോഗ്യത്തിന് വിശ്രമവും, ഉറക്കവും ആവശ്യമാണ്.

4. ആരോഗ്യത്തിന് വ്യായാമവും വിനോദവും ആവശ്യമാണ്.

പ്രാധാന്യം — പരിസര ശുചിത്വം, നവോന്മേഷത്തിന് വിശ്രമവും, ഉറക്കവും — വ്യായാമത്തിന്റെയും വിനോദത്തിന്റെയും ആവശ്യകത — വ്യായാമം മാംസപേശികൾക്ക് ശക്തി നൽകുന്നു.

## യൂണിറ്റ് - VIII

(പീരിയഡുകൾ : 25)

# സുരക്ഷാമാർഗ്ഗങ്ങൾ

1. റോഡുകളിലെ സുരക്ഷാ നിയമങ്ങൾ നാം അനുസരിക്കേണ്ടതാണ്.

2. മൃഗങ്ങളുമായി കളിക്കുന്നത് ശ്രദ്ധാപൂർവ്വമായിരിക്കേണ്ടതാണ്.

3. മൂർച്ചയുള്ള വസ്തുക്കളും, വൈദ്യുതോപകരണങ്ങളും കൈകാര്യം ചെയ്യുമ്പോൾ വളരെയധികം ശ്രദ്ധിക്കേണ്ടതാണ്.

4. തടാകങ്ങൾ, നദികൾ മുതലായവയിൽ ഒറ്റയ്ക്ക് പോയി കുളിക്കരുത്.

5. തീയുമായി കളിക്കുന്നത് ശ്രദ്ധാപൂർവ്വമായിരിക്കണം.

റോഡുകളിലൂടെ നടക്കുമ്പോഴും ഓടുമ്പോഴും സുരക്ഷാ നിയമങ്ങൾ പാലിക്കേണ്ടതാണ്. റോഡുകൾ മുറിച്ചു കടക്കുക, വാഹനങ്ങളിൽ കയറുക തുടങ്ങിയ പ്രവൃത്തികൾ ചെയ്യുമ്പോൾ വളരെ ശ്രദ്ധിക്കേണ്ടതാണ്. മൃഗങ്ങളുടെ മാന്തൽ, കടി ഇവ ഒഴിവാക്കൽ — മൂർച്ചയുള്ള വസ്തുക്കളെ ശ്രദ്ധാപൂർവ്വം കൈകാര്യം ചെയ്യൽ — തീ കൈകാര്യം ചെയ്യൽ — മുൻകരുതലുകൾ.

ക്ലാസ്സ് – II (ആകെ പീരിയഡുകൾ : 200)

യൂണിററ് - I (പീരിയഡുകൾ : 50)

## നമ്മുടെ ദേശം

1. നമ്മുടെ ആവശ്യങ്ങൾ നിറവേററുന്നതിനു സഹായകമായ അനേകം ഏജൻസികളും സ്ഥാപനങ്ങളും നമ്മുടെ സമീപ പ്രദേശങ്ങളിലുണ്ട്.

2. നമ്മുടെ പ്രദേശത്ത് ധാരാളം ഗതാഗത വാർത്താവിനിമയോപാധികളുണ്ട്.

3. ഭൂമിശാസ്ത്രപരമായ സവിശേഷതകൾ മനുഷ്യ ജീവിതത്തെ സ്വാധീനിക്കുന്നു.

4. നമ്മുടെ പ്രദേശത്തിന് ഭൂമിശാസ്ത്രപരമായ പല പ്രത്യേകതകളുമുണ്ട്.

5. നമ്മുടെ പ്രദേശത്ത് ദേശീയമായോ ചരിത്രപരമായോ പ്രാധാന്യമർഹിക്കുന്ന സ്ഥലങ്ങളുണ്ടായിരിക്കും.

5\. നമ്മുടെ പ്രദേശത്ത് പഞ്ചായത്തോ, മുനിസിപ്പാലിററിയോ, കോർപ്പറേഷനോ ഭരണം നടത്തുന്നു.

7. നമ്മുടെ പ്രദേശത്ത് വിവിധ തരം മണ്ണുകൾ കാണപ്പെടുന്നു.

സ്കൂളുകളിൽ നിന്നുള്ള സേവനങ്ങൾ, ആരാധനാ സ്ഥലങ്ങൾ — ക്ഷേത്രങ്ങൾ പള്ളികൾ, മോസ്കുകൾ— അവയുടെ സ്ഥാനം, സാമുദായിക ഐക്യം — എല്ലാ മതങ്ങളോടുമുള്ള ആദരവ്, ജാതിമത വ്യത്യാസങ്ങൾക്കതീതമായ ഐക്യബോധം — ആശുപത്രികൾ, പോസ്ററാഫീസുകൾ, പോലീസ് സ്റേറഷൻ, റയിൽവേ സ്റേറഷൻ, ബസ്സ്ററാൻഡ്, ചന്ത, റേഡിയോ പാർക്കുകൾ, കളിസ്ഥലങ്ങൾ, തീയേററുകൾ മുതലായ സ്ഥാപനങ്ങൾ — ഗതാഗത മാദ്ധ്യമങ്ങൾ — വണ്ടികൾ, ബോട്ടുകൾ, സൈക്കിൾ, കാറുകൾ, ബസ്സുകൾ, ലോറികൾ തീവണ്ടികൾ — വാർത്താവിനിമയോപാധികൾ — ടെലഫോൺ, ടെലഗ്രാഫ്, റേഡിയോ, ടെലിവിഷൻ, ന്യൂസ് പേപ്പറുകൾ തുടങ്ങിയവ ഒററ രാജ്യമെന്ന നിലയിൽ നമ്മെ കൂടുതൽ അടുപ്പിക്കുന്നു; ഭൂമിശാസ്ത്രപരമായ സവിശേഷതകൾ — പർവ്വതങ്ങൾ, നദികൾ, കുന്നുകൾ, സമതലങ്ങൾ, തടാകങ്ങൾ തുടങ്ങിയവ, പ്രാദേശീയ സംവിധാനം, ജലസേചനം, ഭക്ഷ്യവിളകൾ — പഞ്ചായത്തിന്റെ ഘടന, മുനിസിപ്പാലിററി അല്ലെങ്കിൽ കോർപ്പറേഷൻ —ജനാധിപത്യ രീതിയിലുള്ള അവയുടെ പ്രവർത്തനങ്ങൾ, സേവനങ്ങൾ, പ്രദേശത്തെ വിവിധ തരം മണ്ണുകൾ — കളിമണ്ണ്, മണൽ, എക്കൽ

8. നമ്മുടെ പ്രദേശത്ത് വിവിധ തരം സസ്യങ്ങളുണ്ട്.

9. നമ്മുടെ പ്രദേശത്ത് വിവിധതരം ജന്തുക്കളുണ്ട്.

മണ്ണ് തുടങ്ങിയവ — വിവിധ തരം സസ്യങ്ങൾ — ഏകവർഷികൾ, ദ്വിവർഷികൾ, ബഹുവർഷികൾ — സസ്യങ്ങളും അവയിൽ നിന്നുള്ള ഉല്പന്നങ്ങളും — സാധാരണ സസ്യങ്ങളുടെ കൃഷി— വിവിധ തരം ജന്തുക്കൾ — വീട്ടിൽ വളർത്തുന്ന ജന്തുക്കളും വന്യജന്തുക്കളും — ജന്തുക്കൾ കൊണ്ടുള്ള പ്രയോജനങ്ങൾ — പ്രദേശത്തെ ചരിത്രപ്രാധാന്യമുള്ളസ്ഥലങ്ങൾ— നമ്മുടെ സ്വാതന്ത്ര്യ സമരത്തിൽ അവയുടെപ്രധാന്യങ്ങ. —അതുമായി ബന്ധപ്പെട്ട കഥകൾ — അവയുടെ സംരക്ഷണവും കേടുകൂടാതെ നില നിറുത്തലും —പ്രകൃതിവിഭവങ്ങളുടെ സംരക്ഷണം.

യൂണിററ് - II (പീരിയഡുകൾ : 30)

## നമ്മുടെ സൂര്യൻ

1. സൂര്യൻ ഭൂമിക്ക് ചൂടും വെളിച്ചവും നൽകുന്നു.

2. വായുവിൽ പുകയും പൊടിയും അടങ്ങിയിരിക്കുന്നു.

3. ആരോഗ്യത്തിന് ശുദ്ധവായു ആവശ്യമാണ്.

4. ജലംവിവിധ ഉറവിടങ്ങളിൽനിന്നും ലഭിക്കുന്നു.

5. ജലം എപ്പോഴും രൂപമാററത്തിന് വിധേയമായിക്കൊണ്ടിരിക്കുന്നു.

6. ആരോഗ്യത്തിന് ശുദ്ധ ജലം ആവശ്യമാണ്.

നീരാവി പല രീതിയിലും വായുവിൽ കലരുന്നു — ബാഷ്പീകരണം, ജന്തുക്കളുടെ ശ്വസനം തുടങ്ങിയവ — പൊടിയും പുകയും വായുവിനെ മലിനമാക്കുന്നു — വാഹനങ്ങൾ, വ്യവസായ ശാലകൾ, സാധനങ്ങൾ കത്തുക എന്നിവയിൽ നിന്നും പുക — ശുദ്ധവായു ആരോഗ്യത്തിന് ആവശ്യമാണ് — ജലത്തിന്റെ ഉറവിടങ്ങൾ — മഴ വെള്ളം, നദി, കുളം, കിണർ, അരുവി, തടാകം, സമുദ്രം — ജലംഎപ്പോഴുംരൂപമാററങ്ങൾക്കു വിധേയമായിക്കൊണ്ടിരിക്കുന്നു — നീരാവി സാന്ദ്രീകരിക്കപ്പെട്ട് മേഘങ്ങളായി മാറുന്നു — മഴയായി താഴെ പതിക്കുന്നു — ശുദ്ധജലം ആരോഗ്യത്തിന് ആവശ്യമാണ് — പലവിധത്തിലും ജലം മലിനമാക്കപ്പെടുന്നു — പുറത്തുള്ള മലമൂത്ര വിസർജ്ജനം — കക്കൂസിന്റെ ഉപയോഗം.

യൂണിററ് - III (പീരിയഡുകൾ : 30)

## വായു, ജലം, അന്തരീക്ഷസ്ഥിതി

1. വായുവിൽ നീരാവിയുണ്ട്.
2. വായുവിൽ പുകയും, പൊടിയും അടങ്ങിയിരിക്കുന്നു.
3. ആരോഗ്യത്തിന് ശുദ്ധവായു ആവശ്യമാണ്.
4. ജലം വിവിധ തരത്തിൽ ലഭിക്കുന്നു.
5. ജലം തുടർച്ചയായി മാററത്തിന് വിധേയമാകുന്നു.
6. ആരോഗ്യത്തിന് ശുദ്ധ ജലം ആവശ്യമാണ്.

വായുവിൽ നീരാവി പലതരത്തിൽ കലരുന്നു. ബാഷ്പീകരണം — ജന്തുക്കളുടെ ശ്വസനം, പുകയും പൊടിയും വായുവിനെ മലിനപ്പെടുത്തുന്നു. വാഹനങ്ങൾ, തീയ്, ഫാക്ടറികൾ ഇവയിൽ നിന്ന് പുക — ശുദ്ധവായു ആരോഗ്യത്തിന് — ജലത്തിന്റെ ഉറവകൾ — മഴവെള്ളം, കുളം, കിണറ്, ഉറവകൾ — ജലം തുടർച്ചയായി മാററങ്ങൾക്കു വിധേയം — നീരാവിയാകുന്നു — ഘനീഭവിച്ച് മേഘമാകുന്നു — മഴയായി പതിക്കുന്നു — ആരോഗ്യത്തിന് ശുദ്ധ ജലം — പലതരത്തിൽ ജലം അശുദ്ധമാകുന്നു — മലവിസർജ്ജനം തുറസ്സായ സ്ഥലത്തു് — കക്കൂസുകളുടെ ഉപയോഗം.

യൂണിററ് - IV (പീരിയഡുകൾ : 25)

## ദൂരവും സമയവും അളക്കൽ

1. ഒരു പ്രാമാണിക ദൂരവുമായി താരതമ്യപ്പെടുത്തി ദൂരം അളക്കാവുന്നതാണ്.
2. നമ്മുക്ക് സമയം അളക്കേണ്ട ആവശ്യമുണ്ട്.

ദൂരത്തെ താരതമ്യപ്പെടുത്താവുന്നതാണ്. ദൂരം അളക്കുന്നതിനുള്ള ഏകകം — 'മീററർ' — ഒരു മീററിന് 100 തുല്യ ഭാഗങ്ങളുണ്ട് — ഓരോ ഭാഗവും ഒരു സെൻറിമീററാണ് — ഒരു നാടയോ, മീററർ സ്കെയിലോ ഉപയോഗിച്ച് മേശ, ക്ലാസ്സ്മുറിമുതലായവയെ അളക്കൽ — സമയത്തിന്റെ അളവ് — അളവിനുള്ള ഏകകങ്ങൾ — സെക്കൻററ്, മിനിററ്, മണിക്കൂർ, ദിവസം, മാസം, വർഷം — ഒരു ക്ലോക്കിൽ നിന്നും സമയം കണ്ടുപിടിക്കൽ — ചുവർ കലണ്ടറിന്റെ ഉപയോഗങ്ങൾ.

യൂണിററ് - V (പീരിയഡുകൾ : 25)

## പദാർത്ഥങ്ങൾ

1. വിവിധ സ്വഭാവ വിശേഷങ്ങളുള്ള അനേകം പദാർത്ഥങ്ങളുണ്ട്.
2. പല പദാർത്ഥങ്ങളും ഖരമോ, ദ്രാവകമോ ആണ്.
3. ഒരു വസ്തുവിന് സ്ഥിതി ചെയ്യാനാവശ്യമായ സ്ഥലത്തെ മറെറാരു വസ്തുവിന് സ്ഥിതി ചെയ്യാനാവശ്യമായ സ്ഥലവുമായി താരതമ്യപ്പെടുത്താവുന്നതാണ്.

നിറം, ഭാരം, ഉറപ്പ് എന്നിവയിൽ പദാർത്ഥങ്ങൾ വ്യത്യാസപ്പെട്ടിരിക്കുന്നു – ചിലത് എളുപ്പം പൊട്ടിപ്പോകുന്നവയാണ്. എന്നാൽ ചിലവ അങ്ങനെയല്ല – സാധാരണ പദാർത്ഥങ്ങളിൽ അധികവും ഖരരൂപത്തിലോ ദ്രാവകരൂപത്തിലോ ആണ് – ഖര പദാർത്ഥങ്ങൾക്ക് നിശ്ചിത ആകൃതിയുണ്ട് – എന്നാൽ ദ്രാവകങ്ങൾക്ക് അത് ഉൾക്കൊള്ളുന്ന പാത്രത്തിന്റെ ആകൃതിയാണുള്ളത് – ഒരു വസ്തുവിന് സ്ഥിതി ചെയ്യാനാവശ്യമായ സ്ഥലത്തെ ആ വസ്തുവിന്റെ വ്യാപ്തം എന്നു പറയുന്നു.

യൂണിററ് - VI (പീരിയഡുകൾ : 25)

## മനുഷ്യ ശരീരം, ആരോഗ്യം, ആരോഗ്യരക്ഷ

1. ശരീരത്തിന്റെ ശരിയായ ആകൃതി നിലനിറുത്തുന്നതിന് ശരിയായ ശാരീരികനില ആവശ്യമാണ്.
2. ആരോഗ്യത്തിനു വേണ്ടി കുട്ടികൾ നല്ല ആഹാരം കഴിക്കേണ്ടതാണ്.
3. കുട്ടികൾ ശരിയായ ഭക്ഷണശീലങ്ങൾ പാലിക്കേണ്ടതാണ്.

നല്ല ആരോഗ്യം, ശരീരവടിവ് എന്നിവയ്ക്ക് ഇരിക്കുമ്പോഴും നിൽക്കുമ്പോഴും, കിടക്കുമ്പോഴും, നടക്കുമ്പോഴും ശരിയായ ശാരീരികനില ആവശ്യമാണ്. ആരോഗ്യത്തിന് പോഷകാഹാരം ആവശ്യമാണ് – ഊർജ്ജം, വളർച്ച, കേടുപാടുകൾ പോക്കൽ തുടങ്ങിയവയ്ക്ക് – ശരിയായ ഭക്ഷണ ശീലങ്ങൾ ഉണ്ടായിരിക്കണം – അമിതഭക്ഷണവും, അപര്യാപ്തമായ ഭക്ഷണവും ഒഴിവാക്കണം – ഭക്ഷണത്തിനു മുമ്പും പിമ്പും കൈയും വായും പല്ലുകളും വൃത്തിയാക്കണം – ഭക്ഷണം ശരിയായി ചവച്ചരച്ചു കഴിക്കണം.

യൂണിററ് - VII (പീരിയഡുകൾ : 15)

## റോഡ് നിയമങ്ങൾ

| | |
|---|---|
| 1. റോഡ് നിയമങ്ങൾ കർശനമായി അനുസരിക്കേണ്ടതാണ്. | റോഡിൽ കളിക്കരുത് — നടപ്പാതയി ലൂടെ മാത്രമേ നടക്കാവൂ — റോഡിന്റെ വലതു വശത്തു കൂടി നടക്കുക — റോഡിൽ പാഴ്‌വസ്തുക്കൾ വലിച്ചെറി യരുത്. |

# ക്ലാസ്സ് - III

പരിസ്ഥിതി പഠനം — 1 (ആകെ പീരിയഡുകൾ : 120)

## സയൻസ്

യൂണിററ് - I (പീരിയഡുകൾ : 15)

## ഭൂമിയും ആകാശവും

| | |
|---|---|
| 1. ഭൂമി ഒരു വലിയ ഗോളമാണ്.<br>2. രാത്രിയും പകലും സൃഷ്ടിച്ചു കൊണ്ട് ഭൂമി ഭ്രമണം ചെയ്തു കൊണ്ടിരിക്കുന്നു.<br>3. സൂര്യനിൽ നിന്നും ചന്ദ്രന് പ്രകാശം ലഭിക്കുന്നു.<br>4. ആകാശത്തിൽ അനേകം നക്ഷത്ര ങ്ങളുണ്ട്. | ഭൂമി വലിയ ഗോളമാണെങ്കിലും പരന്ന തായി കാണപ്പെടുന്നു — ഭൂമിക്കു ചുററും സഞ്ചരിക്കാൻ കഴിയും — ശൂന്യാകാശത്തിൽ നിന്നെടുത്തിട്ടുള്ള ഫോട്ടോകൾ ഭൂമിയുടെ ഗോളാകൃ തിയെ തെളിയിക്കുന്നു — ഭൂമി ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു — സൂര്യ നഭിമുഖമായിവരുന്ന ഭാഗത്ത് പ്രകാശം ലഭിക്കുന്നു, മറുവശ് ഇരുട്ടായിരി ക്കുന്നു — ഭൂമി 24 മണിക്കൂർ കൊണ്ട് ഒരു ഭ്രമണം പൂർത്തിയാക്കുന്നു — ചന്ദ്രന്റെ സൂര്യനഭിമുഖമായി വരുന്ന വശം പ്രകാശിക്കുന്നു — ചന്ദ്രന്റെ കലകൾ — അനേകം നക്ഷത്രങ്ങളുണ്ട് — അവ സൂര്യനെ പ്പോലെയാണ് — എന്നാൽ അവ വളരെ അകലെ സ്ഥിതിചെയ്യുന്നതുകൊണ്ട് ചെറുതായി കാണപ്പെടുന്നു — നക്ഷത്ര ങ്ങൾ കൂട്ടങ്ങളായി കാണപ്പെടുന്നു — ഉദാ: സപ്തർഷികൾ, ഓറിയോൺ തുടങ്ങിയവ. |

## യൂണിറ്റ് - II (പീരിയഡുകൾ : 10)

# കാലാവസ്ഥ

1. രൂപമാറ്റം സംഭവിക്കാവുന്ന മൂന്ന വസ്ഥകളിൽ ജലം സ്ഥിതി ചെയ്യുന്നു.
2. കാലാവസ്ഥ അടിക്കടി മാറിക്കൊണ്ടിരിക്കുന്നു.
3. കാലാവസ്ഥ പലതരത്തിലും നമ്മുടെ ജീവിതത്തെ സ്വാധീനിക്കുന്നു.

ജലത്തിന്റെ മൂന്നവസ്ഥകൾ — മഞ്ഞുകട്ട, ജലം, നീരാവി — അവ പരസ്പരം രൂപമാറ്റം സംഭവിക്കാവുന്ന തരത്തിലുള്ളവയാണ് — മഴയുണ്ടാകുന്നതെങ്ങനെ? — കാലാവസ്ഥ അടിക്കടി മാറുന്നു — സൂര്യൻ, കാറ്റ്, മേഘങ്ങൾ, മഴ എന്നിവ കാലാവസ്ഥയെ നിർണ്ണയിക്കുന്നു — കൊടുങ്കാറ്റും മഴയുമുള്ളപ്പോഴുള്ള യാത്ര അപകടകരമാണ് — വീടിനു പുറത്തുള്ള പ്രവർത്തനങ്ങളെ ബാധിക്കുന്നു — പെട്ടെന്നുണ്ടാകുന്ന കാലാവസ്ഥ വ്യതിയാനം നമ്മുടെ ജീവിതത്തെയും ബാധിക്കുന്നു.

## യൂണിറ്റ് - III (പീരിയഡുകൾ : 10)

# മണ്ണ്

1. മണ്ണുകൾ പലതരത്തിലുണ്ട്.
2. വിവിധ തരം മണ്ണുകൾ വിവിധയിനം കൃഷികൾക്ക് ഉത്തമമാണ്.

മൺതരികളുടെ വലിപ്പം, അവയിലടങ്ങിയിരിക്കുന്ന ജൈവ പദാർത്ഥങ്ങൾ എന്നിവകളിൽ മണ്ണുകൾ വൈവിധ്യം പുലർത്തുന്നു — കളിമണ്ണ്, എക്കൽ മണ്ണ്, മണൽ എന്നിവ വിവിധ തരം മണ്ണു കളാണ് — ഹ്യൂമസിന്റെ സാന്നിദ്ധ്യം മണ്ണിനെ ഫലപുഷ്ടമാക്കുന്നു — പലതരം മണ്ണുകളിൽ പലതരം സസ്യങ്ങളാണ് വളരുന്നത്.

## യൂണിറ്റ് - IV (പീരിയഡുകൾ : 10)

# ബലം

1. ബലം പല രീതികളിൽ പ്രയോഗിക്കപ്പെടുന്നു.
2. ബലം അളക്കാവുന്നതാണ്.

ജന്തുക്കൾ അവയുടെ മാംസപേശികൾ കൊണ്ട് തള്ളുക, വലിക്കുക എന്നീ പ്രവൃത്തികൾ ചെയ്യുമ്പോൾ ബലം പ്രയോഗിക്കപ്പെടുന്നു — കൈകൾ, സ്പ്രിംഗുകൾ, കാന്തങ്ങൾ ഇവയും ബലം പ്രയോഗിക്കുന്നു. സ്പ്രിംഗ് ത്രാസ് ഉപയോഗിച്ച് ബലം അളക്കാവുന്നതാണ്.

യൂണിറ്റ് - V (പീരിയഡുകൾ : 15)

## പദാർത്ഥങ്ങളും അവയുടെ സവിശേഷതകളും

പദാർത്ഥങ്ങൾ വ്യത്യസ്ത അവസ്ഥകളിൽ സ്ഥിതി ചെയ്യുന്നു – ഖരം, ദ്രാവകം, വാതകം.

2. മൂന്നവസ്ഥകളും പരസ്പരം രൂപമാറ്റം വരുന്നവയാണ്.

ഖരവസ്തുക്കൾക്ക് നിശ്ചിത ആകൃതിയുണ്ട്, ദ്രാവകങ്ങൾക്ക് ആകൃതിയില്ല, എന്നാൽ അവയെ ഉൾക്കൊള്ളുന്ന പാത്രത്തിന്റെ ആകൃതി സ്വീകരിക്കുന്നു – വാതകങ്ങൾക്കും നിശ്ചിത ആകൃതിയില്ല – ഖരവസ്തുക്കളെ ചൂടാക്കുമ്പോൾ ദ്രാവകമായി മാറുകയും വീണ്ടും ചൂടാക്കുമ്പോൾ വാതകമാവുകയും ചെയ്യുന്നു – ഉദാ: മഞ്ഞുകട്ട – ജലം – നീരാവി – നീരാവി തണുക്കുമ്പോൾ ജലമായി മാറുകയും ജലം തണുക്കുമ്പോൾ മഞ്ഞുകട്ടയായി മാറുകയും ചെയ്യുന്നു.

യൂണിറ്റ് - VI (പീരിയഡുകൾ : 10)

## പാർപ്പിടവും വസ്ത്രവും

1. വീടുകൾ ശുചിത്വവും ഭംഗിയും ഉള്ളവയും ശുദ്ധവായുപ്രവാഹത്തിനാവശ്യമായ സൗകര്യങ്ങളുള്ളവയും ആയിരിക്കണം.
2. വീടിന്റെ പരിസരങ്ങൾ ശുചിയായി സൂക്ഷിക്കണം
3. ആരോഗ്യത്തിന് ശുദ്ധവസ്ത്രം ധരിക്കേണ്ടത് ആവശ്യമാണ്.

വീടുകൾ ശുചിത്വവും ഭംഗിയും ഉള്ള വയും ആരോഗ്യസംരക്ഷണത്തിനാവശ്യമായ മൂത്രപ്പുര, കക്കൂസ്, കുളിമുറി തുടങ്ങിയ സജ്ജീകരണങ്ങളുള്ളവയും ആയിരിക്കണം – വീടുകളിൽ വേണ്ടത്ര വാതായനങ്ങൾ ഉണ്ടായിരിക്കണം – പരിസരങ്ങൾ ശുചിയായിരിക്കണം – ചവറുകൾ കൂടിക്കിടക്കാൻ അനുവദിക്കരുത് – കക്കൂസിന്റെയും, മൂത്രപ്പുരയുടെയും ഉപയോഗം – വസ്ത്രത്തിന്റെ ഉപയോഗം – ചൂട്, തണുപ്പ്, മഴ, പൊടി, പ്രാണികളിൽ നിന്നുള്ള കടി എന്നിവയിൽ നിന്ന് സംരക്ഷണം – സോപ്പുപയോഗിച്ച് കഴുകി വൃത്തിയാക്കണം.

യൂണിററ് - VII (പീരിയഡുകൾ : 35)

## ജീവജാലങ്ങൾ

| | |
|---|---|
| 1. നമുക്കു ചുററും ജീവനുള്ള വയും ജീവനില്ലാത്തവയുമായ വസ്തുക്കളുണ്ട്. | സസ്യങ്ങളും ജന്തുക്കളും ജീവനുള്ളവയാണ് – അവ വളരുന്നു, ആഹാരം കഴിക്കുന്നു, ശ്വസിക്കുന്നു, പ്രജനനം നടത്തുന്നു. |
| 2. ജീവനുള്ളവയ്ക്ക് ചില സവിശേഷതകളുണ്ട്. | സസ്യങ്ങൾക്ക് വേരുകൾ, കാണ്ഡങ്ങൾ, ഇലകൾ, പൂക്കൾ, ഫലങ്ങൾ എന്നിവയുണ്ട്. |
| 3. സസ്യങ്ങൾക്ക് വിവിധ ഭാഗങ്ങളുണ്ട്. | |
| 4. സസ്യങ്ങൾ വിത്തിൽനിന്നുണ്ടാകുന്നു. | നാം വിത്തു പാകി സസ്യങ്ങൾ മുളപ്പിക്കുന്നു – പല ചെടികളും നഴ്സറികളിൽ മുളപ്പിച്ച് പറിച്ചു നടുന്നു. |
| 5. ഭക്ഷണക്രമത്തിൽ ജന്തുജാലങ്ങൾ വൈവിധ്യം പുലർത്തുന്നു. | ചില ജന്തുക്കൾ ഭക്ഷണം ചവച്ചരയ്ക്കാതെ വിഴുങ്ങുന്നു – ചില ജന്തുക്കൾ ദ്രാവക രൂപത്തിലുള്ള ഭക്ഷണം മാത്രം കഴിക്കുന്നു – പക്ഷികൾ കൂടുകെട്ടുന്നു |
| 6. ചില ജന്തുക്കൾ അവയ്ക്കാവശ്യമായ വീടുകൾ നിർമ്മിക്കുന്നു. | – മണ്ണിരകൾ മാളങ്ങളിൽ വസിക്കുന്നു, ഉറുമ്പ്, തേനീച്ച തുടങ്ങിയ ജീവികൾ കൂട്ടമായി ഒത്തൊരുമിച്ചു വസിക്കുന്നു |
| 7. സസ്യങ്ങളും ജന്തുക്കളും ഒരുമിച്ചു വസിക്കുന്നു. | – സസ്യങ്ങളും ജന്തുക്കളും പരസ്പരം ആശ്രയിക്കുന്നു – ഇതിൽ ഒന്നിൻെറ നാശം മറേറതിൻെറ നാശത്തിനു വഴി തെളിക്കുന്നു. അതുകൊണ്ട് ഇവ രണ്ടിനേയും സംരക്ഷിച്ചു നിലനിറുത്തേണ്ടതാവശ്യമാണ്. |

യൂണിററ് - VIII (പീരിയഡുകൾ : 15)

## മനുഷ്യ ശരീരം.

## ആരോഗ്യവും, ആരോഗ്യരക്ഷയും

| | |
|---|---|
| 1. നമ്മുടെ ശരീരത്തിൽ പല അവയവങ്ങളുണ്ട്. | ശരീരത്തിലെ വിവിധ അവയവങ്ങൾ – ശ്വസനം, ഭക്ഷണം കഴിയ്ക്കൽ തുടങ്ങിയ പ്രവർത്തിനങ്ങൾക്കം അനേകം |
| 2. ശരീരത്തിൻെറ ഒരു പ്രത്യേക പ്രവർത്തനത്തിൽ പല അവയവങ്ങളും പങ്കാളിത്തം വഹിക്കുന്നു. | അവയവങ്ങൾ ആവശ്യമാണ് – മൂക്കിലൂടെ ശ്വസിക്കുക, ശുദ്ധവായു ശ്വസിക്കുക എന്നിവ ആരോഗ്യ ത്തിന് ആവശ്യമാണ് – ശ്വസനാഭ്യാസം – |

| | |
|---|---|
| 3. ആരോഗ്യകരമായ ശ്വസനശീലം ആവശ്യമാണ്. | അശുദ്ധ വായു ശ്വസിക്കുന്നതുകൊണ്ടുള്ള ദോഷങ്ങൾ — വായു മൂലം ഉണ്ടാകുന്ന രോഗങ്ങൾ — ജല ദോഷം, ഇൻഫ്ളുവൻസ, ക്ഷയരോഗം തുടങ്ങിയവ. |

## ക്ലാസ്സ് - IV

**ഫൗണ്ടേഷൻ പാഠം — 1 (ആകെ പീരിയഡുകൾ : 120)**

## സയൻസ്

**യൂണിറ്റ് - I** (പീരിയഡുകൾ : 10)

### ഭൂമിയും ആകാശവും

| | |
|---|---|
| 1. ഭൂമി സൂര്യനെ ചുററുന്ന ഗ്രഹങ്ങളിൽ ഒന്നാണ്.<br>2. ഭൂമി സൂര്യനെ പരിക്രമണം ചെയ്തു കൊണ്ടിരിക്കുന്നു. | പ്രധാനമായും ഒൻപതു ഗ്രഹങ്ങളുണ്ട് — അവയിലൊന്നാണ് ഭൂമി — ചൊവ്വ, വ്യാഴം, ശനി മുതലായ ചില ഗ്രഹങ്ങൾ ദൃഷ്ടി ഗോചരങ്ങളാണ് — ഭൂമി സൂര്യനെ പരിക്രമണം ചെയ്തു കൊണ്ടിരിക്കുന്നു — ഒരു പരിക്രമണത്തിന് ഒരു വർഷം വേണ്ടി വരുന്നു — പരിക്രമണ ഫലമായാണ് ഋതുക്കൾ ഉണ്ടാകുന്നത്. |

**യൂണിററ് - II** (പീരിയഡുകൾ : 10)

### വായു, ജലം, കാലാവസ്ഥ

| | |
|---|---|
| 1. കാലാവസ്ഥയിൽ വ്യതിയാനങ്ങൾ വരുത്തുന്നതിൽ സൂര്യൻ പ്രധാന പങ്കു വഹിക്കുന്നു.<br>2. പല രീതിയിൽ ജലം ഭൂമിയിൽ പതിക്കുന്നു.<br>3. ജലം പല രീതിയിലും മലിനമാക്കപ്പെടുന്നു.<br>4. പല മാർഗ്ഗങ്ങളിലൂടെ ജലം ശുദ്ധികരിക്കാവുന്നതാണ്. | സൂര്യൻ ഭൂമിയെ ചൂടു പിടിപ്പിക്കുന്നു — ജലത്തെ ബാഷ്പീകരിക്കുന്നു.<br>മേഘങ്ങളിലെ ജലകണങ്ങൾ വായുവിൽ തങ്ങി നിൽക്കാനാകാത്ത വിധം വലു താകുമ്പോൾ മഴയുണ്ടാകുന്നു — മഴ പെയ്യിക്കുന്നതിൽ വനങ്ങൾ വഹിക്കുന്ന പങ്ക് — തണുത്ത വസ്തുക്കളിൽ നീരാവി സാന്ദ്രീകരിക്കപ്പെടുമ്പോൾ മഞ്ഞുണ്ടാകുന്നു.<br>അഴുക്കുചാലുകളിലൂടെ ഒഴുകിവരുന്ന മലിന വസ്തുക്കൾ; വ്യവസായശാലകളിൽ നിന്നുള്ള അവശിഷ്ടങ്ങൾ, ജന്തുക്കൾ, വസ്ത്രമലക്കൽ, കീടനാശിനികൾ. |

അരിക്കൽ, തിളപ്പിക്കൽ, ബ്ലീച്ചിംഗ് പൗഡർ പോലുള്ള രാസ പദാർത്ഥങ്ങളുപയോഗിക്കൽ – ശുദ്ധജലം കുടിക്കേണ്ടതിന്റെ ആവശ്യകത – ജല സംരക്ഷണം – ജലം മൂലമുണ്ടാകുന്ന രോഗങ്ങൾ – കോളറ, വയറിളക്കം, ടൈഫോയിഡ് – അവയുടെ പ്രതിരോധം.

യൂണിറ്റ് - III (പീരിയഡുകൾ : 10)

## മണ്ണൊലിപ്പും മണ്ണു സംരക്ഷണവും

| | |
|---|---|
| 1. പാറകളുടെ വിഘടനത്തിലൂടെ വിവിധ തരം മണ്ണുകളുണ്ടാകുന്നു. | വികാസം, സങ്കോചം, കാറ്റ്, മഴവീഴ്ച മുതലായവ പാറകളെ വിഘടിപ്പിക്കുന്നു. |
| 2. മണ്ണ് അടുക്കുകളായി കാണപ്പെടുന്നു. | മേൽമണ്ണ്, അടിയിലെ മണ്ണ്. |
| 3. മഴവെള്ളവും നദികളും മണ്ണിനെ ഒലിപ്പിച്ചുകൊണ്ടു പോകുന്നു. | മഴവെള്ളവും, നദികളും മണ്ണിനെ ഒരു സ്ഥലത്തുനിന്നും വഹിച്ചുകൊണ്ടു പോയി മററു സ്ഥലങ്ങളിൽ നിക്ഷേപിക്കുന്നു – അതുകൊണ്ട് വനങ്ങളെ സംരക്ഷിക്കേണ്ടതാണ്. |
| 4. കാററ് മണ്ണൊലിപ്പിനു കാരണമാകുന്നു. | – കാററ് ഒരു സ്ഥലത്തുനിന്നും മണ്ണിനെ വഹിച്ചു കൊണ്ടു പോയി മററു സ്ഥലങ്ങളിൽ നിക്ഷേപിക്കുന്നു – കാററിനാൽ മേൽമണ്ണ് എളുപ്പം നീക്കം ചെയ്യപ്പെടുന്നു. |
| 5. മണ്ണ് പല രീതികളിലും സംരക്ഷിക്കപ്പെടുന്നു. | വൃക്ഷങ്ങളും പുല്ലും മണ്ണൊലിപ്പു തടയുന്നു – ബണ്ടു നിർമ്മാണം, ഭൂമി തട്ടുകളാക്കൽ എന്നിവ മണ്ണു സംരക്ഷണത്തെ സഹായിക്കുന്നു. |

യൂണിറ്റ് - IV (പീരിയഡുകൾ : 12)

## ബലം, ജോലി, ഊർജ്ജം

| | |
|---|---|
| 1. ബലം പ്രയോഗിക്കാനുള്ള കഴിവാണ് ഊർജ്ജം. | ബലം പ്രയോഗിക്കുന്നതിന് ഊർജ്ജം ആവശ്യമാണ്. ഊർജ്ജത്തിന്റെ വിവിധ രൂപങ്ങൾ – ചൂട്, വെളിച്ചം, |
| 2. ഊർജ്ജത്തിന് രൂപമാററം വരാവുന്നതാണ്. | വൈദ്യുതി മുതലായവ – ഒരു രൂപത്തിലുള്ള ഊർജ്ജത്തെ മറെറാരു രൂപ |

മാക്കി മാററൽ – ഉദാ: ഒരു ബാംബിലെ വൈദ്യുതോർജ്ജം ചൂടായും, പ്രകാശോർജ്ജമായു മാറപ്പെടുന്നു – സൂര്യൻ, ഇന്ധനങ്ങൾ വെള്ളച്ചാട്ടങ്ങൾ മുതലായവ – തുണിതേയ്ക്കൽ, പാചകം ചെയ്യൽ എന്നിവയ്ക്ക് ഉപയോഗിക്കുന്ന ചൂട് – ആവിയന്ത്രങ്ങൾ – ഊർജ്ജത്തിൻെറ ദുരുപയോഗം തടയൽ.

**യൂണിററ് - V** **(പീരിയഡുകൾ : 10)**

## പദാർത്ഥങ്ങളും അവയുടെ സവിശേഷതകളും

| | | |
|---|---|---|
| 1. | ഒരു ഖര പദാർത്ഥത്തെ ദ്രാവകത്തിൽ ലയിപ്പിക്കുമ്പോൾ അത് ദ്രാവകത്തിൽ മുഴുവൻ വ്യാപിക്കുന്ന അതിസൂക്ഷ്മ കണികകളായി വിഘടിക്കപ്പെടുന്നു. | ലായനിയുടെ എല്ലാഅംശങ്ങളും പൂർണ്ണമായും ഐകരൂപ്യ സ്വഭാവമുള്ളതാണ്. |
| 2. | എല്ലാപദാർത്ഥങ്ങളും തന്മാത്രകൾ എന്നു വിളിക്കപ്പെട്ട ചെറിയ കണികകളാൽ നിർമ്മിതമാണ്. | പദാർത്ഥങ്ങൾ തന്മാത്രകളാൽ നിർമ്മിതമാണ്. |
| 3. | ദ്രാവകത്തിൽ ലയിച്ചിരിക്കുന്ന ചില ഖരപദാർത്ഥങ്ങൾ ആലായനിയിൽ നിന്നും പരലുകളായി വേർതിരിഞ്ഞു കിട്ടുന്നു. | ഉപ്പു ലായനിയിൽ നിന്നും ഉപ്പ്, പരലുകളായി വേർതിരിച്ചെടുക്കാവുന്നതാണ്. |

**യൂണിററ് - VI** **(പീരിയഡുകൾ : 15)**

## വസ്ത്രം

| | | |
|---|---|---|
| 1. | വ്യത്യസ്ത ഋതുക്കളിലും കാലാവസ്ഥകളിലും വിവിധ തരം വസ്ത്രങ്ങൾ ഉപയോഗിക്കപ്പെടുന്നു. | ശൈത്യകാലാവസ്ഥയിൽ കമ്പിളി വസ്ത്രങ്ങൾ – കമ്പിളിവസ്ത്രങ്ങൾ ഉള്ളിലെ ചൂടിനെ നിലനിറുത്തുന്നു – പരുത്തി വസ്ത്രങ്ങൾ വിയർപ്പിനെ |

| | |
|---|---|
| 2. പ്രകൃതിദത്ത നാരുകളിൽ നിന്നോ ക്രിത്രിമ നാരുകളിൽ നിന്നോ ആണ് വസ്ത്രങ്ങൾ നിർമ്മിക്കുന്നത്. | ആഗിരണം ചെയ്യുന്നു — ഉഷ്ണ കാലാവസ്ഥയിൽ പരുത്തി വസ്ത്രങ്ങൾ.<br><br>പ്രകൃതി ദത്തനാരുകൾ പ്രധാനമായു — പരുത്തി, ചെമ്മരി രോമം, പട്ടുനൂൽ പുഴുക്കളിൽ നിന്നുള്ള പട്ട് — കൃത്രിമ നാരുകൾ. |
| 3. നാരുകളെ പിരിച്ച് നൂലാക്കുന്നു. ഈ നൂലുകളെ നെയ്ത് വസ്ത്ര മാക്കുന്നു. | നൂൽ നൂൽക്കുന്നതിന് ചക്രങ്ങൾ — കൈകൊണ്ടു് വസ്ത്രം നിർമ്മിക്കുന്നതിന് കൈത്തറികളും മററു യന്ത്രങ്ങളും. |
| 4. വസ്ത്രങ്ങൾ ശരിയായ രീതിയിൽ ശ്രദ്ധിച്ചുപയോഗിച്ചാൽ വളരെക്കാലം ഈടു നിൽക്കുന്നു. | കമ്പിളിവസ്ത്രങ്ങളേയും പട്ടുവസ്ത്രങ്ങളേയും കീടങ്ങൾ നശിപ്പിക്കുന്നു — നഫ്താലിൻ ബോൾസ് ഉപയോഗിക്കുക — അഴുക്കും എണ്ണമയവും ഇല്ലാതാക്കുന്നതിനു കഴുകുക — കഴുകിയതിനു ശേഷം വസ്ത്രങ്ങൾ ഉണക്കണം — കമ്പിളി വസ്ത്രങ്ങൾ ഡ്രൈക്ലീൻ ചെയ്യണം — ഇന്ത്യയുടെ വിവിധ ഭാഗങ്ങളിലെ ജനങ്ങൾ, കാലാവസ്ഥാപരമായും ആചാരപരമായും ഉള്ള പ്രത്യേകതകളുടെ അടിസ്ഥാനത്തിൽ വ്യത്യസ്ത തരത്തിലുള്ള വസ്ത്രങ്ങൾ ധരിക്കുന്നു. |
| 5. നാം എപ്പോഴും ശുചിയായ വസ്ത്രങ്ങൾ ധരിക്കണം. | അടിവസ്ത്രങ്ങൾ എപ്പോഴും ശുചിയുള്ളതായിരിക്കേണ്ടതാണ്. |

യൂണിററ് - VII (പീരിയഡുകൾ : 30)

## ജീവജാലങ്ങൾ

| | |
|---|---|
| 1. മനുഷ്യരുടെയും ജന്തുക്കളുടെയും ആഹാരത്തിന്റെ മുഖ്യ ഉറവിടം പുൽ വർഗ്ഗത്തിലുള്ള ചെടിക ളാണ്. | ചില പുല്ലിനങ്ങൾ ഭക്ഷ്യധാന്യമെന്നു വിളിക്കുന്ന ഭക്ഷ്യയോഗ്യമായ ധാന്യങ്ങൾ ഉല്പാദിപ്പിക്കുന്നു — കരിമ്പ് പുല്ലിനത്തിൽപ്പെടുന്ന ഒരു ചെടിയുടെ കാണ്ഡമാണ് — പുല്ലുകൾ കാലിത്തീററയായും ഉപയോഗിക്ക പ്പെടുന്നു. |

2. സസ്യങ്ങളും ജന്തുക്കളും പലതരത്തിലും മനുഷ്യർക്കു പ്രയോജനപ്പെടുന്നു.

എണ്ണക്കുരുക്കൾ എണ്ണ നൽകുന്നു, മരുന്നുകൾ, പശ, റബ്ബർ, പേപ്പർ, വസ്ത്രം തുടങ്ങിയ ഉല്പന്നങ്ങൾ, അലങ്കാരത്തിനുള്ള പുഷ്പങ്ങൾ, കെട്ടിടങ്ങൾ, മേശ, കസേര തുടങ്ങിയ ഉപകരണങ്ങൾ, ഇന്ധനം എന്നിവയ്ക്കുള്ള തടി, നാരുകൾ, സുഗന്ധ ദ്രവ്യങ്ങൾ, വളം, — മണ്ണൊലിപ്പു തടയുന്നതിന് — വനസമ്പത്ത് — ജന്തുക്കൾ മുട്ട, പാൽ, കമ്പിളി, മാംസം എന്നിവയ്ക്കു വേണ്ടി, — മൃഗങ്ങളിൽ നിന്നും തുകൽ — ഓമനിച്ചു വളർത്തുന്ന ജന്തുക്കൾ — വനസമ്പത്ത്.

3. ഒരു സസ്യത്തിന്റെ വിവിധ ഭാഗങ്ങൾക്ക് വ്യത്യസ്ത ധർമ്മങ്ങളാണുള്ളത്.

വേരുകൾ ജലവും ധാതുലവണങ്ങളും വലിച്ചെടുക്കാൻ, മണ്ണിൽ ബലമായി ഉറപ്പിച്ചു നിറുത്താൻ — കാണ്ഡം, ധാതു ലവണങ്ങളെ വഹിച്ചു കൊണ്ടു പോകാനും ഇലകളെ താങ്ങി നിറുത്താനും, — ഇലകൾ ഭക്ഷണങ്ങൾ പാകം ചെയ്യാൻ, — പുഷ്പങ്ങൾ കായ്കൾക്കും വിത്തിനും —

4. സസ്യങ്ങളും ജന്തുക്കളും പരിസ്ഥിതിയുമായി ഇണങ്ങിച്ചേരുന്നു.

ജലസസ്യങ്ങളും ജലജന്തുക്കളും ജലത്തിലെ ജീവിതത്തിന് അനുയോജ്യമാക്കപ്പെട്ടിരിക്കുന്നു — വരണ്ട പ്രദേശങ്ങളിലെ സസ്യങ്ങളും ജന്തുക്കളും.

5. പുതിയ സസ്യങ്ങളുടെ വളർച്ചയ്ക്ക് വിത്തു വിതരണം ആവശ്യമാണ്.

ഒരു വൃക്ഷത്തിലെ എല്ലാ വിത്തുകളും അതിന്റെ ചുവട്ടിൽ തന്നെ മുളച്ചു വളരുകയാണെങ്കിൽ ആഹാരം, ജലം, സൂര്യപ്രകാശം എന്നിവ ശരിയായി ലഭ്യമാവുകയില്ല. അതുകൊണ്ട് ചില വിത്തുകൾ വായുവിലൂടെയും, ചിലവ ജലത്തിലൂടെയും, ചിലവ ജന്തുക്കളുടെ സഹായത്തോടുകൂടെയും വിതരണം ചെയ്യപ്പെടുന്നു. സസ്യങ്ങളെ കഠിനമായ ചൂടിൽ നിന്നും, തണുപ്പിൽ നിന്നും, എല്ലായ്പോഴുമുള്ള തണലിൽ നിന്നും സംരക്ഷിക്കേണ്ടതാണ് — സസ്യങ്ങൾക്ക് ആവശ്യാനുസരണം ജലവും, വളവും നൽകേണ്ടതാണ്.

6. സസ്യങ്ങൾക്കും ജന്തുക്കൾക്കും സംരക്ഷണവും പരിചരണവും ആവശ്യമാണ്.

കീടങ്ങളിൽനിന്നും, രോഗങ്ങളിൽ നിന്നും, സസ്യങ്ങൾക്കും ജന്തുക്കൾക്കും സംരക്ഷണം ആവശ്യമാണ് — ജന്തു

ക്കുക്ക് ജലം, ആഹാരം, പരിചരണം ഇവ ആവശ്യമാണ് — ഓമനിച്ചു വളർത്തുന്ന ജന്തുക്കൾ — സസ്യങ്ങളോടും ജന്തുക്കളോടുമുള്ള സ്നേഹം — അവയുടെ സംരക്ഷണം — അവയെ ശരിയായി സംരക്ഷിച്ചു നിലനിറുത്തൽ.

യൂണിററ് – VIII (പീരിയഡുകൾ : 15)

## മനുഷ്യ ശരീരം
## ആരോഗ്യവും ആരോഗ്യരക്ഷയും

1. മനുഷ്യശരീരം ഒററ യൂണിററായി പ്രവർത്തിക്കുന്നു.

മനുഷ്യശരീരത്തിൽ അനേകം അവയവങ്ങളുണ്ട് — എല്ലാ അവയവങ്ങളും ഒററഘടകമായി പ്രവർത്തിക്കുന്നു — കാണുക, കേൾക്കുക, മണംപിടിക്കുക, രുചിക്കുക, സ്പർശിക്കുക, എന്നീ പ്രവർത്തനങ്ങൾ ഇന്ദ്രിയങ്ങൾ ചെയ്യുന്നു — ആരോഗ്യത്തിന് അവയവങ്ങളുടെ ശരിയായ പ്രവർത്തനം ആവശ്യമാണ്.

2. നാം കഴിക്കുന്ന ആഹാരം ലേയരൂപത്തിലേക്ക് മാററപ്പെടുന്നു. അത് ശരീരം ആഗിരണം ചെയ്യുകയും, വളർച്ചക്കും, ഊർജ്ജോൽപാദനത്തിനുമായി ഉപയോഗിക്കപ്പെടുകയും ചെയ്യുന്നു.

പല്ലുകൾ ആഹാരത്തെ ചെറിയ ചെറിയ കഷണങ്ങളായി നുറുക്കുന്നു — ദഹനരസങ്ങൾ, ലയിക്കാത്ത ഭക്ഷണ പദാർത്ഥങ്ങളെ ലയിക്കാൻ സഹായിക്കുന്നു — ലയിച്ച ഭക്ഷണ പദാർത്ഥങ്ങൾ രക്തത്തിലേക്ക് വലിച്ചെടുക്കപ്പെടുന്നു —

3. പുകയില, മയക്കുമരുന്നുകൾ, മദ്യങ്ങൾ, ആവശ്യത്തിലധികമായുള്ള ചായ, കാപ്പി ഇവ ആരോഗ്യത്തിന് ഹാനികരങ്ങളാണ്.

പുകവലി ശ്വസനവ്യൂഹത്തെ ബാധിക്കുകയും ക്യാൻസറിനു കാരണമാവുകയും ചെയ്യുന്നു — പുകയില ചവയ്ക്കുന്നത് പല്ലിനെയും ഊനിനെയും ബാധിക്കുകയും ക്യാൻസറിനു കാരണമാവുകയും ചെയ്യുന്നു — മദ്യങ്ങളും മയക്കു മുരന്നുകളും മാനസികവും ശാരീരികവുമായ പ്രവർത്തനങ്ങളെ ബാധിക്കുന്നു — ചായ, കാപ്പി എന്നിവയുടെ ക്രമാതീതമായ ഉപയോഗം ദഹനത്തെ ബാധിക്കുന്നു.

യൂണിററ് – IX (പീരിയഡുകൾ : 5)

## സുരക്ഷിതത്വവും പ്രഥമ ശുശ്രൂഷയും

1. സുരക്ഷാമുൻകരുതലുകൾ അപകടങ്ങളെയും, ശാരീരികമായുണ്ടാകാവുന്ന ക്ഷതങ്ങളെയും തടയുന്നു.

2. പ്രഥമ ശുശ്രൂഷയും, അടിയന്തരാവശ്യ ക്രമീകരണങ്ങളും അപകടമരണങ്ങൾ കുറയ്ക്കുന്നു.

വീട്, സ്കൂൾ, കളിസ്ഥലം മുതലായവകളിലെ മുൻകരുതലുകൾ.

പ്രഥമ ശുശ്രൂഷ എന്നാലെന്ത് ?
പ്രഥമ ശുശ്രൂഷയുടെ ആവശ്യകത.

## പരിസ്ഥിതി പഠനം –2.

## സോഷ്യൽ സ്ററഡീസ് (സാമൂഹ്യപാഠങ്ങൾ)

ക്ലാസ്സ് – III (ആകെ പീരിയഡുകൾ: 120)

യൂണിററ്– I. (പീരിയഡുകൾ : 10)

## നാം അധിവസിക്കുന്ന ലോകം.

1. ഭൂമുഖത്തെ വിസ്തൃതങ്ങളായ ഭൂപ്രദേശങ്ങളിലാണു് മനുഷ്യൻ ജീവിച്ചു പോരുന്നത്.

2. നാം അധിവസിക്കുന്ന രാജ്യത്തെ ഇന്ത്യ എന്നും ഇവിടത്തെ ജനങ്ങളെ ഇൻഡ്യാക്കാരെന്നും വിളിക്കുന്നു.

3. നമ്മുടെ ജീവിതം, നമ്മുടെ രാജ്യത്തിൻെറ മററു ഭാഗങ്ങളിലുള്ള ജനങ്ങളുടെ ജീവിതവുമായും മററു രാജ്യങ്ങളിലെ ജനങ്ങളുടെ ജീവിതവുമായും ബന്ധപ്പെട്ടിരിക്കുന്നു.

4. നാം പരസ്പരം ബഹുമാനിക്കുകയും, സഹായിക്കുകയും ചെയ്യേണ്ടതാണു്.

ഭൂമി മനുഷ്യൻെറ പാർപ്പിടം– ഭൂമിയുടെ ആകൃതി – കരയും ജലവും– രാജ്യങ്ങളും സമുദ്രവും – മനുഷ്യവർഗ്ഗം ഒരു കുടുംബം – നമ്മുടെ രാജ്യം ലോകവുമായുള്ള ബന്ധത്തിൽ – നമ്മുടെ രാജ്യത്തിൽ നമ്മുടെ സംസ്ഥാനത്തിൻെറയും ജില്ലയുടെയും സ്ഥാനം – വിവിധ സംസ്ഥാനങ്ങളിലധിവസിക്കുന്ന ഇന്ത്യാക്കാരായ നാം എങ്ങനെ പരസ്പരം ആശ്രയിക്കുകയും സഹായിക്കുകയും ചെയ്യുന്നു – വിവിധ രാജ്യങ്ങളിലെ ജനങ്ങൾ.

## നമ്മുടെ സംസ്ഥാനമായ കേരളം.

1. നമ്മുടെ സംസ്ഥാനം കേരളമാണു്.

2. ഇതു് ഇന്ത്യയുടെ ഒരു ഭാഗമാണു്.

3. കേരളം എന്നതു കൊണ്ടർത്ഥമാക്കുന്നത് "കേരവൃക്ഷങ്ങളുടെ നാടു്" എന്നാണു്.

4. അതിനു് വിഭിന്നങ്ങളായ പ്രാകൃതിക വിഭാഗങ്ങളുണ്ടു്.

5. ചരിത്രപരമായും, വ്യാവസായികമായും, ഭൂമിശാസ്ത്രപരമായും പ്രാധാന്യമർഹിക്കുന്ന സ്ഥലങ്ങളിവിടെയുണ്ടു്.

6. പല തൊഴിലുകളിലേർപ്പെട്ടിരിക്കുന്ന വിവിധ ജന സമൂഹങ്ങൾ കേരളത്തിലുണ്ടു്. ഉദാ :– പാലക്കാട്ടിലേയും കുട്ടനാട്ടിലേയും നെല്ലുല്പാദക സമൂഹം, ഹൈറേഞ്ചു മേഖലകളിലെ തോട്ടകൃഷി സമൂഹം, തീരപ്രദേശങ്ങളിൽ മത്സ്യബന്ധനത്തിലേർപ്പെട്ടിരിക്കുന്ന ജനസമൂഹം.

7. കേരള ജനതയ്ക്കു് സമ്പന്നമായ ഒരു സംസ്കാരമുണ്ടു്.

നമ്മുടെ സംസ്ഥാനത്തിൻെറ ഭൂമിശാസ്ത്രപരമായ ഘടന – സ്ഥാനം, ഭൂപ്രകൃതി, പർവ്വതം, നദീതടങ്ങൾ, സമതലങ്ങൾ, തടാകങ്ങൾ, കായലുകൾ – പ്രാകൃതിക വിഭാഗങ്ങൾ– മലനാട്, ഇടനാട്, തീരസമതലം– കാലാവസ്ഥ– നൈസർഗ്ഗികസസ്യജാലം – വന്യജന്തുക്കൾ– പ്രകൃതിസമ്പത്ത്– കാർഷിക വിളകൾ – പ്രധാന വ്യവസായങ്ങളും തൊഴിലുകളും– പ്രധാന സ്ഥലങ്ങൾ – ജനങ്ങളുടെ ജീവിതരീതി – അവരുടെ ഭാഷയും, സംസ്കാരവും ഉത്സവങ്ങളും.

യൂണിറ്റ് — III. (പീരിയഡുകൾ : 15)

## നമ്മുടെ ഗവൺമെന്റ്.

1. ജനപ്രതിനിധികൾ നമ്മുടെ സംസ്ഥാനത്തെ ഭരിക്കുന്നു.
2. നാം നമ്മുടെ പ്രതിനിധികളെ തെരഞ്ഞെടുക്കുന്നു.
3. സംസ്ഥാനത്തിലെ ചെലവുകൾ ചെയ്യുന്നത് സംസ്ഥാനത്തിന്റെ വരുമാനത്തിൽ നിന്നാണ്.
4. സംസ്ഥാനത്തിന്റെ പ്രധാന വരുമാനമാർഗ്ഗം നികുതിയാണ്.
5. നമുക്ക് നമ്മുടെ സംസ്ഥാനത്തോട് ചില ചുമതലകളും ഉത്തരവാദിത്വങ്ങളുമുണ്ട്.

ഗവർണർ — സംസ്ഥാനത്തിന്റെ ഭരണത്തലവൻ — നമ്മുടെ അസംബ്ലിയിലേയ്ക്കുള്ള അംഗങ്ങളെ നാം തെരഞ്ഞെടുക്കുന്നു — മന്ത്രിസഭ — മുഖ്യമന്ത്രിയും മറ്റു മന്ത്രിമാരും. — സംസ്ഥാന വരുമാനത്തിന്റെ ഉറവിടം — നികുതി, ഭൂനികുതി, വനങ്ങളിൽനിന്നുള്ളവരുമാനം, വ്യവസായങ്ങൾ, എക്സൈസ് മുതലായവ — ഒരു പൗരന്റെ ചുമതലകളും ഉത്തരവാദിത്വങ്ങളും.

യൂണിറ്റ് — IV (പീരിയഡുകൾ : 25)

## കേരളത്തിലെ ചില മഹാന്മാരുടെ കഥകൾ

1. കേരളം അനേകം മഹാന്മാർക്ക് ജന്മം നൽകിയിട്ടുണ്ട്.
2. അവർ നമ്മുടെ മാതൃകകളും പ്രചോദകരും ആണ്.
3. ആദ്ധ്യാത്മികവും സാംസ്ക്കാരികവുമായ ഒരു പാരമ്പര്യം കേരളത്തിനുണ്ട്.

കുഞ്ഞാലിമരയ്ക്കാർ, വീരമാർത്താണ്ഡവർമ്മ, വേലുത്തമ്പിദളവ, പഴശ്ശിരാജാ. ശക്തൻതമ്പുരാൻ, ഉണ്ണിയാർച്ച, ഉമയമ്മറാണി, എഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ, ശ്രീശങ്കരൻ, ശ്രീനാരായണഗുരു, സ്വാതിതിരുനാൾ.

യൂണിററ് –V (പീരിയഡുകൾ : 15)

## കേരളത്തിലെ കലകളും ഉത്സവങ്ങളും

| | |
|---|---|
| 1. ഓരോ സംസ്ഥാനത്തിനും അതിൻേറതായ ചില പ്രത്യേക കലാരൂപങ്ങളുണ്ട്. | കുമ്മി, കോലാട്ടം, മാർഗ്ഗംകളി, കൂടിയാട്ടം, വില്ലുപാട്ട്, ഹരികഥ, തിരുവാതിര, കളരിപ്പയററ്, കഥകളി, തുള്ളൽ, തെയ്യം, ചവിട്ടുനാടകം, യക്ഷഗാനം (പ്രദേശത്തിനനുയോജ്യമായി ഏതെങ്കിലും അഞ്ചെണ്ണം) |
| 2. അവ ജനങ്ങളുടെ സൗന്ദര്യബോധത്തെയും അഭിരുചികളെയും വെളിപ്പെടുത്തുന്നു. | |
| 3. ഉത്സവങ്ങൾ സുഹൃത്സമ്മേളനങ്ങൾക്കും വിനോദങ്ങൾക്കും അവസരം നകുന്നു. | ഓണം, നവരാത്രി, ദീപാവലി, തൃക്കാർത്തിക, റംസാൻ, ക്രിസ്തുമസ്സ്, ഈസ്ററർ, ബക്രീഡ്, വിഷു, പൊങ്കൽ മുതലായവ. |

യൂണിററ് –VI (പീരിയഡുകൾ : 25)

## നമ്മുടെ പൈതൃകം – ചില കഥകൾ

| | |
|---|---|
| 1. വളരെ പുരാതന കാലം മുതൽക്കുള്ള മനുഷ്യൻെറ കണ്ടുപിടിത്തങ്ങൾ തന്നെ മനുഷ്യജീവിതത്തെ അഭിവൃദ്ധിപ്പെടുത്തിയിട്ടുണ്ട്. | ശിലായുഗത്തിലെ മനുഷ്യജീവിതം – തീയുടെ കണ്ടുപിടിത്തം – കൃഷിയുടെ കഥ, – ലോഹങ്ങളുടെ ഉപയോഗം, – വ്യവസായങ്ങളുടെ ആവിർഭാവം – |
| 2. വിവിധ മതസ്ഥാപകന്മാരും, മതനേതാക്കന്മാരും, സാർവലൗകിക സാഹോദര്യത്തിൻെറയും സമത്വത്തിൻെറയും സന്ദേശങ്ങൾ നൽകിയിട്ടുണ്ട്. | മഹാവീരൻ, ശ്രീബുദ്ധൻ, യേശുക്രിസ്തു, മുഹമ്മദ്നബി, ശങ്കരാചാര്യൻ |
| 3. മനുഷ്യ സാഹോദര്യത്തെ പരിപോഷിപ്പിക്കുന്നതിനുവേണ്ടി പല സാമൂഹ്യ പരിഷ്ക്കർത്താക്കളും സംഭാവന നൽകി യിട്ടുണ്ട്. | മദർ തെരേസ്സാ, അംബദ്ക്കർ, ഗുരുനാനാക്ക്, മഹാത്മാഗാന്ധി, രാജാറാം മോഹൻറോയ്. |

# പരിസ്ഥിതി പഠനം — II

## സോഷ്യൽസ്റ്റഡീസ്.

**ക്ലാസ്സ്—IV** (ആകെ പീരിയഡുകൾ: 120)

**യൂണിറ്റ് —I** (പീരിയഡുകൾ :10)

### നമ്മുടെഇന്ത്യ — ഭൗതികസവിശേഷതകൾ.

1. ഇന്ത്യ ഒരുവലിയ രാജ്യമാണ്.
2. കാലാവസ്ഥ,ഭൂപ്രകൃതിഎന്നിവ യിൽ വൈവിധ്യം പുലർത്തുന്നു.
3. നമ്മുക്ക് അനേകം അയൽ രാജ്യങ്ങളുണ്ട്.

ഇന്ത്യയുടെ ഭൂപടപഠനം — ഭൂപ്രകൃതി വിഭാഗങ്ങൾ — ഉത്തരപർവ്വതമേഖല, ഉത്തരസമതലം, ദക്ഷിണപീഠഭൂമി, തീരപ്രദേശങ്ങൾ — കാലാവസ്ഥ യിലെവൈവിധ്യങ്ങൾ—മഴയും,ചൂടും.

പാക്കിസ്ഥാൻ, അഫ്ഗാനിസ്ഥാൻ, നേപ്പാൾ, ചൈന, ബർമ്മ, ശ്രീലങ്ക, ബംഗ്ളാദേശ്, ഭൂട്ടാൻ മുതലായ അനേകംഅയൽരാജ്യങ്ങൾനമുക്കുണ്ട്.

**യൂണിറ്റ്—II** പീരിയഡുകൾ: 20

### പ്രകൃതിവിഭവങ്ങളും അവയുടെ വികസനവും.

1. നമ്മുടെ രാജ്യം പ്രകൃതിവിഭ വങ്ങളാൽ സമ്പന്നമാണ്.
2. നമ്മുക്ക് വലിയ മനുഷ്യവിഭ വമുണ്ട്.
3. വിഭവങ്ങളുടെ പ്രയോജനപ്ര ദമായ വിനിയോഗത്തിന് ആസൂ ത്രണം ആവശ്യമാണ്.

പ്രകൃതിവിഭവങ്ങൾ:— മണ്ണ്,വനങ്ങൾ, വന്യജീവികൾ വന്യമൃഗസംരക്ഷണ കേന്ദ്രങ്ങൾ, കന്നുകാലികൾ, കൃഷി ഭൂമി — കാർഷിക വിളകൾ, നദികൾ, തടാകങ്ങൾ, സമുദ്രം, ജലസേചനം, ജലവൈദ്യുതി, മത്സ്യബന്ധനം, ധാതുക്കൾ, ധാതു ഇന്ധനങ്ങൾ, ഖനനം, വ്യവസാ യങ്ങൾ.

മനുഷ്യവിഭവം — ജനസംഖ്യ, ജന സംഖ്യാവർദ്ധനവ്, അതിന്റെ ഫല ങ്ങൾ, അമിതമായജനസംഖ്യാ വർദ്ധന വിന്റെ ദോഷങ്ങൾ, നല്ല ആഹാരം, വിദ്യാഭ്യാസം എന്നിവ യിലൂടെ ജനങ്ങളുടെ ഗുണനിലവാരം മെച്ചപ്പെ ടുത്തൽ പഞ്ചവത്സരപദ്ധതികൾ.

യൂണിററ് — III (പീരിയഡുകൾ: 15)

## ഗതാഗത, വാർത്താവിനിമയ ഉപാധികൾ.

1. ആധുനിക ഗതാഗതവാർത്താവിനിമയോപാധികൾ ഇന്ത്യയുടെ വിവിധഭാഗങ്ങളെ തമ്മിൽ കൂടുതൽ അടുപ്പിച്ചിട്ടുണ്ട്.

2. ഇന്ത്യയുടെ എല്ലാഭാഗങ്ങളെയും തമ്മിൽ ബന്ധിപ്പിച്ചുകൊണ്ടുള്ള ഇന്ത്യൻ റയിൽവേ, ഏഷ്യയിലെ ഏററവും കൂടുതൽ ദൈർഘ്യമുള്ള റയിൽവേയാണ്.

കരഗതാഗതം — റോഡുമാർഗ്ഗവും റയിൽമാർഗ്ഗവും — ജലമാർഗ്ഗം, വായുമാർഗ്ഗം.

വാർത്താവിനിമയോപാധികൾ — പോസ്ററൽസമ്പ്രദായം, ടെലഗ്രാഫ്, ടെലഫോൺ, റേഡിയോ, ടെലിവിഷൻ, വർത്തമാനപ്പത്രങ്ങൾ.

യൂണിററ് — IV (പീരിയഡുകൾ: 20)

## നാമെല്ലാം ഇന്ത്യാക്കാരാണ്.

1. വിവിധമതവിഭാഗങ്ങളിൽപ്പെടുന്നവരാണ് ഇന്ത്യൻജനത.

2. നാം വിവിധഭാഷകൾ സംസാരിക്കുകയും വിവിധആചാരങ്ങൾ പിൻതുടരുകയും ചെയ്യുന്നു.

3. നാം ഒററ രാഷ്ട്രവും ഒററജനതയുമായി രൂപപ്പെട്ടിരിക്കുന്നു.

4. ജാതി, വർഗ്ഗ, ലിംഗ, മതഭേദമെന്യേ എല്ലാ ഇന്ത്യാക്കർക്കും അവകാശങ്ങളും പ്രത്യേകാനുകൂല്യങ്ങളും തുല്യമായി നൽകപ്പെട്ടിരിക്കുന്നു.

5. ഒരു സ്വതന്ത്രവും, അഖണ്ഡവുമായ രാജ്യമായി നിലനിൽക്കുന്നുള്ള നമ്മുടെ തീരുമാനത്തെ നമ്മുടെ ഭരണഘടനയും ദേശീയചിഹ്നങ്ങളും പ്രതിഫലിപ്പിക്കുന്നു.

ഇന്ത്യ ഒരു ജനകീയ റിപ്പബ്ളിക് എന്ന നിലയിൽ — ഇന്ത്യ ഒരു രാഷ്ട്രമെന്ന നിലയിൽ — നമ്മുടെ ഭരണഘടന, ദേശീയചിഹ്നങ്ങളും, ദേശീയോത്സവങ്ങളും — നാം ഒന്നാണെന്ന ചിന്ത.

യൂണിററ് —V (പീരിയഡുകൾ: 25)

## നമ്മുടെചരിത്രവും പൈതൃകവും.

1. നമ്മുടെ രാജ്യത്തിൻെറ മഹത്തായ പാരമ്പര്യത്തിൽനിന്ന് നമ്മുക്ക് അഭിമാനവും ഐക്യമനോഭാവവും ലഭ്യമാകുന്നു.

2. നമ്മുടെ രാജ്യത്തിൻെറ വിവിധ ഭാഗങ്ങളിൽനിന്നുള്ള മഹാന്മാരും മഹതികളും നമ്മുടെ സംസ്കാരത്തിനും മഹത്വത്തിനും സംഭാവനകൾ നൽകിയിട്ടുണ്ട്.

പ്രശസ്തരായ പരിഷ്ക്കർത്താക്കൾ, എഴുത്തുകാർ, ശാസ്ത്രജ്ഞന്മാർ, സന്യാസിവര്യന്മാർ, കലാകാരന്മാർ — കാളിദാസൻ, ആര്യഭട്ടൻ, ടാഗോർ, വള്ളത്തോൾ, സരോജിനിനായിഡു, സി.വി.രാമൻ, ഡോക്ടർ അംബദ്ക്കർ, സുബ്രഹ്മണ്യഭാരതി, മുഹമ്മദ് ഇഖ്ബാൽ, മദർതെരേസ്സ.

യൂണിററ് —VI (പീരിയഡുകൾ: 30)

## സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള നമ്മുടെ പോരാട്ടം

1. ഇന്ത്യ ബ്രിട്ടീഷുകാരുടെ ഭരണത്തിൻകീഴിലായിരുന്നു.

2. വളരെക്കാലത്തെ സ്വാതന്ത്ര്യ സമരത്തിനുശേഷം ഇന്ത്യ സ്വതന്ത്രമാകുകയുണ്ടായി.

3. നമ്മുടെ രാജ്യത്തിൻെറ വിവിധ ഭാഗങ്ങളിൽ നിന്നുള്ള അനേക നേതാക്കന്മാരുടെ ജീവിതവും പ്രവർത്തനവും നമ്മുടെ സ്വാതന്ത്ര്യസമ്പാദനത്തെ സഹായിച്ചു.

4. നാം നമ്മുടെ പൂർവ്വപിതാക്കളെ ഓർമ്മിക്കുകയും അവരുടെ പാത പിന്തുടരുകയും ചെയ്യേണ്ടതാണ്.

നമ്മുടെ സ്വാതന്ത്ര്യസമരം — സ്വാതന്ത്ര്യപ്രസ്ഥാനത്തിൻെറ കഥ

മഹാത്മാഗാന്ധി, നെഹ്റു, സി.ആർ.ദാസ്, രാജാജി, മൗലാനാ ആസാദ്, സുഭാഷ്ചന്ദ്രബോസ്, സർദാർ പട്ടേൽ, ജയപ്രകാശ് നാരായൺ, കെ.കാമരാജ്, ചക്കരചെട്ടി, മുസാഫിർ അഹമ്മദ്, ഭഗത്സിംഗ്, ആനിബസ്സൻറ് മുതലായവർ — കൂടാതെ പ്രാദേശിയ സ്വാതന്ത്ര്യ സമരസേനാനികൾ.

# ഗണിത ശാസ്ത്രം.

ഇന്നു് നമ്മുടെ രാജ്യത്ത് നിലനിൽക്കുന്ന രാഷ്ട്രീയവും സാമൂഹികവുമായ സാഹചര്യങ്ങളെയും, ശാസ്ത്രസാങ്കേതിക പുരോഗതിയുടെ ഫലമായി നമ്മുടെ പരിസ്ഥിതിയിലുണ്ടായിട്ടുള്ള മാറ്റങ്ങളേയും കണക്കിലെടുത്തുകൊണ്ടാണു് 1985 – ലെ ദേശീയ വിദ്യാഭ്യാസനയത്തിനു് രൂപം നൽകിയിരിക്കുന്നതു്. ഒരു കുട്ടിയെ ചിന്തിക്കാനും, യുക്തിയുക്തമായി നിഗമനങ്ങളിലെത്താനും, അപഗ്രഥിക്കാനും, യുക്തിപരമായി വസ്തുതകളെ വ്യക്തമാക്കാനും പരിശീലിപ്പിക്കുന്നതിനുള്ള ഒരു മാദ്ധ്യമമായിട്ടാണു് ഗണിത ശാസ്ത്രത്തെ 1986– ലെ ദേശീയ വിദ്യാഭ്യാസനയം ദർശിച്ചിരിക്കുന്നതു്. പ്രൈമറി ഘട്ടത്തിലെ ഗണിത ശാസ്ത്ര പാഠം ഗണിതശാസ്ത്രപരമായ ചിന്തയ്ക്ക് അസ്ഥിവാരമിടുന്നതിനു വേണ്ടിയുള്ളതാണു്. ഓരോ ഘട്ടത്തിലെയും ഏറ്റവും ചുരുങ്ങിയ പഠന നിലവാരങ്ങൾ തിട്ടപ്പെടുത്തേണ്ടതിന്റെയും, പ്രൈമറി ഘട്ടത്തിൽ വിദ്യാർത്ഥി കേന്ദ്രീകൃതവും പ്രവൃത്തികളിലധിഷ്ഠിതവുമായ പഠന പ്രക്രിയകൾ സ്വീകരിക്കേണ്ടതിന്റെയും ആവശ്യകതയ്ക്കു് ദേശീയ വിദ്യാഭ്യാസ നയം ഊന്നൽ നൽകുന്നു. ദേശീയ വിദ്യാഭ്യാസ നയത്തിന്റെ വെളിച്ചത്തിലാണു് നമ്മുടെ പ്രൈമറി ഘട്ടത്തിലെ ഗണിത ശാസ്ത്ര പാഠ്യ പദ്ധതിയുടെ പരിഷ്ക്കരണ പ്രവർത്തനങ്ങൾ സ്വീകരിച്ചിരിക്കുന്നത്.

ഒന്നു മുതൽ നാലു വരെ സ്റ്റാൻഡേർഡുകളിലേയ്ക്കുള്ള ഗണിത ശാസ്ത്ര പാഠ്യ ക്രമം തയ്യാറാക്കാനാണു് ഇവിടെ ഉദ്യമിച്ചിരിക്കുന്നതു്. വിഷയത്തിന്റെ അവതരണത്തെ സംബന്ധിച്ചു് ഒരു വാക്കു പറയേണ്ടത് ആവശ്യമാണെന്നു തോന്നുന്നു. ഒന്നാമതായി ഓരോ സ്റ്റാൻഡേർഡിലും പഠിപ്പിക്കേണ്ട പാഠ ഭാഗങ്ങളും ഓരോ ഇനത്തിനും പ്രതീക്ഷിക്കപ്പെട്ടിരിക്കുന്ന പീരിയഡുകളുടെ എണ്ണവും ഉൾക്കൊള്ളുന്ന ഒരു സംക്ഷിപ്ത പട്ടിക നൽകിയിരിക്കുന്നു. വിശദമായ പാഠ്യക്രമങ്ങൾ ഇതിനെ പിൻതുടരുന്നു. ഓരോ ഇനത്തിനും ചില പ്രത്യേക നടപടി ക്രമങ്ങളും പ്രവർത്തനങ്ങളും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ടു്. ഇവ നിർദ്ദേശങ്ങൾ മാത്രമാണു്. കുട്ടികളുടെ ആവശ്യങ്ങൾക്കും പ്രാദേശികമായ സാഹചര്യങ്ങൾക്കും അനുസരണമായി അദ്ധ്യാപകൻ പ്രവർത്തനങ്ങൾക്കു രൂപം നൽകേണ്ടതാണു്. എന്നിരുന്നാലും നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന നടപടികൾ അനുക്രമത്തിന്റെ സൂചകമായി സ്വീകരിക്കേണ്ടതാണു്. പ്രവർത്തനങ്ങൾക്കു് രൂപം നൽകി നടപ്പിലാക്കുമ്പോൾ കുട്ടിയുടെ ഏറ്റവും അടുത്ത പരിസ്ഥിതിയിൽ തുടങ്ങി യഥാർത്ഥ ജീവിത അനുഭവങ്ങളിലേയ്ക്കു നയിക്കുന്നതിനുതകുന്ന വിദ്യാർത്ഥി പ്രവർത്തനങ്ങൾക്കും ധാരാളം അവസരങ്ങൾ ഉണ്ടായിരിക്കേണ്ടതാണു്.

ലോവർ പ്രൈമറി ഘട്ടത്തിൽ ഗണിത ശാസ്ത്രാദ്ധ്യാപനത്തിന്റെ ഉദ്ദേശ്യങ്ങൾ

ഗണിതശാസ്ത്രത്തിന്റെ പദങ്ങൾ, ചിഹ്നങ്ങൾ, വസ്തുതകൾ, ധാരണകൾ തുടങ്ങിയവയെ സംബന്ധിച്ച് വിദ്യാർത്ഥി അറിവു നേടുന്നു.

1) പദങ്ങൾ, വസ്തുതകൾ മുതലായവ ഓർമ്മിക്കുന്നു.

(2) പദങ്ങൾ, വസ്തുതകൾ മുതലായവ തിരിച്ചറിയുന്നു.

2. വസ്തുതകൾ, ധാരണകൾ, തത്വങ്ങൾ, പ്രക്രിയകൾ മുതലായവ വിദ്യാർത്ഥി ഗ്രഹിക്കുന്നു.

(1) വസ്തുതകൾ, ധാരണകൾ, തത്വങ്ങൾ തുടങ്ങിയവ വിശദീകരിക്കുന്നു.

(2) വസ്തുതകൾ, ധാരണകൾ തുടങ്ങിയവ ദൃഷ്ടാന്തങ്ങളിലൂടെ വ്യക്തമാക്കുന്നു.

3) നല്കപ്പെട്ടിരിക്കുന്ന അടിസ്ഥാന വിവരങ്ങൾ തമ്മിലുള്ള ബന്ധങ്ങൾ തിരിച്ചറിയുന്നു.

(5) വസ്തുതകൾ, ധാരണകൾ തുടങ്ങിയയവയെ താരതമ്യപ്പെടുത്തുന്നു.

(6) വസ്തുതകൾ, ധാരണകൾ മുതലായവയിലുള്ള തെറ്റുകൾ കണ്ടുപിടിച്ച് തിരുത്തുന്നു.

(7) നീളം, വ്യാപ്തമാനം, ഭാരം, തുടങ്ങിയവ കണക്കാക്കുന്നു.

(8) ഫലങ്ങൾ പരിശോധിക്കുന്നു.

(9) വാക്കുരൂപേണയുള്ള പ്രസ്താവനകളെ പ്രതീകാത്മക ഭാഷയിലേയ്ക്കും അതിൽനിന്ന് തിരി ച്ചും പരിഭാഷപ്പെടുത്തുന്നു.

3. വിദ്യാർത്ഥി അറിവു പ്ര യോഗിക്കുന്നു.

(1) നല്കപ്പെട്ടിരിക്കുന്ന അടിസ്ഥാന വിവരങ്ങളെ അപഗ്രഥിക്കുന്നു.

(2) നല്കപ്പെട്ടിരിക്കുന്ന ഒരു പ്രത്യേക സാഹചര്യത്തിൽ അടിസ്ഥാന വിവരങ്ങളുടെ അനുയോജ്യത പരിശോധിക്കുന്നു.

(3) അടിസ്ഥാന വിവരങ്ങൾ തമ്മിലുള്ള ബന്ധം സ്ഥിരീകരിക്കുന്നു.

(4) പ്രശ്നങ്ങൾക്ക് ഉത്തരം കണ്ടുപിടിക്കുന്നതിന് മാർഗ്ഗങ്ങൾ

നിർദ്ദേശിക്കുന്നു.

(5) ഏററവും അനുയോജ്യമായ മാർഗ്ഗം തെരഞ്ഞെടുക്കുന്നു.

(6) തത്വങ്ങളെയും, പ്രക്രിയകളെയും സാമാന്യവല്ക്കരിക്കുന്നു.

4. വിദ്യാർത്ഥി ഗണിതശാസ്ത്രത്തിൽ നൈപുണ്യം വർദ്ധിപ്പിക്കുന്നു.

(1) വേഗത്തിലും, കൃത്യമായും വസ്തുക്കളെ എണ്ണുന്നു.

(2) ശരിയായും, ഭംഗിയായും അക്കങ്ങൾ എഴുതുന്നു.

(3) നാല് അടിസ്ഥാന പ്രവർത്തനങ്ങളും വേഗത്തിലും, കൃത്യമായും നിർവ്വഹിക്കുന്നു.

(4) ഒരു ക്ലോക്കിൽ നിന്നും സമയം കണ്ടുപിടിക്കുന്നു.

(5) വിദ്യാർത്ഥി ഗണിതശാസ്ത്രത്തിൽ താല്പര്യം വളർത്തുന്നു.

(6) കൃത്യത, സൂക്ഷ്മത, വൃത്തി, വസ്തുനിഷ്ടമായ ചിന്ത മുതലായവ പാലിക്കുന്നതിനുള്ള ആഗ്രഹം എന്നിവപോലുള്ള മൂല്യയങ്ങൾ വിദ്യാർത്ഥി വളർത്തുന്നു.

## സ്ററാൻഡേർഡ്. I

| | | പിരീഡുകൾ |
|---|---|---|
| 1. | 1—10 വരെയുള്ള സംഖ്യകളുടെ ധാരണ | 25 |
| 2. | 1 മുതൽ 9 വരെയുള്ള അക്കങ്ങളുടെ അങ്കനം | 20 |
| 3. | സങ്കലനം—വാചികമായ പരിശീലനം (പത്തിൽ കൂടാത്ത തുക.) | 20 |
| 4. | വ്യവകലനത്തെ സംബന്ധിക്കുന്ന ധാരണയും പൂജ്യത്തെ പരിചയപ്പെടുത്തലും | 25 |
| 5. | 19 വരെയുള്ള സംഖ്യകളെ പരിചയപ്പെടുത്തൽ | 20 |
| 6. | 100 വരെയുള്ള സംഖ്യകളെ പരിചയപ്പെടുത്തൽ | 25 |

| | | |
|---|---|---|
| 7. | പൂജ്യത്തിൻെറയും, നൂറുവരെയുള്ള സംഖ്യകളുടെയും അങ്കനം | 30 |
| 8. | ചിഹ്നങ്ങളുടെ ഉപയോഗം | 10 |
| 9. | അടിസ്ഥാന വസ്തുതകളുടെ സങ്കലനവും സങ്കലന പട്ടിക തയ്യാറാക്കലും | 45 |
| 10. | 1 മുതൽ 100 വരെയുള്ള ഒററ സംഖ്യകളും ഇരട്ട സംഖ്യകളും | 15 |
| 11. | പണം—നാണയങ്ങളും ഒരു രൂപ നോട്ട് രണ്ടു രൂപ നോട്ട് എന്നിവ തിരിച്ചറിയൽ | 5 |

ആകെ പീരിയഡുകൾ 240

## സ്ററാൻഡേർഡ്. II

| | | പീരിയഡുകൾ |
|---|---|---|
| 1. | ആവർത്തനം | 10 |
| 2. | ഒററ അക്ക സംഖ്യകളുടെ സങ്കലനം | 10 |
| 3. | ഒററ അക്ക സംഖ്യയിൽനിന്നും ഒററ അക്ക സംഖ്യയുടെ വ്യവകലനം | 20 |
| 4. | 1000 വരെയുള്ള സംഖ്യകളുടെ ധാരണ | 35 |
| 5. | സംഖ.കളുടെ സ്ഥാനവിലയും അവയെ വേർതിരിക്കലും | 10 |
| 6. | അക്കത്തിലും അക്ഷരത്തിലുമുള്ള സംഖ്യകളുടെ എഴുത്ത് | 15 |
| 7. | രണ്ടക്ക സംഖ്യകളുടെ സങ്കലനം | 30 |
| 8. | രണ്ടക്ക സംഖ്യകളുടെ വ്യവകലനം | 25 |
| 9. | പണം – നാണയങ്ങളും 5 രൂപ നോട്ട് 10 രൂപനോട്ട് ഇവ വേർതിരിച്ചറിയൽ ( സങ്കലനവും വ്യവകലനവും) | 10 |
| 10. | ഗുണനം | 35 |
| 11. | മൂന്നക്ക സംഖ്യകളുടെ സങ്കലനം | 20 |
| 12. | മൂന്നക്ക സംഖ്യകളുടെ വ്യവകലനം | 20 |

ആകെ പിരിയഡുകൾ 240

## സ്ററാൻഡേർഡ്. III

| | | പിരിയഡുകൾ |
|---|---|---|
| 1. | ആവർത്തനം | 10 |
| 2. | അഞ്ചക്കങ്ങൾ വരെയുള്ള സംഖ്യകളുടെ ധാരണ | 15 |
| 3. | സംഖ്യകളെ പിരിക്കലും സ്ഥാനവിലയും | 15 |
| 4. | നാലക്ക സംഖ്യകളുടെ സങ്കലനം | 15 |
| 5. | അഞ്ചക്ക സംഖ്യകളുടെ സങ്കലനം | 15 |
| 6. | അഞ്ചക്കങ്ങൾ വരെയുള്ള സംഖ്യകളുടെ വ്യവകലനം | 35 |
| 7. | അടിസ്ഥാനപരമായ ഗുണന വസ്തുതകൾ | 45 |
| 8. | ഹരണം | 35 |
| 9. | ഗുണനം | 40 |
| 10. | അളവുകൾ – നീളം, ഉൾക്കൊള്ളാനുള്ള കഴിവ്, ഭാരം | 20 |
| 11. | നാണയങ്ങൾ, 100 രൂപ നോട്ടുകൾ ( സങ്കലനവും വ്യവകലനവും) | 15 |

ആകെ പിരിയഡുകൾ 240

## സ്ററാൻഡേർഡ്. IV

| | | പിരിയഡുകൾ |
|---|---|---|
| 1. | ആവർത്തനം | 10 |
| 2. | ആറക്കവും അതിലധികവുമുള്ള സംഖ്യകൾ | 15 |
| 3. | ഗുണനം | 40 |
| 4. | ഹരണം | 50 |
| 5. | അടിസ്ഥാനപരമായ നാലു ക്രിയകളിൽ അന്തർഭവിക്കുന്ന പ്രശ്നങ്ങൾ | 25 |
| 6. | സമയത്തിന്റെ അളവുകൾ | 10 |
| 7. | നാണയങ്ങളും നോട്ടുകളും (നാലു ക്രിയകൾ) | 25 |
| 8. | മെട്രിക് അളവുകൾ | 40 |
| 9. | ഭിന്ന സംഖ്യാ ബോധം | 15 |
| 10. | ആകൃതികൾ തിരിച്ചറിയൽ | 15 |
| 11. | മാതൃകാരൂപങ്ങൾ | 15 |

ആകെ പിരിയഡുകൾ 240

# സ്ററാൻഡേർഡ്. I

## 1. 1 മുതൽ 10 വരെയുള്ള സംഖ്യകളുടെ ധാരണ.

(1) വലിപ്പം, നീളം, സ്ഥാനം എന്നിവയുടെ താരതമ്യം

(2) വലിയ ചെറിയ സെററുകൾ തിരിച്ചറിയൽ

(3) രണ്ടുകൂട്ടം വസ്തുക്കളെ തമ്മിൽ താരതമ്യപ്പെടുത്തി അതിൽ നിന്നും 'കൂടുതൽ', 'കുറവ്', 'തുല്യം'; എന്നീ ആശയങ്ങൾ ഗ്രഹിക്കുന്നു.

(4) വസ്തുക്കളുടെ ഗണങ്ങളെ താരതമ്യപ്പെടുത്തി 'ഒന്ന്', 'രണ്ട്', 'മൂന്ന്' തുടങ്ങിയ ആശയങ്ങൾ സ്ഥിരീകരിക്കുന്നു. (എത്ര എണ്ണം എന്ന ചോദ്യത്തിന് 'ഒന്ന്' എന്നുത്തരം പറയുന്നു)

(5) രണ്ടും, മൂന്നും, ഉള്ളഗണങ്ങളെ വേർതിരിച്ചറിയുന്നു.

(6) ഒന്ന്, രണ്ട്, മൂന്ന് എന്നിവ തമ്മിലുള്ള ബന്ധം സ്ഥിരീകരിക്കുന്നു, അതായത്, രണ്ട് ഒന്നിനെക്കാൾ ഒന്നുകൂടുതൽ, മൂന്ന് രണ്ടിനെക്കാൾ ഒന്ന് കൂടുതൽ; മൂന്ന് ഒന്നുകളാണ്മൂന്ന്.

(7) നാല്, അഞ്ച് എന്നീ സംഖ്യകളുടെ ധാരണ ലഭിക്കുന്നു.

(8) ഒന്നുമുതൽ അഞ്ചുവരെയുള്ള സംഖ്യകൾ ക്രമമായി ഉരുവിടുന്നു.

(9) ഒന്നു മുതൽ അഞ്ചുവരെ എണ്ണാൻ പരിശീലിക്കുന്നു.

(10) ആറുമുതൽ പത്തുവരെയുള്ള സംഖ്യകളെപ്പററിയുള്ള ധാരണ നേടുന്നു.

(11) ഒരുസംഖ്യയോട്'ഒന്ന്'കൂട്ടുമ്പോൾ അടുത്ത സംഖ്യ ലഭിക്കുന്നു. ഓരോ സംഖ്യയും പല സംഖ്യകൾ കൂടിച്ചേരുന്നതാണെന്നു കാണുന്നു, (ഉദാ: 'ആറ്' അഞ്ചും ഒന്നും ആണ്; 'ആറ്'-നാലും രണ്ടുമാണ്; ഒന്നും അഞ്ചും, രണ്ടും നാലും, മൂന്നും, മൂന്നും തുടങ്ങിയവ.

(12) ക്രമസംഖ്യകളുടെ ആശയം നേടുന്നു.

## 2. 1 മുതൽ 9 വരെയുള്ള സംഖ്യകളുടെ അങ്കനം.

(1) സംഖ്യകളുടെ ആകൃതിയും, അദ്ധ്യാപകൻ സംഖ്യകൾ എഴുതേണ്ട രീതിയും നിരീക്ഷിക്കുന്നു.

(2) പേരുകൊണ്ട് ആകൃതി തിരിച്ചറിയുന്നു.

(3) ദീർഘമായ അടയാളങ്ങളിൽ അനുകരിച്ചെഴുതുന്നു,

(4) മണൽ, പേപ്പർ, തുടങ്ങിയവയിൽ എഴുതുന്നു.

(5) ഒൻപത്അക്കങ്ങളിൽ ആവശ്യമുള്ള സംഖ്യകൾ എഴുതുന്നു.

(6) നൽകപ്പെട്ടിരിക്കുന്ന സംഖ്യയുടെ തൊട്ടുമുമ്പിലോ പിമ്പിലോ ഉള്ള സംഖ്യകൾ എഴുതുന്നു.

3. സങ്കലനം — വാചികമായ പരിശീലനം — 10ൽ കൂടാത്ത തുക.

(1) സങ്കലനവുമായി ബന്ധപ്പെട്ടുവരുന്ന 'ഒരുമിച്ചു ചേർക്കുക', 'കൂട്ടുക', 'ആകെ', 'തുക' മുതലായവപോലുള്ള പദങ്ങളെ കുട്ടികൾക്കു പരിചയപ്പെടുത്തിക്കൊടുക്കുന്നു.
(2) യഥാർത്ഥത്തിലായ എണ്ണൽ പ്രക്രിയയിലൂടെ നൽകപ്പെട്ടിരിക്കുന്ന രണ്ടു കൂട്ടങ്ങളുടെ തുക കാണുന്നു.
(3) സങ്കലന വസ്തുതകളുടെ രൂപീകരണം -- (വാചികമായി)
(4) ചിത്രങ്ങളോ, ചാർട്ടുകളോ ഉപയോഗിച്ചുള്ള സങ്കലന വസ്തുതകളുടെ പരിശീലനവും (കളികൾ തുടങ്ങിയവയും നൽകണം) ആവർത്തിച്ചുപറയലും.
(5) 3+2=5, 2+3=5 മുതലായ ഇരട്ട വസ്തുതകൾ.

4. വ്യവകലനത്തെ സംബന്ധിക്കുന്ന ധാരണയും, പൂജ്യത്തെ പരിചയപ്പെടുത്തലും

(1) നൽകിയിരിക്കുന്ന ഒരു ഗണത്തിൽനിന്ന് ഏതാനും ചിലത് എടുത്തു കളയുകയോ, മാററിവയ്ക്കുകയോ ചെയ്യുന്നതിലൂടെ കുറയ്ക്കുന്നു എന്ന ആശയം. കുറയ്ക്കലിനുശേഷം അവശേഷിക്കുന്ന ഗണം ആദ്യം ഉണ്ടായിരുന്നതിനെക്കാൾ കുറച്ചുമാത്രം ഉൾക്കൊള്ളുന്നു എന്ന ആശയം.
(2) വ്യവകലനവുമായി ബന്ധപ്പെട്ട പദങ്ങൾ പരിചയപ്പെടുത്തുന്നു.
(3) വസ്തുക്കൾ, കുത്തുകൾ, ചിത്രങ്ങൾ മുതലായവയുടെ ഗണങ്ങൾ ഉപയോഗിച്ച് വ്യവകലനം നടത്തുന്നു.
(4) സങ്കലന വസ്തുതകളുപയോഗിച്ച് അവശേഷിക്കുന്നത് കണ്ടുപിടിക്കാൻ പരിശീലിക്കുന്നു. (വാചികമായി)
(5) ഒരുഗണത്തിലുള്ള എല്ലാ അംഗങ്ങളെയും ആഗണത്തിൽ നിന്നും മാററിയാൽ ഒന്നും അവശേഷിക്കുന്നുല്ല എന്നു മനസ്സിലാക്കുന്നു. അതായത് അവശേഷിക്കുന്ന വസ്തുക്കളുടെ എണ്ണം 'പൂജ്യം' ആണ്.

5. 19 വരെയുള്ള സംഖ്യകളെ പരിചയപ്പെടുത്തൽ.

(1) പത്തുമായി ബന്ധപ്പെടുത്തി സംഖ്യകളെ അവതരിപ്പിക്കുക.
ഉദാ; പത്തും ഒന്നും പതിനൊന്ന് മുതലായവ. പത്തുകൾ വീതമുള്ള വസ്തുക്കളുടെ കെട്ടുകളും അഥവാ കൂട്ടങ്ങളും ഒററ ഇനങ്ങളും ഉപയോഗിക്കാം.
(2) 19 വരെയുള്ള സംഖ്യകൾ ആരോഹണ ക്രമത്തിലോ അവരോഹണ ക്രമത്തിലോ പറയുന്നു.

6. 100 വരെയുള്ള സംഖ്യകളെ പരിചയപ്പെടുത്തൽ

(1) രണ്ടു പത്തുകളാണ് ഇരുപതെന്ന ധാരണ
(2) 30, 40, . . . . . . . . . . . . . .100. ഇതിൻെറ ധാരണ
(3) 30 ന് മൂന്നു പത്തുകളുണ്ടു് അഥവാ രണ്ടു പത്തുകളോടു് ഒരു പത്ത് കൂട്ടുന്നതാണു് അഥവാ 30 =20+10 മുതലായവ.
(4) 10, 20, 30––– തുടങ്ങിയവ ക്രമമായി പറയുന്നു.

(5) ഇരുപതും ഒന്നും ചേരുമ്പോാ ഇരുപത്തൊന്നാകുന്നു, എന്നു തുടങ്ങി പത്തിനിടയിലുള്ള സംഖ്യകളെ പരിചയപ്പെടുത്തുക. അതായത് രണ്ടു പത്തും, അഞ്ചും ചേരുന്നതാണു് 25. (10 വീതമുള്ള വസ്തുക്കളുടെ കെട്ടുകളും ഒററ, ഒററ വസ്തുക്കളും ഉപയോഗിക്കുക).
(6) ഒരു സെററിൽ നിന്നു് 100 വരെയുള്ള വസ്തുക്കളെഎണ്ണാൻ പരിശീലനം നേടുന്നു.
(7) 1 മുതൽ 100 വരെ ക്രമമായി പറയുന്നു.
(8) 100 മുതൽ 1 വരെ അവരോഹണ ക്രമത്തിൽ പറയുന്നു.

7. പൂജ്യത്തിൻെറയും 100 വരെയുള്ള സംഖ്യകളുടെയും അങ്കനം.

(1) പൂജ്യം അങ്കനം ചെയ്യേണ്ടതിൻെറ ആവശ്യകത മനസ്സിലാക്കുന്നു.
(2) '0' ശരിയായി എഴുതാൻ പരിശീലനംനേടുന്നു.
(3) 10, 20––––––––90, എഴുതാൻ ശീലിക്കുന്നു.
(4) 10 മുതൽ 20 വരെയുള്ള സംഖ്യകാ എഴുതുന്നതിൽ നൈപുണ്യംനേടുന്നു.
(5) 10–നും 100–നും ഇടയ്ക്കുള്ളഏതൊരു സംഖ്യയും എഴുതാൻ കഴിവു നേടുന്നു.
(6) 100– ൻെറ അങ്കനം അവതരിപ്പിക്കുന്നു.

8. സങ്കലന വസ്തുതകളെ പ്രതിനിധീകരിക്കുന്നതിനു് ചിഹ്നങ്ങളുടെ ഉപയോഗം.

(1) '+' '=' എന്നീ ചിഹ്നങ്ങളുടെഅവതരണം.
(2) സങ്കലന വസ്തുതകാ ചിഹ്നങ്ങളുപയോഗിച്ചു് രേഖപ്പെടുത്താൻ പരിശീലനം നേടുന്നു.

9. അടിസ്ഥാന പരമായ സങ്കലനവസ്തുതകളും (അതായത് '0' മുതൽ 9 വരെയുള്ള ഒരക്കസംഖ്യകാ കൂട്ടിച്ചേർത്തുള്ള എല്ലാവസ്തുതകളും) സങ്കലനപ്പട്ടിക രൂപീകരണവും.

(1) സാധന സംഖ്യാസാഹചര്യങ്ങളിലൂടെ അടിസ്ഥാനപരമായ സങ്കലന വസ്തുതകളിൽ എത്തിച്ചേരുന്നു.

(20 സങ്കലന പട്ടികകൾ തയ്യാറാക്കൽ.

(3) കളികളിലൂടെയും മററു പ്രവർത്തനങ്ങളിലൂടെയും, ഇരട്ട വസ്തുതകൾക്കും പ്രധാന്യം നൽകിക്കൊണ്ടുള്ള ആവർത്തനത്തിലൂടെയും സങ്കലന വസ്തുതകളെ സംബന്ധിച്ചുള്ള പരമമായ പാടവം.

10.1 മുതൽ 100 വരെയുള്ള ഒററ സംഖ്യകളും ഇരട്ടസംഖ്യകളും.

(1) ഒററ സംഖ്യകൾ, ഇരട്ടസംഖ്യകൾ ഇവയെപ്പററി മനസ്സിലാക്കുന്നു.
(2) 100 വരെയുള്ള ഒററ സംഖ്യകളും ഇരട്ടസംഖ്യകളും പറയുന്നു.

11.പണം— നാണയങ്ങളുടെയും കറൻസിനോട്ടുകളുടെയും തിരിച്ചറിയൽ.

(1) പ്രചാരത്തിലുള്ള 5 പൈസ, 10 പൈസ, 20 പൈസ, 25 പൈസ 50 പൈസ ഒരു രൂപ എന്നീ നാണയങ്ങളുമായും ഒരു രൂപാ, രണ്ടു രൂപ എന്നീ നോട്ടുകളുമായും പരിചയപ്പെടുന്നു.
(2) നാണയങ്ങൾ തിരിച്ചറിയുകയും ഒരു കൂട്ടത്തിൽ നിന്നും പ്രത്യേകം നിർദ്ദേശിക്കപ്പെടുന്ന നാണയങ്ങൾ തെരഞ്ഞെടുക്കാൻ കഴിവുനേടുകയും ചെയ്യുന്നു.

## സ്ററാൻഡേർഡ്. II

1. ആവർത്തനം.

2. ഒരക്കസംഖ്യകളുടെ സങ്കലനം.

താഴെപ്പറയുന്ന കാര്യങ്ങളിൽ നൈപുണ്യം നേടുന്നു.

(1) മൂന്ന് ഒരക്കസംഖ്യകൾ (പൂജ്യം ഉൾപ്പെടുത്തിയിട്ടില്ല)
(2) മൂന്ന് ഒരക്കസംഖ്യകൾ (പൂജ്യം ഉൾപ്പെടെ)
(3) രണ്ടു സംഖ്യകളുടെ തുക 10 ആയിട്ടുള്ള മൂന്ന് ഒരക്ക സംഖ്യകൾ.
(4) നാല് ഒരക്കസംഖ്യകൾ.

3. ഒരു ഒരക്ക സംഖ്യയിൽ നിന്ന് മറെറാരു ഒരക്ക സംഖ്യയുടെ വ്യവകലനം.

(1) സങ്കലന വസ്തുതകളുപയോഗിച്ച് വാചകീയമായി വ്യവകലന പരിശീലനം നേടുന്നു. (സാധനങ്ങളുടെ സഹായത്തോടെ തുടങ്ങണം.)
(2) വ്യവകലന ചിഹ്നം അവതരിപ്പിക്കൽ.
(3) ചിഹ്നങ്ങളുപയോഗിച്ച് വാച്യപ്രസ്താവനകളെ വിശദീകരിക്കുക.

(4) വ്യവകലനംരേഖപ്പെടുത്തുന്ന രീതികൾ സ്ഥിരീകരിക്കുന്നു. ഉദാ: 8–3 = 5,

(5) ഫലം പൂജ്യം ക ട്ടുന്ന വ്യവകലനം. ഉദാ: 5–5=0

(6) ഒരു സംഖ്യയിൽ നിന്ന് പൂജ്യം കുറച്ചാൽ അതേ സംഖ്യതന്നെ ലഭിക്കും എന്ന് സാമാന്യവൽക്കരിക്കുന്നു.

## 4. 1000 വരെയുള്ള സംഖ്യകളുടെ ധാരണ.

(1) 100 മുതൽ 199 വരെയുള്ള സംഖ്യകൾ മനസ്സിലാക്കുന്നു.

(2) 100 മുതൽ 199 വരെയും അതിനുശേഷം 1 മുതൽ 199 വരെയുമുള്ള സംഖ്യകൾ പറയുന്നു.

(3) 200, രണ്ട് നൂറുകളാണെന്ന ആശയം മനസ്സിലാക്കുന്നു.

(4) 300, 400 ------ 1000 വരെയുള്ള സംഖ്യകൾ മനസ്സിലാക്കുന്നു.

(5) 200–നും 1000ൃനും ഇടയ്ക്കുള്ള ഏതൊരു സംഖ്യയും തിരിച്ചറിയുന്നു.

(6) ക്രമമായി വരുന്ന സംഖ്യകൾ നൽകുന്നതിനുള്ള കഴിവു നേടുന്നു.
ഉദാ: 100, 200, 300 ---------
100, 110, 120 ----------

(7) ആദ്യം പൂജ്യം ഇല്ലാത്തതും അതിനുശേഷം പൂജ്യം ഉള്ളതുമായ മൂന്നക്ക സംഖ്യകൾ അങ്കനം ചെയ്യുന്നതിനുള്ള നൈപുണ്യം നേടുന്നു.

(8) 1000 –ന്റെ അങ്കനം മനസ്സിലാക്കുന്നു.

(9) ഏതൊരു മൂന്നക്ക സംഖ്യയേയും വായിക്കാനുള്ള കഴിവ് നേടുന്നു.

(10) നൽകപ്പെട്ടിരിക്കുന്ന ഏത് രണ്ടു സംഖ്യകളുടെയും ഇടയിൽ മറെറാരു സംഖ്യ തിരുകിക്കയററാനുള്ള കഴിവ് നേടുന്നു.

(11) നൽകപ്പെട്ടിരിക്കുന്ന ഒരു കൂട്ടം സംഖ്യകളെ ആരോഹണ ക്രമത്തിലോ അവരോഹണ ക്രമത്തിലോ ക്രമീകരി ക്കാനുള്ള കഴിവ് നേടുന്നു.

## 5. സ്ഥാനവിലയും സംഖ്യകളുടെ വിഘടനവും.

(1) ഏകവസ്തുക്കളും കെട്ടുകളും ഉപയോഗിച്ച് ബന്ധം വേർതിരിച്ചറിയൽ.

(2) രണ്ടക്കസംഖ്യകളുടെ സ്ഥാനവില മനസ്സിലാക്കുന്നു.

(3) രണ്ടക്കസംഖ്യയിലേയും മൂന്നക്കസംഖ്യയിലേയും സ്ഥാനവില വിശദീകരിക്കുകയും അവയെ ഒററകൾ പത്തുകൾ, നൂറുകൾ തുടങ്ങിയ ഘടകങ്ങളായി പിരിക്കുകയും ചെയ്യുന്നു.

(4) ഒററകൾ, പത്തുകൾ, നൂറുകൾ എന്നീ ഘടകങ്ങളായി നൽകുമ്പോൾ സംഖ്യകളെഴുതാൻ പരിശീലനം നേടുന്നു.

6. അക്കത്തിലും അക്ഷരത്തിലും സംഖ്യകൾ എഴുതുന്നത്.

(1) സംഖ്യകൾ കേട്ടെഴുതാനുള്ള നൈപുണ്യം നേടുന്നു.

(2) 1000 വരെയുള്ള ഏതൊരു സംഖ്യയും അക്കത്തിലും അക്ഷരത്തിലും എഴുതാനുള്ള കഴിവ് നേടുന്നു.

7. രണ്ടക്കസംഖ്യകളുടെ സങ്കലനം

താഴെപ്പറയുന്ന ക്രമത്തിൽ സങ്കലനത്തിൽ നൈപുണ്യം നേടുന്നു.

(1) രണ്ടക്കസംഖ്യയും ഒരക്കസംഖ്യയും. (പത്തുകളുടെ സ്ഥാനത്ത് മാറ്റം വരാതെ ഉദാ : 25+3)

(2) രണ്ട് രണ്ടക്കസംഖ്യകൾ. (രണ്ടു സ്ഥാനങ്ങളിലും പത്തിൽ കുറഞ്ഞ തുക. ഉദാ : 43+24)

(3) രണ്ട് രണ്ടക്കസംഖ്യകൾ. (ഒരു സംഖ്യയുടെ ഒറ്റ സ്ഥാനം പൂജ്യമായുള്ളവ. ഉദാ :43+30 ; 30+53)

(4) രണ്ട് രണ്ടക്കസംഖ്യകൾ (രണ്ടുസംഖ്യകളുടെയും ഒറ്റസ്ഥാനങ്ങൾ പൂജ്യങ്ങളായുള്ളവ. ഉദാ :50+30)

(5) കൂട്ടുമ്പോൾ ഒറ്റസ്ഥാനങ്ങളുടെ തുക പത്തോ അതിൽ കൂടുതലോ വരാവുന്ന ഒരു രണ്ടക്കസംഖ്യയും ഒരു ഒരക്കസംഖ്യയും (ഉദാ :36+7 ; 44+6.)

(6) ഒറ്റസ്ഥാനത്തുള്ള അക്കങ്ങളുടെ തുക പത്തോ അതിൽ കൂടുതലോവരുന്ന രണ്ട് രണ്ടക്കസംഖ്യകൾ. (ഉദാ : 35+47 ; 44+36)

(7) രണ്ട് രണ്ടക്കസംഖ്യകൾ (ഒറ്റസ്ഥാനത്തുള്ള അക്കങ്ങളുടെയും പത്തുകളുടെ സ്ഥാനത്തുള്ള അക്കങ്ങളുടെയും തുക പത്തിൽ കൂടുതൽ വരുന്നത്. ഉദാ : 47+58 ; 65+75

(8) രണ്ട് രണ്ടക്കസംഖ്യകൾ. (പത്തിൻെറ സ്ഥാനത്തുള്ള അക്കങ്ങളുടെ തുക 10 ആയി വരുന്നവ. ഉദാ : 57+48)

8. രണ്ടക്കസംഖ്യകളുടെ വ്യവകലനം.

താഴെപ്പറയുന്ന മാതൃകകൾ നൽകാവുന്നതാണ്.

(1) ഒരു രണ്ടക്കസംഖ്യയിൽ നിന്നും ഒരക്കസംഖ്യയെ കുറയ്ക്കൽ. ഒരുസ്ഥാനത്തുനിന്നും മറ്റൊരു സ്ഥാനത്തേയ്ക്ക് അക്കങ്ങളെ കൊണ്ടു പോകേണ്ട ആവശ്യമില്ലാത്തവ. ( ഉദാ : 15—3)

(2) ഒരു രണ്ടക്കസംഖ്യയിൽ നിന്ന് മറ്റൊരു രണ്ടക്കസംഖ്യ രണ്ടു സ്ഥാനങ്ങളിലേയ്ക്കും മാറ്റി കൊണ്ടുപോകണ്ടാത്തവ. (ഉദാ: 25—12)

(3) ഒരു സംഖ്യയുടെ ഒററ സ്ഥാനം പൂജ്യം ഉള്ളത്. (ഉദാ : 34—20)

(4) രണ്ടു സംഖ്യകളുടെ ഒററസ്ഥാനങ്ങൾ പൂജ്യങ്ങളായുള്ളവ. (ഉദാ : 50—30)

(5) ഫലം പൂജ്യം വരുന്നവ. (ഉദാ : 23—23)

9. പണം — 5 രൂപനോട്ടുകളും 10 രൂപ നോട്ടുകളും

പണത്തിന്റെ സങ്കലനവും വ്യവകലനവും

(1) 5 രൂപ 10 രൂപ നോട്ടുകളുമായുള്ള പരിചയം.

(2) വ്യത്യസ്തവിലകളുള്ള കറൻസിനോട്ടുകളും നാണയങ്ങളും തമ്മിലുള്ള ബന്ധം. ഉദാ : അഞ്ചുരൂപാനോട്ട് — 5 ഒററരൂപാനോട്ടുകൾ അല്ലെങ്കിൽ രണ്ടു രണ്ടുരൂപാനോട്ടുകളും ഒരു ഒററരൂപ നോട്ടോ, ഒററ രൂപ നാണയമോ തുടങ്ങിയവ.

(3) ഓരോ നാണയവും ഒരു രൂപയും തമ്മിലുള്ള ബന്ധം.

(4) വ്യത്യസ്ത മൂല്യങ്ങളുള്ള നാണയങ്ങളോ കറൻസി നോട്ടുകളോ ചേർന്ന തുകകളുടെ സങ്കലനം. (അവ അവർക്ക് പരിചയമുള്ളവയായിരിക്കണം)

(5) വ്യത്യസ്ത മൂല്യങ്ങളുള്ള നാണയങ്ങളും കറൻസിനോട്ടുകളും ചേർന്നതുകകളുടെ വ്യവകലനം. (പരിചിത മാതൃകകൾ)

10. ഗുണനം.

(1) ആവർത്തിച്ചുള്ളകൂട്ടൽ എന്ന നിലയിൽ ഗുണനധാരണ.

(2) 'X' ചിഹ്നത്തിന്റെ അവതാരം

(3) '2', '5', '10' എന്നീ സംഖ്യകളുടെ ആവർത്തിച്ചുള്ള സങ്കലനത്തിലൂടെ ഗുണനപ്പട്ടിക തയ്യാറാക്കൽ

(4) ഗുണനവുമായി ബന്ധപ്പെട്ട പദങ്ങൾ

(5) പട്ടികയിലെ വസ്തുതകൾ മാത്രമുപയോഗിച്ചുള്ള ഗുണനപരിശീലനം.

11. മൂന്നക്കസംഖ്യകളുടെ സങ്കലനവും, മൂന്നോ അതിലധികമോ രണ്ടക്കസംഖ്യകളുടെ സങ്കലനവും.

താഴെ നൽകിയിരിക്കുന്ന മാതൃകകൾ നൽകാവുന്നതാണ്.

(1) മൂന്നു സ്ഥാനങ്ങളിലെയും മൂന്നക്കങ്ങളുടെയും തുക പത്തിനു താഴെയുള്ളവ. ഉദാ : 125+332.

(2) ഒററ സ്ഥാനത്തുള്ള അക്കങ്ങളുടെ തുക പത്തോ അതിലധികമോ ആയിട്ടുള്ളവ. ഉദാ : 258+122 ; 346+519

(3) ഒററ സ്ഥാനത്തും പത്തു സ്ഥാനത്തും ഉള്ള അക്കങ്ങളുടെ തുക പത്തോ അതിലധികമോ വരുന്നവ.
ഉദാ : 595+125 ; 654+198

(4) പ്രാഥമിക സങ്കലന വസ്തുതകളുപയോഗിച്ചു മാത്രം കൂട്ടാൻ കഴിയുന്ന മൂന്നു രണ്ടക്കസംഖ്യകൾ.

(5) പ്രാഥമിക സങ്കലന വസ്തുതകളുപയോഗിച്ചു കൂട്ടാൻ കഴിയാത്ത മൂന്ന് രണ്ടക്കസംഖ്യകൾ.

(6) സങ്കലനവുമായി ബന്ധപ്പെട്ട പദങ്ങൾ. ഉദാ : ആകെ ; തുക. തുടങ്ങിയവ.

(7) വാച്യമായ പദപ്രശ്നങ്ങൾ

12. വ്യവകലനം (3 അക്കസംഖ്യകൾ)

(1) കുറക്കേണ്ട സംഖ്യയിലെ ഓരോ അക്കവും, ഏത് സംഖ്യയിൽ നിന്നാണോ കുറയ്ക്കുന്നത് ആ സംഖ്യയിലെ സമ സ്ഥാനീയ അക്കങ്ങളെക്കാൾ ചെറുതായിട്ടുള്ളവ. (പൂജ്യം ഒഴികെ) ഉദാ : 649—316

(2) ഫലത്തിൽ ഒററ സ്ഥാനത്ത് പൂജ്യം വരുന്നവ. ഉദാ : 356—126

(3) ഫലത്തിൽ പത്താംസ്ഥാനത്ത് പൂജ്യം വരുന്നവ. ഉദാ : 486—281

(4) ഫലത്തിൽ പത്താം സ്ഥാനത്തും ഒററ സ്ഥാനത്തും പൂജ്യം വരുന്നവ. ഉദാ : 547—247

(5) കുറക്കേണ്ട സംഖ്യയിലെ ഒരു അക്കം പൂജ്യമായിരിക്കുന്നവ. ഉദാ : 897—304

(6) രണ്ടുസംഖ്യകളിലും ഒന്നിൽ കൂടുതൽ പൂജ്യങ്ങൾ വരുന്നവ. ഉദാ : 703—400 ; 800—300

(7) ഫലം പൂജ്യം വരുന്നവ. ഉദാ : 416—416.

(8) ഫലത്തിലെ അക്കങ്ങളുടെ എണ്ണം തന്നിരിക്കുന്ന സംഖ്യകളിലെ അക്കങ്ങളുടെ എണ്ണത്തെക്കാൾ കുറഞ്ഞിരിക്കുന്നവ.
ഉദാ : 385—314

(9) കുറക്കേണ്ട സംഖ്യയിലെ അക്കങ്ങളുടെ എണ്ണം മറേറ സംഖ്യയിലെ അക്കങ്ങളുടെ എണ്ണത്തേക്കാൾ കുറഞ്ഞിരിക്കുക. ഉദാ : 287—85

(10) വ്യവകലനം എന്ന ആശയവുമായി ബന്ധപ്പെട്ട പദങ്ങൾ. ഉദാ : വ്യത്യാസം, ബാക്കി മുതലായവ.

(11) വാചികമായ പദപ്രശ്നം.

(12) സങ്കലനത്തിനോ വ്യവകലനത്തിനോ നൽകപ്പെട്ടിരിക്കുന്ന സംഖ്യകളിലെ വിട്ടുപോയിട്ടുള്ള അക്കങ്ങൾ കണ്ടുപിടിക്കാനുള്ള പരിശീലനം നേടുന്നു.

# സ്ററാൻഡേർഡ്. III

1. ആവർത്തനം

2. അഞ്ചക്കങ്ങൾ വരെയുള്ള സംഖ്യകളുടെ ധാരണ

(1) 2000,3000----------10000 വരെയുള്ള സംഖ്യകളുടെ ധാരണ.
(2) ആയിരങ്ങൾക്കിടയിലുള്ള സംഖ്യകളുടെ ധാരണ.
(3) നാല് അക്കങ്ങളുള്ളസംഖ്യകൾ വായിക്കാനും എഴുതാനുമുള്ള നൈപുണ്യം.
(4) അഞ്ചക്കങ്ങളുള്ള സംഖ്യകളുടെ ധാരണ.
(5) അഞ്ചക്കങ്ങളുള്ള സംഖ്യകൾ എഴുതാനും വായിക്കാനുമുള്ള നൈപുണ്യം.
(6) നൽകപ്പെട്ടിരിക്കുന്ന ഏതൊരു സംഖ്യയിൽനിന്നും തുടങ്ങി സംഖ്യകൾ ക്രമമായി പറയുന്നു.
(7) നൽകപ്പെട്ടിരിക്കുന്ന രണ്ടു സംഖ്യകൾക്കിടയിൽ കുറെ സംഖ്യകൾ ക്രമത്തിൽ ഉൾപ്പെടുത്താനുള്ള കഴിവ്.
(8) നൽകപ്പെട്ടിരിക്കുന്ന സംഖ്യയ്ക്കു മുമ്പും പിമ്പുമുള്ള കുറെ സംഖ്യകളെഴുതാനുള്ള നൈപുണ്യം.

3. സ്ഥാന വിലകളും സംഖ്യകൾ പിരിച്ചെഴുതലും

(1) നാലക്ക സംഖ്യകളുടെയും അഞ്ചക്ക സംഖ്യകളുടെയും സ്ഥാന വിലകൾ.
(2) നാലക്ക അഞ്ചക്ക സംഖ്യകളുടെ സ്ഥാനവില വിശദീകരിക്കയും സംഖ്യകളെ ഒററകൾ, പത്തുകൾ, നൂറുകൾ, ആയിരങ്ങൾ, എന്നിങ്ങനെ പിരിക്കുകയും ചെയ്യുന്നു.
(3) സംഖ്യകൾ അക്കത്തിലും അക്ഷരത്തിലും എഴുതാനും, സംഖ്യകൾ വായിക്കാനും ഉള്ള നൈപുണ്യം നേടുന്നു.

4. നാലക്ക സംഖ്യകളുടെ സങ്കലനം

താഴെക്കൊടുത്തിരിക്കുന്ന മാതൃകകൾ നൽകാവുന്നതാണ്.

(1) നാലക്ക സംഖ്യ തന്നെ തുകയായി വരാവുന്ന രണ്ട് നാലക്ക സംഖ്യകൾ.
(2) അഞ്ചക്ക സംഖ്യ തുകയായി വരാവുന്ന രണ്ട് നാലക്ക സംഖ്യകൾ
(3) അക്കങ്ങളുടെ എണ്ണം തുല്യമല്ലാത്ത രണ്ടോ മൂന്നോ സംഖ്യകൾ.

5. അഞ്ചക്ക സംഖ്യകളുടെ സങ്കലനം

(1) രണ്ട് അഞ്ചക്ക സംഖ്യകൾ
(2) അക്കങ്ങളുടെ എണ്ണം തുല്യമല്ലാത്ത രണ്ടോ മൂന്നോ സംഖ്യകൾ.
(3) സങ്കലനത്തിൽ അന്തർഭവിക്കുന്ന ലളിതമായ പദപ്രശ്നങ്ങൾ.

6. വ്യവകലനം:—

താഴെപ്പറയുന്ന മാതൃകകൾ സ്വീകരിക്കാവുന്നതാണ്.

(1) കുറയ്ക്കേണ്ട സംഖ്യയിലെ ഒററ സ്ഥാന അക്കം, ഏത് സ്ഖ്യയിൽ നിന്നാണോ കുറയ്ക്കേണ്ടത് ആ സംഖ്യയിലെ ഒററ സ്ഥാന അക്കത്തേക്കാൾ വലുതായുള്ള അക്ക സംഖ്യകൾ.
(2) ഒരു മൂന്നക്ക സംഖ്യയിൽ നിന്ന് മറെറാരു മൂന്നക്ക സംഖ്യ : താഴെപ്പറയുന്ന ക്രമത്തിൽ.

(a) കുറയ്ക്കേണ്ട സംഖ്യയിലെ ഒററ സ്ഥാന അക്കം, മറേറ സംഖ്യയിലെ ഒററ സ്ഥാനത്തേക്കാൾ വലുതായിട്ടുള്ളത്.
(b) കുറയ്ക്കേണ്ട സംഖ്യയുടെ ഒററ സ്ഥാനവും പത്താം സ്ഥാനവും മറേറ സംഖ്യയുടെ ഒററ സ്ഥാനത്തേയും പത്താം സ്ഥാനത്തേയുംകാൾ വലുതായിട്ടുള്ളവ.
(c) ഏത് സംഖ്യയിൽ നിന്നാണോ കുറയ്ക്കേണ്ടത് ആ സംഖ്യയിലെ പത്താം സ്ഥാന അക്കം പൂജ്യമായിട്ടുള്ളവ.
(d) കുറയ്ക്കേണ്ട സംഖ്യയുടെ പത്താം സ്ഥാന അക്കം പൂജ്യമായിട്ടുള്ളവ.
(e) ഏത് സംഖ്യയിൽ നിന്നാണോ കുറയ്ക്കേണ്ടത് ആ സംഖ്യയിലെ ഒററ സ്ഥാനം പൂജ്യമായിട്ടുള്ളവ.
(f) കുറയ്ക്കേണ്ട സംഖ്യയുടെ ഒററ സ്ഥാന അക്കം പൂജ്യമായിട്ടുള്ളവ.
(g) ഫലത്തിലെ പത്താംസ്ഥാന അക്കം പൂജ്യമായിട്ടുള്ളവ.
(h) ഏത് സംഖ്യയിൽ നിന്നാണോ കുറയ്ക്കേണ്ടത് ആ സംഖ്യയിലെ രണ്ടക്കങ്ങൾ പൂജ്യമായിട്ടുള്ളവ.

(3) ഒരു നാലക്ക സംഖ്യയിൽ നിന്ന് മറെറാരു നാലക്ക സംഖ്യ(മുകളിൽ കൊടുത്തിരിക്കുന്ന ക്രമത്തിലുള്ള അഭ്യാസങ്ങൾ)
(4) ഫലത്തിലെ അക്കങ്ങളുടെ എണ്ണം തന്നിരിക്കുന്ന സംഖ്യകളിലെ അക്കങ്ങളുടെ എണ്ണത്തേക്കാൾ കുറഞ്ഞിരിക്കുന്നവ.
(5) ഒരു അഞ്ചക്ക സംഖ്യയിൽനിന്ന് മറെറാരു അഞ്ചക്ക സംഖ്യ. (മുകളിൽ പറഞ്ഞിരിക്കുന്ന ക്രമത്തിൽ)
(6) കുറയ്ക്കേണ്ട സംഖ്യയിലെ അക്കങ്ങളുടെ എണ്ണം മററ സംഖ്യയിലെ അക്കങ്ങളുടെ എണ്ണത്തേക്കാൾ കുറഞ്ഞിരി ക്കുന്നവ.

(7) വ്യവകലനത്തിനു നൽകപ്പെട്ടിരിക്കുന്ന സംഖ്യകളിലെ വിട്ടുപോയ അക്കങ്ങൾ കണ്ടുപിടിക്കൽ.
(8) വ്യവകലനത്തിൽ അന്തർഭവിക്കുന്ന ലഘു പദ പ്രശ്നങ്ങൾ

7. ഗുണന വസ്തുതകൾ :—

(1) ആവർത്തന സങ്കലനത്തിലൂടെ 3,4,6,7,8,9, എന്നീ സംഖ്യകളുടെ ഗുണനപ്പട്ടികകൾ തയ്യാറാക്കൽ
(2) ഇരട്ട വസ്തുതകൾ പ്രത്യേകം ശ്രദ്ധിക്കുക. ഉദാ : 8 x 7 = 56, 7 x 8=56
(3) കളികളിലൂടെയും മററു പ്രവർത്തനങ്ങളിലൂടെയും ഗുണന വസ്തുതകളെ സംബന്ധിച്ച് പരമമായ അറിവ്.
(4) ലളിതമായ പ്രായോഗിക ചോദ്യങ്ങൾക്ക് ഗുണനപ്പട്ടിക ഉപയോഗിച്ച് ഉത്തരം കണ്ടുപിടിക്കൽ.
(5) പരിവർത്തന സ്വഭാവം എന്ന ആശയം ഗുണനത്തിൻെറ അടിസ്ഥാനത്തിൽ. (ഇരട്ട വസ്തുതകളിലൂടെ )
(6) പൂജ്യം, ഒന്നു് ഇവകളുടെ ഗുണന വസ്തുതകൾ സാമാന്യവൽക്കരിക്കുന്നു.

8. ഗുണനം.

(1) ഗുണന ക്രിയകൾ രേഖപ്പെടുത്താനുള്ളകഴിവു്.
(2) രണ്ടു കൊണ്ടു ഒരു രണ്ടക്ക സംഖ്യയുടെ ഗുണനം.
(a) മാററിക്കൊണ്ടു പോകൽ ഇല്ലാതെ.
(b) മാററിക്കൊണ്ടു പോകൽ ഉൾപ്പെടുത്തി.
(3) ഏതൊരു ഒരക്ക സംഖ്യകൊണ്ടും ഒരു രണ്ടക്ക സംഖ്യയെ ഗുണിക്കൽ.
(4) 10 കൊണ്ടു ഗുണിക്കാനുള്ള നിയമം.
(5) സംഖ്യകളുടെ ഗുണനം എന്ന ആശയം ഗുണനത്തെ പിരിക്കുന്നതിലൂടെ.
(6) 10 ൻെറ ഗുണിതങ്ങളിലൂടെ ഗുണിക്കുന്നതിനുള്ള നൈപുണ്യം നേടുന്നു. (അതായതു് : 20,30,40————————)
(7) 100 കൊണ്ടു് ഗുണിക്കാനുള്ള നിയമം.
(8) 100—ൻെറ ഗുണിതങ്ങൾ കൊണ്ടുള്ള ഗുണനം.
(9) മൂന്നക്ക സംഖ്യയെ ഒരക്ക സംഖ്യകൊണ്ടു ഗുണിക്കൽ.
(10) നാലോ അഞ്ചോ അക്കങ്ങളുള്ള സംഖ്യകളെ ഒരക്ക സംഖ്യകൊണ്ടു ഗുണിക്കൽ.
(11) ഒരു സംഖ്യയെ ഒന്നുകൊണ്ടു ഗുണിച്ചാൽ അതേ സംഖ്യ കിട്ടുമെന്നും പൂജ്യം കൊണ്ടുഗുണിച്ചാൽ ഫലം പൂജ്യമായി രിക്കുമെന്നുമുള്ള ആശയം മനസ്സിലാക്കുന്നു.
(12) ഗുണനത്തിൽ അന്തർഭവിച്ചിരിക്കുന്ന ലഘുവായ പദ പ്രശ്നങ്ങൾ.

9. ഹരണം.

(1) ഹരണത്തിന്റെ ധാരണ, ആവർത്തിച്ചുള്ള വ്യവകലനം എന്ന നിലയിലും, ഗുണന വസ്തുതകളുടെ അടിസ്ഥാനത്തിലും.
(2) ഹരണത്തിന്റെ തത്വവും ഗുണന വസ്തുതകളും തമ്മിലുള്ള ബന്ധം.
(3) ഹരണവുമായി ബന്ധപ്പെട്ട പദങ്ങൾ.
(4) ഹരണ ക്രിയ ചെയ്യുന്നതിനുള്ള ചിഹ്നം.
(5) 20,30............90 വരെയുള്ള സംഖ്യകളുടെ 10 കൊണ്ടുള്ള ഹരണവും ഏതൊരു രണ്ടക്ക സംഖ്യയുടെയും 10 കൊണ്ടുള്ള ഹരണവും.
(6) ഒരു രണ്ടക്ക സംഖ്യയെ ഏതൊരു ഒരക്ക സംഖ്യകൊണ്ടും ഹരിക്കൽ

(a) ശിഷ്ടം വരാത്തത്
(b) ശിഷ്ടം വരുന്നത്.

(7) മൂന്നോ നാലോ അക്കങ്ങളുള്ള സംഖ്യയെ ഏതൊരു ഒരക്ക സംഖ്യകൊണ്ടും ഹരിക്കൽ.
(8) ഹ്രസ്വ ഹരണത്തിൽ പരിശീലനം – ഒരക്ക സംഖ്യകൾ കൊണ്ടുള്ള ഹരണം. (ഹരണ ഫലം ഹാര്യത്തിന്റെ മുകളിൽ എഴുതണം)

10. അളവുകൾ – നീളം, ഉൾക്കൊള്ളാനുള്ള കഴിവ്, ഭാരം.

നീളം.

(1) നീളത്തിന്റെ ധാരണ.
(2) നീളവുമായി ബന്ധപ്പെട്ടു വരുന്ന പദങ്ങൾ
(3) വസ്തുക്കളുടെ നീളങ്ങൾ താരതമ്യപ്പെടുത്താനുള്ള വിവിധ മാർഗ്ഗങ്ങൾ.
(4) അളവുകോലിന്റെയും, ക്രമീകൃത ഏകകങ്ങളുടെയും ആവശ്യകത.
(5) 'മീററി'ന്റെ ധാരണ.
(6) മീററർ എന്ന ആശയം വിവിധ സാഹചര്യങ്ങളുപയോഗിച്ചു് പരിചയപ്പെടുത്തൽ.
(7) ഒരു മീററർ ദണ്ഡോ, നാടയോ ഉപയോഗിച്ചു് ബഞ്ച്, ഡസ്ക്, മേശ മുതലായവയുടെ നീളങ്ങൾ താരതമ്യപ്പെടുത്തൽ.
(8) നീളം മീററുകളായി അനുമാനിക്കാനുള്ള കഴിവു്.

ഉൾക്കൊള്ളാനുള്ള കഴിവ്.

(1) പാത്രങ്ങൾ, ടിന്നുകൾ, ബക്കററുകൾ എന്നിവയുടെ ആവശ്യകത ഓർമ്മിക്കുന്നു.
(2) പാത്രങ്ങൾ, ടിന്നുകൾ മുതലായവയെ താരതമ്യപ്പെടുത്തുകയും,

നിരീക്ഷണത്തിലൂടെയും, കപ്പുകളുപയോ ഗിച്ചു്വെള്ളം നിറച്ചും വലുത് തെരഞ്ഞെടുക്കുകയും ചെയ്യുന്നു.

(3) വ്യത്യസ്ത വലിപ്പങ്ങളിലുള്ള പാത്രങ്ങളുടെ താരതമ്യത്തിലൂടെ ഉൾക്കൊള്ളാനുള്ള കഴിവിന്റെ ധാരണ.

(4) ഒരു ക്രമീകൃത ഏകകത്തിന്റെ ആവശ്യകത.

(5) 'ലിററർ' എന്ന ആശയം ഉൾക്കൊള്ളാനുള്ള കഴിവിന്റെ ഏകകം എന്ന നിലയിൽ.

(6) ലിററർ പാത്രമുപയോഗിച്ചു് പാത്രങ്ങളുടെ ഉൾക്കൊള്ളാനുള്ള കഴിവു് അളക്കുന്നതിനുള്ള പരിശീലനം.

(7) ഉൾക്കൊള്ളാനുള്ള കഴിവ് അനുമാനിക്കാനുള്ള കഴിവ്.

തൂക്കങ്ങൾ.

(1) ബുക്കു്, പേപ്പർ വെയിററ്, ചോക്ക് പെട്ടി മുതലായവ പോലുള്ള വസ്തുക്കളുടെ ഭാരം അനുഭവപ്പെടൽ.

(2) രണ്ടു വസ്തുക്കളുടെ ഭാരം താരതമ്യം ചെയ്ത് ഏതിനാണ് ഭാരക്കൂടുതലെന്നു് പറയുക.

(3) രണ്ടു വസ്തുക്കളുടെ ഭാരം താരതമ്യം ചെയ്യുകയും , ഇരുകൈകളിലും ആ് വസ്തുക്കളെടുത്ത് ഏതിനാണു് ഭാരക്കൂടുതലെന്നു് കണ്ടുപിടിക്കുകയും ചെയ്യുക.

(4) ഒരു ത്രാസുപയോഗിച്ചു് ഭാരം താരതമ്യം ചെയ്യുന്നതിൽ പരിശീലനം.

(5) ഒരു ക്രമീകൃത ഏകകത്തിന്റെ ആവശ്യകത.

(6) ' കിലോഗ്രാമി' ന്റെ ധാരണ.

(7) മണൽ നിറച്ച സഞ്ചികളും മററും ഉപയോഗിച്ചു് ഒരുകിലോ ഗ്രാം ഭാരം അനുഭവിച്ചറിയുന്നു.

## 11. നാണയങ്ങളും നൂറു രൂപയ്ക്കുള്ള കറൻസിയും.

(1) ഒരു രൂപ വിലയ്ക്കുള്ള വിവിധ തരം നാണയങ്ങൾ എടുക്കാനുള്ള കഴിവു്.

(2) നാണയങ്ങളെ അപേക്ഷിച്ചു് കറൻസി നോട്ടുകൾക്കുള്ള മേന്മകൾ.

(3) ഒരു രണ്ടു രൂപ നോട്ടിനു് രണ്ടു രൂപ വിലയുണ്ടെന്നും , അതിനു് രണ്ടു ഒററ രൂപ നോട്ടുകളുടെ വിലയുണ്ടെന്നും, ഒരു അഞ്ചുരൂപ നോട്ടിനു് അഞ്ചു് ഒററ രൂപ നോട്ടുകളുടെ വിലയുണ്ടെന്നും മററും മനസ്സിലാക്കുന്നു.

(4) ഒരു രൂപയ്ക്കു് എത്ര പൈസ ഉണ്ടെന്നു് പറയാനുള്ള പരിശീലനം. (1 രൂപ 50 പൈസ; 1രൂപ—5 പൈസ മുതലായവ.)

(5) നൽകപ്പെട്ടിരിക്കുന്നതുകകൾ സങ്കലനം നടത്താനുള്ള നൈപുണ്യം നേടുന്നു.

(6) നൽകപ്പെട്ടിരിക്കുന്ന ഒരു നിശ്ചിത തുകയിൽ നിന്നും മറെറാരു തുക കുറയ്ക്കാനുള്ള നൈപുണ്യം നേടുന്നു.

1. മുൻ വർഷത്തെ പാഠഭാഗങ്ങളുടെ ആവർത്തനം.

2. ആറും അതിൽ കൂടുതലും അക്കങ്ങളുള്ള സംഖ്യകൾ.

(1) ലോട്ടറി, ജനസംഖ്യ, വസ്തു വകകളുടെ വില എന്നിവയുമായി ബന്ധപ്പെടുത്തി 'ലക്ഷം'എന്ന പദം.
(2) '100 ആയിരങ്ങൾ ചേരുന്നതാണ് ലക്ഷം ' എന്ന നിലയിൽ ലക്ഷത്തിന്റെ ധാരണ.
(3) 10ആയിരം, 20 ആയിരം, 30 ആയിരം എന്നിവ തുടങ്ങി 100ആയിരം വരെയുള്ള സംഖ്യകൾ ഉരുവിടൽ.
(4) പതിനായിരങ്ങൾക്കിടയ്ക്കുള്ള സംഖ്യകൾ.
(5) ദശലക്ഷം, കോടി, പത്ത് കോടി മുതലായ പദങ്ങൾ.
(6) '10 ലക്ഷം' ചേരുന്നതാണ് ഒരു ദശലക്ഷം '100 ലക്ഷങ്ങൾ 'ചേരുന്നതാണ് ഒരു കോടി, '1000 ലക്ഷങ്ങൾ' ചേരുന്നതാണ് 10 കോടി എന്നീ ആശയങ്ങൾ.
(7) നൂറുകൾ, ആയിരങ്ങൾ, പതിനായിരങ്ങൾ തുടങ്ങിയവയുടെ അടിസ്ഥാനത്തിൽ സംഖ്യകളെ പിരിക്കൽ.
(8) ആറും അതിലധികവും അക്കങ്ങളുള്ള സംഖ്യകളെഴുതൽ .
(9) സംഖ്യകളിലെ അക്കങ്ങളുടെ സ്ഥാന വിലകൾ ആദ്യ നോട്ടത്തിൽ, കോമകളുപയോഗിച്ച് സംഖ്യകൾ കൂട്ടങ്ങളായി എഴുതിയിരിക്കുന്നതിൽ നിന്നും അവയെ ശരിയായി വായിക്കൽ.
(10) സംഖ്യകളെ താരതമ്യപ്പെടുത്തുകയും ഏതാണ് വലുത് ഏതാണ് ചെറുത് എന്ന് പറയുകയും ചെയ്യൽ
(11) നൽകപ്പെട്ടിരിക്കുന്ന സംഖ്യകളുടെ ഗണത്തെ ആരോഹണ ക്രമത്തിലോ അവരോഹണ ക്രമത്തിലോ ക്രമീകരിക്കൽ.

3. ഗുണനം.

താഴെപ്പറയുന്ന കാര്യങ്ങൾ പരിഗണിക്കേണ്ടതാണ്.

(1) ഒരു രണ്ടക്ക സംഖ്യയെ രണ്ടക്ക സംഖ്യകൊണ്ട്. (രണ്ടുവരിയായുള്ള ഗുണനം—പ്രാരംഭ ഘട്ടത്തിൽ 10 കൊണ്ട് ഗുണിക്കുമ്പോൾ ഒററ സ്ഥാനത്ത് പൂജ്യം ഇടണം——പിന്നീട് സൗകര്യത്തിനു വേണ്ടി പൂജ്യം കളയാവുന്നതാണ്.)
(2) ഒരു മൂന്നക്ക സംഖ്യയെ രണ്ടക്ക സംഖ്യകൊണ്ട്.
(3) ഒരു നാലക്ക സംഖ്യയെ രണ്ടക്ക സംഖ്യകൊണ്ട്.
(4) ഒരു മൂന്നക്ക സംഖ്യയെ മററൊരു മൂന്നക്ക സംഖ്യകൊണ്ട്.
(5) ഒരു നാലക്ക സംഖ്യയെ മൂന്നക്ക സംഖ്യകൊണ്ട്.
(6) പൂജ്യങ്ങളുള്ള സംഖ്യകൾ.

(7) പൂരിപ്പിക്കൽ അഭ്യാസ പാഠത്തിൽ പരിശീലനം.
(8) ഗുണന ഫലങ്ങളുടെ അനുമാനം.
(9) 98,99,101 തുടങ്ങിയവ പോലുള്ള സംഖ്യകൾ കൊണ്ടുള്ള ഗുണനത്തിനുള്ള എളുപ്പ മാർഗ്ഗങ്ങൾ.
(10) ഗുണനത്തിൽ അന്തർഭവിക്കുന്ന പദ പ്രശ്നങ്ങൾ.
(11) രണ്ടിൽ കൂടുതൽ സംഖ്യകളുടെ ഗുണനം.

4. ഹരണം.

1. താഴെപ്പറയുന്ന കാര്യങ്ങൾ പരിഗണിക്കേണ്ടതാണ്.

(1) രണ്ടക്കമോ മൂന്നക്കമോ ഉള്ള ഒരു സംഖ്യയെ പത്ത് കൊണ്ട് വിഭജിക്കൽ. (ശിഷ്ടം വരാത്തത്)
(2) രണ്ടോ മൂന്നോ അക്കങ്ങളുള്ള സംഖ്യകളുടെ വിഭജനം. (ശിഷ്ടം വരുന്നത്)
(3) 20,30,————————90 വരെയുള്ള സംഖ്യകൾ കൊണ്ടുള്ള വിഭജനം. (ശിഷ്ടം വരാത്തത്)
(4) 10 കൊണ്ടുള്ള ഹരണം—നിരീക്ഷണത്തിലൂടെ മാത്രം—ശിഷ്ടം വരാത്തത്.
(5) ഒററ സ്ഥാനത്തെ അക്കം അഞ്ചിനു താഴെ വരുന്ന രണ്ടക്ക സംഖ്യ കൊണ്ടുള്ള ഹരണം. (ശിഷ്ടം വരാത്തത്)
(6) ഒററ സ്ഥാനത്തെ അക്കം അഞ്ചോ അതിലധികമോ ആയിട്ടുള്ള രണ്ടക്ക സംഖ്യകൊണ്ടുള്ള ഹരണം. (ശിഷ്ടം വരാത്തത്)
(7) രണ്ടക്ക സംഖ്യകൊണ്ടുള്ള ഹരണം—ഹരണഫലം ഒററ അക്കം മാത്രം വരുന്നതും ശിഷ്ടം ഇല്ലാത്തതും.
(8) രണ്ടക്ക സംഖ്യകൊണ്ടുള്ള ഹരണം—ഹരണഫലം ഒരക്കം മാത്രം വരുന്നതും എന്നാൽ ശിഷ്ടം അവശേഷിക്കാത്തതും.
(9) ശിഷ്ടം വരാത്തത്—ഹാര്യത്തിൻെറ ഇടതു ഭാഗത്തുള്ള രണ്ടക്കങ്ങളും ഹാരകത്തിൻെറ ഒരക്കവും എടുക്കേണ്ട താണ്.
(10) മുകളിലത്തേതു തന്നെ ശിഷ്ടം വരുന്നത്.
(11) ഹരണഫലം രണ്ടക്കങ്ങൾ വരുന്നത്.
(12) ഹരണ ഫലം മൂന്നോ അതിലധികമോ അക്കങ്ങൾ വരുന്നത്.
(13) ഹരണ ഫലത്തിലെ ഒരക്കം പൂജ്യം വരുന്നത്.

2. ഹാര്യം, ഹാരകം, ഹരണഫലം, ശിഷ്ടം എന്നിവയുടെ ബന്ധം.
ഹാര്യം=ഹാരകം xഹരണഫലം+ശിഷ്ടം.

3. താഴെ വരുന്ന ആശയങ്ങൾ :
(1) ഏതൊരു സംഖ്യയേയും ഒന്നുകൊണ്ടു ഹരിച്ചാൽ അതേ സംഖ്യതന്നെ യായിരിക്കും ഹരണഫലം.

(2) പൂജ്യമൊഴികെ മറ്റേതൊരു സംഖ്യയേയും അതേ സംഖ്യകൊണ്ട് ഹരിച്ചാൽ ഹരണഫലം 'ഒന്ന്' ആയിരിക്കും.

4. 10,100 എന്നീ സംഖ്യകൾകൊണ്ടുള്ള ഹരണസാദ്ധ്യതാ പരിശോധന സാമാന്യവൽക്കരിക്കുന്നു.

5. ഹരണത്തിൽ അന്തർഭവിക്കുന്ന ലഘു പദ പ്രശ്നങ്ങൾ.

## 5. അടിസ്ഥാനപരമായ ക്രിയകളിൽ അന്തർഭവിക്കുന്ന പ്രശ്നങ്ങൾ.

(1) ഒന്നോ രണ്ടോ ക്രിയകൾ ഉൾക്കൊള്ളുന്ന പ്രായോഗിക പ്രശ്നങ്ങൾ ചെയ്യുന്നതിനുള്ള നൈപുണ്യം.
(2) രണ്ടിൽ കൂടുതൽ ക്രിയകളുള്ള പ്രശ്നങ്ങളുടെ ഉത്തരം കണ്ടുപിടിക്കാനുള്ള നൈപുണ്യം.
(3) ലഘൂകരിക്കൽ—മൂന്നോ അതിലധികമോ സംഖ്യകൾ ക്രിയാചിഹ്നങ്ങളുപയോഗിച്ച് യോജിപ്പിച്ച് നൽകപ്പെടുമ്പോൾ.

## 6. സമയത്തിൻെറ അളവ്.

(1) സമയം; രാവിലെ എഴുന്നേൽക്കുക, സ്ക്കൂളിൽപ്പോകുക, സ്ക്കൂളിൽ നിന്നും തിരികെപ്പോകുക, തുടങ്ങിയവ പോലുള്ള ദിനകൃത്യങ്ങൾക്ക്.
(2) സമയത്തിൻെറ ഏകകത്തിൻെറ ആവശ്യകത.
(3) മണിക്കൂർ, മിനിട്ട്, സെക്കൻറ് എന്നിവ സമയത്തിൻെറ ഏകകം എന്ന നിലയിൽ.
(4) ക്ലോക്കിൽ നിന്നും മണിക്കൂർ, മിനിട്ട്, എന്നിവയായി സമയം പറയൽ.
(5) സമയത്തിൻെറ അളവുമായി ബന്ധപ്പെട്ട പട്ടിക.
(6) സമയം, .am., p.m. ആയി പറയൽ.
(7) 24 മണിക്കൂർ ക്ലോക്ക് എന്ന ആശയം.
(8) ദിവസം, ആഴ്ച, മാസം, വർഷം എന്നീ ആശയങ്ങൾ.
(9) ദിവസം, മാസം, വർഷം എന്നിവയെ സംബന്ധിച്ച പട്ടിക.
(10) കലണ്ടറുമായി പരിചയപ്പെടുത്തൽ.
(11) അധിവർഷം എന്ന ആശയം.
(12) ഒരു വർഷത്തിലെ ഓരോ മാസത്തിലേയും ദിവസങ്ങളുടെ എണ്ണം.

## 7. മെട്രിക് അളവുകൾ.

നീളം.

(1) വലുതും ചെറുതുമായ ഏകകങ്ങളെപ്പററിയുള്ള ധാരണ.

(2) നീളം അളക്കുന്നതിനുള്ള ഏകകങ്ങളുടെ പട്ടികയും, ഏകകങ്ങൾ തമ്മിലുള്ള പരസ്പര ബന്ധങ്ങളും.
(3) നീളങ്ങളുടെ അളവുകൾ കൂട്ടൽ. (മാററം വരുത്താതെ)
(4) നീളങ്ങളുടെ അളവുകൾ കുറയ്ക്കൽ. (മാററം വരുത്താതെ)
(5) ഗുണനവും ഹരണവും. (മാററം ആവശ്യമില്ലാത്ത ലഘു മാതൃകകൾ)

ഉൾക്കൊള്ളാനുള്ള കഴിവ്.

(1) ഉൾക്കൊള്ളാനുള്ള കഴിവ് അളക്കാനുള്ള വലുതും ചെറുതുമായ ഏകകങ്ങളെ സംബന്ധിച്ചുള്ള ധാരണ.
(2) ഉൾക്കൊള്ളാനുള്ള കഴിവ് അളക്കുന്ന ഏകകങ്ങളുടെ പട്ടിക.
(3) സങ്കലനം, വ്യവകലനം, ഗുണനം, ഹരണം—മാററങ്ങൾ ആവശ്യമില്ലാത്തത്. (ലഘു മാതൃകകൾ)

ഭാരം

(1) വലിയ ചെറിയ ഏകകങ്ങളെ സംബന്ധിച്ച ധാരണ.
(2) ഭാരം അളക്കുന്നതിനുള്ള ഏകകങ്ങളുടെ പട്ടിക.
(3) സങ്കലനം, വ്യവകലനം, ഗുണനം, ഹരണം—മാററങ്ങൾ ആവശ്യമില്ലാത്തത്. (ലഘു മാതൃകകൾ)

8. നാണയങ്ങളും കറൻസി നോട്ടുകളും.

(1) പൈസയായി നൽകപ്പെട്ടിരിക്കുന്ന തുകയെ രൂപ, പൈസ എന്നീ ക്രമത്തിൽ പരിവർത്തനം ചെയ്യൽ—തിരിച്ചും.
ഉദാ : 375 പൈസ=3 രൂപ 75 പൈസ)
(2) തുകകളുടെ സങ്കലനം, വ്യവകലനം, ഗുണനം, ഹരണം—ജീവിത സാഹചര്യങ്ങളുടെ അടിസ്ഥാനത്തിൽ പരിവർത്തനം ആവശ്യമില്ലാത്തത്.

9. ഭിന്നസംഖ്യ.

(1) ചിത്രങ്ങൾ, ഡയഗ്രാമുകൾ എന്നിവയിലൂടെ 1/2, 1/4 1/3, 1/10 തുടങ്ങിയ ആശയങ്ങൾ. ഒരു വസ്തുവിനെ രണ്ടു തുല്യഭാഗങ്ങളായി വിഭജിക്കുന്നതിൽ ഒരു ഭാഗമാണ് 1/2 എന്നു തുടങ്ങിയുള്ള ആശയങ്ങൾ മാത്രമേ നൽകേണ്ടതുള്ളു.
(2) ഒരു ഗണത്തിന്റെ 1/2,1/4,1/3 തുടങ്ങിയ ആശയങ്ങൾ.

10. ആകൃതികൾ തിരിച്ചറിയൽ.

(1) നിരപ്പായ പ്രതല രൂപങ്ങളെ പരിചയപ്പെടുത്തൽ---ദീർഘചതുരം, സമചതുരം, ത്രികോണം, വൃത്തം എന്നിവയും, ഷഡ്ഭുജം, ഗോളം, തുടങ്ങിയുള്ള ഘനരൂപങ്ങളും.

(2) ഒരു രൂപത്തിന്റെ ചുററളവ് എന്ന ആശയം.

(3) ദീർഘചതുരം, സമചതുരം, ത്രികോണം എന്നിവയുടെ ചുററളവ് കണ്ടുപിടിക്കൽ.

11. മാതൃകകൾ.

(1) സംഖ്യകൾ :— സംഖ്യാത്രികോണങ്ങളുമായി ചരിചയപ്പെടുത്തൽ. വരികളായോ, കോളങ്ങളായയോ, കോണോട് കോണോ, കൂട്ടിയാലും ഒരേ തുക വരുന്ന രീതിയിൽ സംഖ്യകളുടെ സമചതുര ക്രമീകരണത്തെ ആസ്വദിക്കൽ.

(2) രൂപങ്ങൾ :— ഗ്രാഫ് പേപ്പറിലെ കോളങ്ങൾ ഷെയിഡ് ചെയ്യുന്നതിലൂടെ വിവിധ രൂപങ്ങളും, മാതൃകകളും — അനുയോജ്യമായി നൽകിയിരിക്കുന്ന കുത്തുകൾ യോജിപ്പിച്ച് രൂപങ്ങളുണ്ടാക്കൽ. പ്ലാസ്ററിക്കോ തടിയോ ഉപയോഗിച്ചുള്ള വിവിധ രൂപങ്ങൾ.

# കലാവിദ്യാഭ്യാസം
# കലാവിദ്യാഭ്യാസപരിപാടി

## പാഠ്യക്രമം – സ്ററാൻഡേർഡ് I to IV

കലാവിദ്യാഭ്യാസം ഒരു അപ്രധാനവിഷയമല്ല. മറിച്ച് ഒരു ജനാധിപത്യത്തിലെ പൗരന്മാരുടെ മൊത്തം വിദ്യാഭ്യാസത്തിൽ ഒഴിച്ചുക്കൂടാൻ പാടില്ലാത്ത ഒരു വിഷയമാണ്. കലാനുഭവങ്ങൾ ഒരു മനുഷ്യൻെറ വളർച്ചയിലെ എല്ലാ ഘട്ടങ്ങളുടേയും പൂർണ്ണമായ വികാസത്തിനത്യന്താപേക്ഷിതമാണ്. ഒരു വ്യക്തിയുടെ സാങ്കല്പികവും, ക്രിയാത്മകവും, ബുദ്ധിപരവും, വൈകാരികവും, ശാരീരികവുമായ കഴിവുകളെയും; പ്രശ്നങ്ങളെ സംബന്ധിച്ച് അഗാധജ്ഞാനം ഉളവാക്കുന്നതിലൂടെ നേടുന്ന സാമൂഹ്യ പക്വതയേയും സംയോജിപ്പിക്കുന്നതിലൂടെ ആ വ്യക്തിയുടെ ആത്മസാക്ഷാത്ക്കാരത്തെ അത് ഉത്തേജിപ്പിക്കുന്നു എന്നതാണിതിനു കാരണം. കലാവിദ്യാഭ്യാസം അഭിപ്രായസ്വാതന്ത്ര്യത്തെ പ്രോൽസാഹിപ്പിക്കുകയും, വൈകാരികവും ആദ്ധ്യാത്മികവുമായ മൂല്യങ്ങളെ ഉറപ്പിക്കുകയും, മാനുഷികമായ കഴിവുകളെ സംയോജിപ്പിക്കുകയും, മനുഷ്യപ്രകാശനത്തെ സാർവ്വത്രികമാക്കുകയും ചെയ്യുന്നു. അതുകൊണ്ട് കലാ വിദ്യാഭ്യാസം ബഹുജനമാദ്ധ്യമങ്ങളിലെ നിരീക്ഷണ പരീക്ഷണങ്ങൾ സൗന്ദര്യാവബോധത്തിൻെറ സൂക്ഷ്മവീക്ഷണം, വർദ്ധമാനമായ കലാവിജ്ഞാനവും കഴിവുകളും, മുഖ്യ പ്രവർത്തനങ്ങളിലെ പ്രായോഗികാനുഭവങ്ങളും, കല ദൈനംദിന ജീവിതത്തിൽ വേരൂന്നിയിരിക്കുന്നു എന്ന ഉപലബ്ധി എന്നിവയേയും പ്രോൽസാഹിപ്പിക്കുന്നു. സ്ക്കൂളുകളിലെ കലാവിദ്യാഭ്യാസം മററു പഠനവിഷയങ്ങളോടൊപ്പം പൊതുവിദ്യാഭ്യാസ പ്രശ്നങ്ങളെ നേരിടുകയും ഉത്തരവാദിത്വങ്ങളെ പങ്കിടുകയും ചെയ്യേണ്ടതാണ്.

സൃഷ്ടിപരമായ പ്രചോദനം സാർവ്വത്രികമാണ്. അതുപോലെതന്നെ സൃഷ്ടിപരമായ പ്രകാശനം അഭികാമ്യമായ വിദ്യാഭ്യാസലക്ഷ്യങ്ങളുടെ നേട്ടത്തിനാവശ്യമായ ഒരു മാദ്ധ്യമമായിക്കൂടി വീക്ഷിക്കപ്പെടുന്നു. അപ്പോൾ കല, വൈകാരിക വിദ്യാഭ്യാസത്തെ പരിപോഷിപ്പിക്കാനും, വ്യക്തിപരമായ പൂർത്തീകരണത്തിനു നയിക്കാനും തദ്വാര ക്രിയാത്മകമായി ആത്മാവിനെ മോചിപ്പിക്കാനുമുള്ള മാർഗ്ഗമായിത്തീരുന്നു. ഇതിനെല്ലാമുപരിയായി ഇന്ദ്രിയ ജ്ഞാനം, ഉൾക്കാഴ്ച, ധാരണകൾ, ആസ്വാദനം എന്നിവകൂടി ഉൾക്കൊള്ളുന്ന ഒരു സംഘടിത പ്രക്രിയയായി കലാനുഭവങ്ങൾ കാണപ്പെടുന്നു. ഒരു വ്യക്തിയെ സ്വയം പ്രകാശനത്തിനു സഹായിക്കുകയും പൂർണ്ണതയിലേക്കു നയിക്കുകയും ചെയ്യുക എന്നതാണ് കലാവിദ്യാഭ്യാസത്തിൻെറ മുഖ്യമായ ആശയം. എല്ലാത്തരം വിദ്യാഭ്യാസത്തിൻേറയും കേന്ദ്രലക്ഷ്യം രണ്ടാമത്തേതാണ്. ഏതൊരു

കലയുടേയും കാതലായ തത്വമായി മനസ്സിൽ ഉയരുന്നത്, സൃഷ്ടിപരതയുള്ള വ്യക്തി, ഉല്പന്നം, സാങ്കല്പിക നടപടിക്രമം എന്നതാണ്. ധാരണകളെ ഭൗതിക വസ്തുക്കളുമായി സംയോജിപ്പിക്കുന്നത് ആനന്ദപ്രദമായ വസ്തുതയാണെന്നതുകൊണ്ടുതന്നെ സൗന്ദര്യാവബോധാനുഭൂതി നിലവിൽ വരുന്നു. സൗന്ദര്യബോധാനുഭവത്തിൻെറ ആനന്ദവും പൂർത്തീകരററണവും പ്രയോജന പ്രദങ്ങളായ ധാരണകൾ നേടുന്നതിന് പര്യാപ്തമായ മാർഗ്ഗമായി പരിണമിക്കുന്നു. ഇക്കാരണം കൊണ്ടുതന്നെ കലാപ്രവർത്തനങ്ങൾ കുട്ടികളുടെ ഭൗതികവും സാമൂഹികവുമായ പരിസ്ഥിതികളെപ്പററി അവരെ കൂടുതൽ ബോധവാന്മാരാക്കാൻ സഹായിക്കും.

## ലോവർ പ്രൈമറി ഘട്ടത്തിൽ കലാവിദ്യാഭ്യാസത്തിൻെറ ഉദ്ദേശ്യങ്ങൾ :-

ഒരു കുട്ടിയുടെ വ്യക്തിത്വത്തിൽ സമ്പന്നവും പ്രായോജനപ്രദവുമായ അതുല്യത ആർജ്ജിക്കുന്നതിന് കലാവിദ്യാഭ്യാസം അവനെ സജ്ജമാക്കേണ്ടതാണ്. കലാവിദ്യാഭ്യാസം വർത്തമാനകാലത്തിലും ഭാവികാലത്തിലും വളരെ വിലപിടിപ്പുള്ള, കാഴ്ച, ചിന്ത, കണ്ടുപിടിക്കൽ, പ്രകടിപ്പിക്കൽ എന്നിവയിൽ പ്രത്യേക രീതികൾ നേടുന്നതിന് കുട്ടികളെ സഹായിക്കും. ആരോഗ്യകരമായ ജീവിതത്തിനാവശ്യമായ ചിന്താരീതികളെയും പ്രവർത്തന ശൈലികളെയും സംയോജിപ്പിക്കുന്നതിനും, ഏകീകരിക്കുന്നതിനുമുള്ള ഒരു മാർഗ്ഗമായി വിവിധ കലാരൂപങ്ങളെ ഉപയോഗിക്കാൻ കലാവിദ്യാഭ്യാസം കുട്ടികളെ സഹായിക്കേണ്ടതാണ്. കലാവിദ്യാഭ്യാസം കുട്ടികൾക്ക് അനുഭവങ്ങളിൽനിന്നും ധാരണകൾ രൂപപ്പെടുത്തി എടുക്കുന്നതിനുള്ള ഒരു മാദ്ധ്യമമായി വർത്തിക്കുകയും സാർത്ഥകമായ രീതിയിൽ അനുഭവങ്ങളോട് പ്രതികരിക്കാൻ അവരെ സഹായിക്കുകയും ചെയ്യുന്നു.

മുൻകാലങ്ങളിൽ ലളിതകലാ വിദ്യാഭ്യാസം അതിൻെറ കലാപരമായ പ്രാധാന്യത്തിനു മാത്രമായിട്ടാണ് നൽകപ്പെട്ടിരുന്നത്. എന്നാൽ ഇന്ന് ഈ ധാരണയ്ക്ക് മാററം വന്നുകഴിഞ്ഞിരിക്കുന്നു. ഒരു വ്യക്തിയുടെ വ്യക്തിത്വത്തിൻെറ സമഗ്രവികസനത്തിൽ കലയ്ക്കുള്ള പങ്കും, അതിൻെറ പ്രാധാന്യവും സമൂഹം മനസ്സിലാക്കിയിട്ടില്ല. ഇതിൻെറ ഫലമായിട്ടാണ് കലാവിദ്യാഭ്യാസം അഭിവൃദ്ധിപ്പെടുത്തുന്നതിനു പ്രത്യേകം ഊന്നൽ നൽകിയിരിക്കുന്നത്. അതു കൊണ്ടുതന്നെ ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലും കലാവിദ്യാഭ്യാസ പാഠ്യപദ്ധതി പരിഷ്ക്കരിച്ചുകൊണ്ടിരിക്കുന്നു.

## കല — പ്രൈമറി സ്കൂൾ പാഠ്യപദ്ധതിയിൽ

കലാവിദ്യാഭ്യാസത്തിന്റെ ആധുനിക പ്രവണതയ്ക്കു് ഒരു പരസ്പരബന്ധിത വിഷയഘടനയാണുള്ളതു്. ഇവിടെ പരിചിതങ്ങളാ വിവിധ കലാരൂപങ്ങളുടെ ആന്തരിക ശക്തി പാഠ്യവിഷയങ്ങൾ പഠിപ്പിക്കുതിനു് പ്രയോജനപ്പെടുത്തുന്നു. സ്വയവികസനത്തിന്റെ ആവശ്യകതയാണു് അടിസ്ഥാനപരമായിരിക്കുന്നതു്. കലാ വിദ്യാഭ്യാസം കുട്ടിയുടെ വളർച്ചയുടെയും നേട്ടത്തിന്റെയും എല്ലാ മാതൃകകളുമായും പരസ്പരം പ്രവർത്തിക്കുന്ന അനുഭവമായിരിക്കേണ്ടതാണു്.

വിവിധ കലകൾ തമ്മിലുള്ള പരസ്പരബന്ധം തികച്ചും സ്വാഭാവികമാണു്. ഒരു കല മറ്റൊരു കലയിലേയ്ക്കു് എന്നതിനെക്കാൾ ഒരു കലയിൽ നിന്നു മറ്റൊരു കലയിലേയ്ക്കു് എന്ന രീതിയിൽ ചില അനുഭവങ്ങൾ പ്രത്യേക ഉപയോഗത്തിനായി വളരെ എളുപ്പത്തിൽ നൽകപ്പെടുന്നു എന്നു് അദ്ധ്യാപകനു കാണാവുന്നതാണു്. ഓരോപകലാരൂപ്വും ഇന്ദ്രിയാനുഭവങ്ങളുടെ വ്യത്യസ്ത ഗ്രൂപ്പുകളിന്മേൽ വ്യത്യസ്ത രീതികളിൽ ഊന്നൽ നൽകുന്നു.

ദൃശ്യകലകളുടെ ബന്ധത്തിന്റെ മാതൃകകൾ, പ്രത്യേകിച്ചും ഗണിതശാസ്ത്രം, സംഗീതം, നൃത്തം എന്നിവയ്ക്കു് വളരെ പ്രയോജനകരമാണു്. വിഷയങ്ങളുടെ പരസ്പര പ്രവർത്തനം സൗന്ദര്യാവബോധാനുഭൂതി നൽകുന്നതിലൂടെ അവയുടെ അർത്ഥങ്ങളെ വ്യക്തമാക്കുകയും കൂടുതൽ ഗഹനമാക്കുകയും ചെയ്യുന്നു. ഏറ്റവും അടിസ്ഥാനപരമായ പഠനപ്രക്രിയയുമായുള്ള കലാപ്രവർത്തനത്തിന്റെ പരസ്പര പ്രവർത്തനത്തിലൂടെ പ്രൈമറിസ്കൂൾ വിദ്യാഭ്യാസത്തിന്റെ എല്ലാ ലക്ഷ്യങ്ങളും നേടി എടുക്കപ്പെടുന്നു.

വിഭാഗം—1

# സംഗീതം.

## സ്റ്റാന്റേർഡ് I & II

1. ലളിത ഗാനങ്ങൾ പാടാനുള്ള പരിശീലനം.
2. ലളിതഗാനങ്ങൾ താളക്രമത്തോടെ പാടുക.
3. ലഘുകവിതകൾ താളക്രമത്തോടെ.
4. അഭിനയ ഗാനങ്ങൾ.
5. പാഠപുസ്തകങ്ങളിലെ പാട്ടുകൾ.
6. പ്രാർത്ഥനാ ഗാനവും ദേശീയ ഗാനവും.
7. ലളിതമായ രാഗങ്ങൾ ശ്രവിക്കൽ.
8. വിവിധ സംഗീതോപകരണങ്ങളിൽ വായിക്കപ്പെടുന്ന ലളിതമായ രാഗങ്ങൾ വേർതിരിച്ചറിയൽ
9. ലളിതമായ താള മാതൃകകൾ ശ്രദ്ധിക്കൽ.
10. പല സംഘങ്ങളായി പാടുക.
11. ലളിതങ്ങളായ നാടൻ പാട്ടുകൾ.

## സ്റ്റാന്റേർഡ് IV & V

1. പദ്യങ്ങൾ ശരിയായ രീതിയിൽ പാരായണം ചെയ്യുന്നതിനുള്ള മാർഗ്ഗ ദർശനം.
2. സ്വദേശീയമായ അറിവു വർദ്ധിപ്പിക്കാനുപകരിക്കുന്ന നാടൻ പാട്ടുകളുടെ പരിശീലനം.
3. ദേശീയോദ്ഗ്രഥന ഗാനങ്ങൾ.
4. സിനിമാ ഗാനങ്ങളുടെ സ്വാധീനത.
5. കുട്ടികളിലെ സംഗീതം പൊതു വിദ്യാഭ്യാസത്തിന്.
6. വിവിധ തരത്തിലുള്ള സംഗീതോപകരണങ്ങളിൽ വായിക്കപ്പെടുന്ന രാഗങ്ങൾ

വേർതിരിച്ചറിയൽ.

7. താരാട്ടുപാട്ടുകൾ.

8. പൊതുസ്വഭാവമുള്ള ഭക്തിഗാനങ്ങൾ.

9. കുമ്മി, കോലാട്ടം, വഞ്ചിപ്പാട്ടു്, തുള്ളൽപ്പാട്ടു്.

നോട്ടു്:— പ്രത്യേകം സംവിധാനം ചെയ്യപ്പെട്ട സംഗീതമുറി ഉണ്ടായിരിക്കേണ്ടതാണു്. യോഗ്യതയുള്ള സംഗീതാദ്ധ്യാപകരുടെ അഭാവത്തിൽ മററു് അദ്ധ്യാപകരുടെ കഴിവുകൾ വിദ്യാർത്ഥികൾക്കു് സംഗീതാനുഭവങ്ങൾ നൽകാൻ പ്രയോജനപ്പെടുത്താവുന്നതാണു്. ഒരു സ്ഥാപനത്തിലെ എല്ലാ ആളുകൾക്കും സംഗീതാനുഭവം നൽകാൻ സംഗീത വാസനയുള്ള കുട്ടികളുടെ കഴിവുകൾ വിനിയോഗിക്കാവുന്നതാണു്.

## പദ്ധതിയുടെ ആവശ്യകതയും വ്യാപ്തിയും.

പ്രത്യേകിച്ചും, പൊതുവായുള്ള കൈമാററപ്രക്രിയയിലൂടെ കുട്ടിയുടെ വളർച്ചയെ മെച്ചപ്പെടുത്താൻ സംഗീതത്തിന്നും, കാര്യക്ഷമമായ സംഗീത അദ്ധ്യാപനത്തിനും കഴിയും.

ഉദ്ദേശ്യങ്ങൾ:—

1. പൊതുവായിട്ടുള്ളത്:— വൈശിഷ്ട്യം വളർത്തിയെടുക്കുന്നതിനു്.

2. പ്രത്യേകിച്ചുള്ളത് :— സംഗീത വിദ്യാഭ്യാസം വെറും സംഗീത വിദ്യാഭ്യാസത്തിനു വേണ്ടിയുള്ളതല്ല മറിച്ച് അതിനെ മനുഷ്യ ജീവിതവുമായി ബന്ധിപ്പിക്കാനും അതിന്റെ പ്രയോജനവും ആസ്വാദനവും മെച്ചപ്പെടുന്ന തിനും വേണ്ടിയുള്ളതാണു്. അദ്ധ്യാപകർ ക്ലാസ് മുറികളിൽ സംഗീത കലയുടെ സൗന്ദര്യവബോധ മൂല്യ ങ്ങൾക്ക് ഊന്നൽ നൽകേണ്ടതാണു്.

അദ്ധ്യാപനരീതി :—

1. സംഘഗാനങ്ങൾ ശ്രവിക്കുന്നതിനുള്ള അവസരങ്ങൾ ഉണ്ടാക്കിക്കൊടുക്കുക.

2. ശരിയായ മാർഗ്ഗ ദർശനം.

3. കഴിവുകൾ കണ്ടു പിടിക്കുക.

4. കഴിവുകൾ വികസിപ്പിക്കുന്നതിനുള്ള അവസരങ്ങൾ നൽകുകയും അതിനാവശ്യമായ പ്രോത്സാഹനം നൽകുകയും ചെയ്യുക.

**അവശ്യംവേണ്ട ഉപകരണങ്ങളും, സജ്ജീകരണങ്ങളും മററു വിഭവങ്ങളും :—**

ടേപ്പ്റിക്കാർഡർ, റിക്കാർഡ്പ്ളേയർ, റേഡിയോ, ടെലിവിഷൻ, സംഗീതോപകരണങ്ങൾ — (താളമേളങ്ങൾക്കു്) — ഹാർമോണിയം, ഗിത്താർ, ഫ്ളൂട്ട് തുടങ്ങിയവ, നാടൻ പാട്ടുകളുടെയും, ദേശഭക്തിഗാനങ്ങളുടെയും ശേഖരങ്ങൾ.

**നിരീക്ഷണം :—**

ആസ്വാദനം, സ്വീകാര്യത, സൃഷ്ടിപരത എന്നിവ കുട്ടി ആർജ്ജിക്കുകയും, സംഗീത കലാപ്രകടന നൈപുണ്യം വികസിപ്പിക്കുകയും ചെയ്യുന്നു.

**പരീക്ഷണം:—**

ലളിതങ്ങളായ സംഗീതോപകരണങ്ങളുടെ സഹായത്തോടെ സ്വന്തമായി ഗാന രചന നടത്താൻ കുട്ടികളെ അനുവദിക്കുന്നു.

**മററുവിഷയങ്ങളുമായുള്ള ബന്ധം.**

പാഠ്യവിഷയങ്ങൾ പഠിപ്പിക്കുന്നതിനു ശരിയായ താളാത്മകമായ ഉരുവിടൽ രീതി ഉപയോഗിക്കാവുന്ന താണു്. പദ്യങ്ങളുടെ ശരിയായ സംഗീതാവിഷ്ക്കരണം പദ്യം പഠിപ്പിക്കലിനെ എളുപ്പമാക്കുന്നു. ചരിത്ര പാഠങ്ങൾ രസകരമാകുന്നതിനു് അനുയോജ്യമായ ഗാനങ്ങൾ പ്രയോജനപ്പെടുത്താവുന്നതാണു്.

# വിഭാഗം . II

## കല

## സ്ററാൻേറർഡ്. I & II

1. ചിത്രങ്ങളുടെയും, പരിചിതവസ്തുക്കളുടെയും നിരീക്ഷണം.
2. പുഷ്പങ്ങൾ, വൃക്ഷങ്ങൾ, ഇലകൾ തുടങ്ങി വിവിധ വർണ്ണ ചിത്രങ്ങളുടെ

നിരീക്ഷണം.

3. വർണ്ണ കാർഡുകളുടെയും, ഡിസ്ക്കുകളുടെയുംവീക്ഷണം.

4. പരിചിതങ്ങളായ പുഷ്പങ്ങളെവേർതിരിച്ചറിയൽ.

5. പൂക്കളുടെ ഔട്ട് ലൈൻ ചിത്രങ്ങൾ ചായപെൻസിലുപയോഗിച്ച് നിറം കൊടുക്കൽ.

6. വിവിധ തരത്തിലുള്ള പ്രകൃതിദൃശ്യങ്ങളുടെ ചിത്രങ്ങൾ താരതമ്യപ്പെടുത്തി മനോഹാര്യതയുടെ അടിസ്ഥാനത്തിൽ വിലയിരുത്തൽ.

7. ചായപെൻസിലുപയോഗിച്ചു് അവരവരുടെ ഭാവനയിൽ നിന്നും ചിത്രം രചിക്കൽ.

8. കളിമണ്ണുപയോഗിച്ചു് ലളിതങ്ങളായ മാതൃകകൾ തയ്യാറാക്കൽ.

9. ഋജ്ജു രേഖകളുടെയും ക്ഷേത്രഗണിത രൂപങ്ങളുടെയും നിരീക്ഷണം.

10. ലഘുവായ രേഖകൾ മാത്രംകൊണ്ടു് രൂപങ്ങൾ നിർമ്മിക്കൽ.

Note: പ്രത്യേകമായ ആർട്ട് റൂം ആവശ്യമാണ്. കളർചോക്കുകൾ, ബോർഡ്, പേപ്പർ, ചായപെൻസിലുകൾ മുതലായവ നൽകേണ്ടതാണ്.

## പദ്ധതിയുടെ ആവശ്യകതയും വ്യാപ്തിയും.

നിറം, സ്ഥലം ഇവയുടെ ബന്ധം പ്രകടിപ്പിക്കുക, മനോഹരമായ ഭൂദൃശ്യങ്ങൾ, പൂക്കൾ, മൃഗങ്ങൾ, പക്ഷികൾ മുതലായവയെ തിരിച്ചറിയുക. നിറം, ആകൃതി, ഘടന മുതലായവയെപ്പററി കൂടുതൽ അറിവുനേടുക.

1. എല്ലാ പഠനമേഖലകളെയും അഭിവൃദ്ധിപ്പെടുത്തൽ.
2. ചിന്തയെ വ്യക്തമാക്കൽ
3. അറിവ് വർദ്ധിപ്പിക്കൽ
4. കലാ ആസ്വാദനം വികസിപ്പിക്കൽ
5. വ്യക്തിത്വ വികസനം.

**ഉദ്ദേശ്യങ്ങൾ:—**

1. കലയ്ക്കാവശ്യമായ വസ്തുക്കളെപ്പററിയും, വർണ്ണമാതൃകകളെപ്പററിയുമുള്ള ധാരണ വർദ്ധിപ്പിക്കുന്നതിന്

2. കലാരൂപനിർമ്മാണത്തിൽ നൈപുണ്യം വികസിപ്പിക്കുന്നതിനു്.

3. സൃഷ്ടിപരമായ ചിന്താസരണി പരിപോഷിപ്പിക്കുന്നതിന്.

**അദ്ധ്യാപനരീതി:—**

വർണ്ണരൂപങ്ങളുടെ ശരിയായ പേരുകൾ, ആകൃതികൾ മുതലായവ വേർതിരിച്ചറിയുന്നതിനു സഹായകമായ മാതൃകാപ്രകടനങ്ങൾ. വ്യക്തിപരമായ പ്രവർത്തനത്തിനും സംഘംചേർന്നുള്ള പ്രവർത്തനത്തിനും ധാരാളം അവസരങ്ങൾ നൽകൽ.

**ആവശ്യമായ ഉപകരണങ്ങളും സജ്ജീകരണങ്ങളും വിഭവങ്ങളും**

(1) ചിത്രങ്ങൾ (2) വർണ്ണക്കാർഡുകൾ (3) ചായപ്പെൻസിലുകൾ (4) ക്രയോണുകൾ (5) കളർചോക്കുകൾ (6) ബ്ളാക്ക് ബോർഡ് (7) പരിചിത വസ്തുക്കളുടെ രൂപരേഖകൾ (8) കളിമണ്ണ്, (9) വെള്ളക്കടലാസ്.

**നിരീക്ഷണം:—**

പ്രകൃതിരൂപങ്ങളേയും, പൂക്കളുടെ നിറങ്ങളേയും കുട്ടികൾ ശ്രദ്ധാപൂർവ്വം വീക്ഷിക്കുകയും അവയുടെ ചിത്രങ്ങൾ വരയ്ക്കാനും മാതൃകകൾ നിർമ്മിക്കാനും ശ്രമിക്കുകയും ചെയ്യും. അവരുടെ നിരീക്ഷണപാടവം ഭാവന, സൃഷ്ടിപരത എന്നിവയെ വികസിപ്പിക്കുക എന്നതാണ് ഇതുകൊണ്ടു് പ്രതീക്ഷിക്കപ്പെട്ടിരിക്കുന്നത്. അവർ പക്ഷികളുടെ ചിത്രങ്ങളും വർണ്ണത്തൂവലുകളും ശേഖരിക്കും.

**പ്രവൃത്തി പരിശീലനം.**

(1) വിവിധ മാതൃകകൾ കളിമണ്ണുകൊണ്ടു നിർമ്മിക്കാവുന്നതാണ്.

(2) വിവിധതരം ചായപ്പെൻസിലുകളും ക്രയോണുകളും ഉപയോഗിക്കൽ.

(3) കളർചോക്കുകൾ, പെൻസിലുകൾ, ക്രയോണുകൾ ഇവ ഉപയോഗിക്കുന്നു.

(4) വീട്ടിൽനിന്നും ധാരാളം ചിത്രങ്ങളും, നിറങ്ങളും കൊണ്ടുവരുന്നു.

(1) ഭാവനയിൽനിന്ന് വരയ്ക്കുകയും പെയിൻറ് ചെയ്യുകയും ചെയ്യുന്നു.

(2) പ്രകൃതിയിൽ നിന്നുള്ള ലഘു ചിത്രീകരണങ്ങൾ.

(3) വരയ്ക്കലിൽ അടിസ്ഥാന രൂപങ്ങൾ ഉപയോഗിക്കുന്നു.

(4) കളിമൺ മാതൃകകൾ.

(5) ചിത്രരൂപേണയുള്ള ഭൂപടങ്ങൾ നിർമ്മിക്കുന്നു.

(6) പാഠപുസ്തകങ്ങളിൽ നിന്നുള്ള വിശദീകരണ ചിത്രങ്ങൾ.

(7) മാതൃകാ ചിത്രങ്ങൾ.

(8) ഫ്രീഹാൻഡ് ഡ്രോയിംഗ്,

(9) മാതൃകകളിലെ അടിസ്ഥാന ഘടകങ്ങളുടെ ദ്രുതഗതിയിലുള്ള ബാഹ്യചിത്രീകരണവും, വൃത്തങ്ങൾ, ഉപവൃത്തങ്ങൾ, അണ്ഡാകാരങ്ങൾ, സമചതുരങ്ങൾ, ദീർഘചതുരങ്ങൾ, ത്രികോണങ്ങൾ, ലംബ രേഖകളും ചരിഞ്ഞ രേഖകളും, വക്ര രേഖകൾ തുടങ്ങിയ രേഖകളും വരയ്ക്കുന്നതിലുള്ള പരിശീലനം.

(10) തീപ്പെട്ടിക്കോൽ മാതൃകകൾ.

(11) വസ്തുക്കളെ വരയ്ക്കുമ്പോൾ അവയുടെ ഭാഗങ്ങൾ തമ്മിലുള്ള അനുപാതത്തിൻേറയും പരസ്പരബന്ധങ്ങ ളുടേയും പഠനം.

## ആവശ്യകതയും വ്യാപ്തിയും.

(1) കലാ ഉല്പന്നത്തിൻമേൽ പരിസ്ഥിതിയ്ക്കുള്ള സ്വാധീനം മനസ്സിലാക്കുന്നു.

(2) ഉത്തമമായ ബാഹ്യരൂപചിത്രീകരണ പാടവം നേടുന്നു – നല്ല ബാഹ്യരൂപ ചിത്രീകരണം തിരിച്ചറിയുന്നു.

(3) സ്വകീയമായ രീതിയിൽ പ്രശ്നങ്ങൾ പരിഹരിക്കുന്നു.

(4) നൈപുണികൾ വികസിപ്പിക്കുന്നു.

(5) സൃഷ്ടിപരത വികസിപ്പിക്കുന്നു.

## ഉദ്ദേശ്യങ്ങൾ:—I. പ്രത്യേകമായിട്ടുള്ളവ:—

(1) വിദ്യാർത്ഥിയുടെ, പരിസ്ഥിതിയിലെ കലാസ്വാദനത്തെ പരിപുഷ്ടമാക്കുന്നു.

(2) വിദ്യാർത്ഥിയുടെ താൽപ്പര്യങ്ങളുടെ വികാസം, വളർച്ച, ഇവ പുഷ്ടിപ്പെടുത്തൽ.
(3) അവരവരുടെ കലകളിലൂടെ എല്ലാ ആളുകളും സ്വയം പ്രകടമാക്കപ്പെടുന്ന രീതി മനസ്സിലാക്കുന്നു.

## II പൊതുവായിട്ടുള്ളവ:—

കലാരൂപനിർമ്മിതിയിലെ പ്രഗത്ഭത വികസിപ്പിക്കുക. വിവേചന മനോഭാവങ്ങൾ, ഡ്രോയിംഗ്, പെയിൻറിംഗ്, ശില്പനിർമ്മാണം എന്നിവയുടെ ആസ്വാദനവും, നൈപുണ്യവും തുടങ്ങിയവ വികസിപ്പിക്കുക.

## വസ്തുക്കളും ഉപകരണങ്ങളും.

ചായങ്ങൾ (ജലച്ചായം, ടെമ്പറാ, ക്രയോൺ ) ഡ്രായിംഗ് പേപ്പർ, പോസ്ററർ പേപ്പർ, ഇന്ത്യൻ ഇങ്ക്, പേന, ബ്രഷ്, സ്ക്രാപ്പ് സാധനങ്ങൾ, കളിമണ്ണ്.

## നിരീക്ഷണം:—

കലാ ആസ്വാദനം. വിവിധ വർഗ്ഗങ്ങളും, സംസ്ക്കാരങ്ങളും പ്രകടമാക്കിയിട്ടുള്ള വിഭാഗങ്ങളെപ്പററി പഠിക്കാനുള്ള താല്പര്യം. കലാപ്രകടനത്തിനും സൗന്ദര്യാവബോധ ഗ്രഹണത്തിനുമുള്ള അഭിവാഞ്ഛ.

## പ്രായോഗീക പരിചയം:—

കലകളുടെ അടിസ്ഥാനതത്വങ്ങൾ കണ്ടുപിടിക്കാനും അപഗ്രഥിക്കാനും സഹായകമായ ഗവേഷണ പരിപാടി. പൊതുവായും, നിർമ്മാണപരമായും ഉള്ള കലകളിൽ സൃഷ്ടിപരമായ കഴിവ് പ്രചോദിപ്പിക്കപ്പെടണം.

### മൂല്യനിർണ്ണയം.

മൂല്യനിർണ്ണയം, വികസനത്തിൻെറ വിലമതിക്കലുമായി വളരെയധികം ബന്ധപ്പെട്ടിരിക്കുന്നു.

(1) കലാവിദ്യാഭ്യാസത്തിൽ മൂല്യനിർണ്ണയം ചില പ്രത്യേക ഉദ്ദേശ്യങ്ങളിലധിഷ്ഠിതമായിരിക്കണം.
(2) കുട്ടിയുടെ വളർച്ചയുടെയും വികാസത്തിൻെറയും എല്ലാ പ്രധാന

വശങ്ങളേയും സംബന്ധിച്ച മൂല്യനിർണ്ണയം ആവശ്യമാണ്.

(3) മൂല്യനിർണ്ണയം വളരെ ശ്രദ്ധാപൂർവ്വം തയ്യാറാക്കേണ്ടതും തുടർച്ചയായുള്ള വിലയിരുത്തലിന് അവസരം നൽകേണ്ടതുമാണ്.

**നിർദ്ദേശങ്ങൾ:—**

കല, പാഠ്യപദ്ധതിയുടെ ഭാഗമായിരിക്കുന്ന ഒരു പ്രാഥമിക വിദ്യാലയ പരിപാടിയിൽ ഓരോ അദ്ധ്യാപകനും കല പഠിപ്പിക്കുന്നു. ഒരുപൊതു അദ്ധ്യാപകനാണ്, പ്രവർത്തനങ്ങളെ പഠനവിഷയ മേഖലകളുമായി ബന്ധപ്പെടുത്താൻ കഴിയുക. ഓരോ അദ്ധ്യാപകനും ഓരോ വിഷയത്തിൻെറയും പ്രകടനത്തിനും ആശയ വിനിമയ ത്തിനും ആവശ്യമായ ഒരു ഉപാധിയായി, കല മാറുന്നു. ഉയർന്ന ക്ളാസ്സുകളിലേതിനെക്കാളും പ്രൈമറി ക്ളാസ്സു കളിൽ കലയും, മററുവിഷയങ്ങളും തമ്മിലുള്ള ബന്ധം വളരെ സുദൃഢമാണ്. പ്രൈമറി അദ്ധ്യാപകൻ ലളിത കലകൾ അഭ്യസിക്കണം എന്നതിനും കലാപ്രകടനം നടത്തണം എന്നതിനും പ്രത്യേകം ഊന്നൽ നൽകേണ്ടതാണ്. നാടൻ കലകൾ പഠിക്കുന്നത് വളരെ പ്രയോജനകരമാണ്. നാടകത്തിലും അതിൻെറ രൂപഭേദങ്ങളായ മിമിക്രി, മോണോ ആക്ട്, പ്രസംഗം തുടങ്ങിയവ പോലുള്ളവയിലും എല്ലാ അദ്ധ്യാപകർക്കും പരിശീലനം നൽകേണ്ടതാണ്. എങ്ങനെയായാലും എല്ലാ പ്രൈമറി അദ്ധ്യാപകർക്കും ചുരുങ്ങിയത്, ബഹുജനസംഗീതം, ഡ്രായിംഗ്, പെയിൻറിംഗ് എന്നിവ യിലും ഏതെങ്കിലും ഒരു നാടൻ നൃത്തത്തിലും പ്രത്യേക പരിശീലനം നൽകേണ്ടതാണ്. കലയും മററു മേഖലകളും വിഷയങ്ങളും തമ്മിലുള്ള ബന്ധത്തെപ്പററി പ്രൈമറി വിഭാഗത്തിലെ ഒരു പൊതു അദ്ധ്യാപകൻ എല്ലായ്പ്പോഴും ബോധവാനായിരിക്കേണ്ടതാണ്. അതേസമയം തന്നെ വളരെ പ്രായം കുറഞ്ഞ കുട്ടികളെക്കാൾ മുതിർന്ന കുട്ടികൾക്ക് വിശദവിവരങ്ങളും സാങ്കേതിക ജ്ഞാനവും ആവശ്യമാണെന്ന കാര്യത്തെപ്പററിയും അദ്ധ്യാപകൻ അറിവുള്ളവനായി രിക്കേണ്ടതാണ്. എന്നാൽ ഇത് പ്രതീക്ഷിക്കുന്നത് യുക്തിസഹമല്ല, ഈ കാരണം കൊണ്ടുതന്നെ പ്രൈമറി സ്കൂൾ അദ്ധ്യാപക വിഭാഗത്തിൽ ഒരു പ്രത്യേക കലാ അദ്ധ്യാപകൻ ഉണ്ടായിരിക്കേണ്ടത്യാവശ്യമാണ്. ഒരു വിഷയവുമായി നേരിട്ടു ബന്ധ പ്പെട്ടുവരാത്ത കലാപ്രവർത്തനങ്ങൾക്കായി പ്രത്യേകമായ ഒരു മുറി ഉണ്ടായിരിക്കുന്നത് അഭി കാമ്യമായ ഒരു കാര്യമാണ്.

# കായിക വിദ്യാഭ്യാസവും ആരോഗ്യവിദ്യാഭ്യാസവും

## പാഠ്യക്രമം.

## സ്റ്റാൻഡേർഡ് – I to IV

പ്രൈമറിഘട്ടത്തിലെ കായിക, ആരോഗ്യ വിദ്യാഭ്യാസ പാഠ്യക്രമം, കുട്ടിയുടെ ശരീരത്തിന്റെയും മനസ്സിന്റെയും ഏകസ്വനമായ വികാസം മനസ്സിലാക്കുന്നതിനുതകുന്നതായിരിക്കണം. അത് സകലർ വിദ്യാർത്ഥികൾ ക്കിടയിലെ ആരോഗ്യ നിലവാരം മെച്ചപ്പെടുത്തും. കുട്ടിയുടെ ശാരീരികവും മാനസ്സികവുമായ വളർച്ചയ്ക്കു് പ്രൈമറി ഘട്ടത്തിലെ കായിക, ആരോഗ്യ വിദ്യാഭ്യാസം അത്യന്താപേക്ഷിതമാണ്. ആരോഗ്യവിദ്യാഭ്യാസം കുട്ടിയിൽ അഭികാമ്യമായ ആരോഗ്യശീലങ്ങൾ, ശരിയായ പോഷകാഹാരം, നല്ല ആരോഗ്യരക്ഷാ നടപടികൾ എന്നിവ വളർത്തി എടുക്കുന്നതിന് സഹായിക്കുന്നു. നല്ല ആരോഗ്യത്തിന് അത്യന്താപേക്ഷിതമായി കണക്കാക്കപ്പെടുന്നു. ശരീരത്തിന്റെയും മനസ്സിന്റെയും ശരിയായ വളർച്ചയാണ് കായിക വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം.

കായിക വിദ്യാഭ്യാസത്തിന് ജീവശാസ്ത്രപരമായും, ശരീര ശാസ്ത്രപരമായും സാമൂഹ്യ ശാസ്ത്രപരമായും ശക്തമായ അടിസ്ഥാനമുണ്ട്. ഇത് മനുഷ്യരുടെ ആവ ശ്യങ്ങളെ അടിസ്ഥാനമാക്കിയുള്ളതാണ്. പ്രകടനത്തിനും സൃഷ്ടി പരതയ്ക്കുമുള്ള അവസരങ്ങൾ കായികവിദ്യാഭ്യാസം പ്രദാനം ചെയ്യുന്നു. നേതൃത്വ പരിശീലനത്തിനും വൈകാരിക പരിശീലനത്തിനും ഇത് അവസരം സൃഷ്ടിക്കുന്നു. കായിക വിദ്യാഭ്യാസത്തിന്റെ മുഖ്യമായ ഒരു ലക്ഷ്യം കുട്ടിയുടെ ശാരീരികമായ വികാസമാണ്. കായിക വിദ്യാഭ്യാസം പൊതു വിദ്യാഭ്യാസവുമായി ബന്ധപ്പെട്ട ഒരു സംഘടിത അനുഭവമാണ്. അത് ശരീരത്തിന്റെ, ശരീരത്തിൽ കൂടിയുള്ള വിദ്യാഭ്യാസമാണ്. വളർച്ചയുടെയും സമൂഹത്തിനു നൽകപ്പെടുന്ന സംഭാവനയുടെയും അടിസ്ഥാനത്തിലാണ് ഇത് മൂല്യനിർണ്ണയം ചെയ്യപ്പെ ടേണ്ടത്. അതിന്റെ ആവശ്യകത സമൂഹവുമായി വളരെയധികം ബന്ധപ്പെട്ടിരിക്കുന്നു. പ്രൈമറിസ്ക്കൂളിലെ കായികവിദ്യാഭ്യാസ പരിപാടി, സമൂഹത്തെ നിലനിറുത്തുന്നതിനും ശാശ്വതീകരിക്കുന്നതിനും സാമൂഹ്യക്രമത്തെ മുന്നോട്ടു നയിക്കുന്നതിനും കുട്ടിയെ തയ്യാറാക്കുന്നതിനും വേണ്ടിയുള്ളതാണ്.

നമ്മുടെ പരിസ്ഥിതിയിൽ ഏററവും നല്ലരീതിയിൽ പ്രവർത്തി ക്കുന്നതിന് നമ്മെ പ്രാപ്തരാക്കുന്ന ജീവിത ഗുണവിശേഷമാണ് ആരോഗ്യം.

അതിന് വ്യക്തികളിലും സമൂഹങ്ങളിലും വ്യത്യസ്ത രീതികളിൽ കാണപ്പെടുന്ന ശാരീരികവും മാനസികവും സാമൂഹ്യവും ആത്മീകവുമായ വിവക്ഷയാണുള്ളത്. സമൂഹവും വിദ്യാലയവും ഒന്നു ചേർന്നു നടത്തുന്ന ഒരു ധീരപരിശ്രമമാണ് ആരോഗ്യവിദ്യാഭ്യാസം. വിദ്യാർത്ഥികൾക്ക് ആരോഗ്യത്തെ സംബന്ധിച്ചും അതിനെ സ്വാധീനിക്കുന്ന ഘടകങ്ങളെ സംബന്ധിച്ചും ആവശ്യമായ വിവരങ്ങൾ നൽകുകയും, അവരിൽ ശരിയായ ആരോഗ്യ ശീലങ്ങളും പരിചയങ്ങളും വളർത്തുകയു ചെയ്യുക എന്നതാണിതിന്റെ ലക്ഷ്യം.

കായിക വിദ്യഭാസത്തിന്റെ ഉദ്ദേശങ്ങൾ

(1) വിദ്യാർത്ഥിക്ക് ശാരീരിക ചലനതത്ത്വങ്ങളെക്കുറിച്ച് ശരിയായ ധാരണ ഉണ്ടായിരിക്കേണ്ടതാണ്.
(2) വിദ്യാർത്ഥി, വാച്യമായ പ്രചോദനത്തിനനുയോജ്യമായരീതിയിൽ പ്രവർത്തിക്കാൻ കഴിവു ള്ളവനായിരിക്കണം.
(3) അവർ കഴിയുമെങ്കിൽ ശക്തി, വേഗത, സഹനശക്തി മററു ശാരീരികക്ഷമതകൾ എന്നിവ വികസിപ്പിക്കേണ്ടതാണ്.
(4) സിരാപേശീ സമന്വയം വർദ്ധിപ്പുക്കുക.
(5) സഹകരണം, ധൈര്യം, സത്യസന്ധമായ പെരുമാററം, മററുള്ളവരെ പ്പററിയുള്ള കരുതലും പങ്കാളിത്തവും തുടങ്ങിയ സാമൂഹിക മനോ ഭാവങ്ങൾ വികസിപ്പിക്കുക.
(6) കായികമത്സരങ്ങളിൽ പങ്കെടുക്കാനുള്ള മനോഭാവം വളർത്തിയെടുക്കുക.

പ്രത്യേകമായ ഉദ്ദേശങ്ങൾ

(1) ഒരു ടീമിലെ അഥവാ സംഘത്തിലെ അംഗമായി അംഗീകരിക്കപ്പെടുക.
(2) കായിക മത്സരങ്ങളിലൂടെ ലഭ്യമാകുന്ന ആനന്ദത്തിന്റെ തോത് വർദ്ധിപ്പിക്കുന്നതിന്.
(3) പഠനപീഡനത്തിന് അയവു വരുത്തുന്നതിനും അത് മറക്കുന്നതുനും.
(4) സ്വയധാരണ വളർത്തുന്നതിന്.
(5) ദൈനംദിന ജീവിതത്തിൽ തന്റെ ശരീരത്തെ പ്രയോജനപ്രദമായ രീതിയിൽ ഉപയോഗക്കുന്നതിനുള്ള കഴിവ് വികസിപ്പിക്കുന്നതിന്.
(6) ശിരീരികസൗഖ്യം നിലനിറുത്തുന്നതിന്.

ആരോഗ്യവിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യങ്ങൾ

(1) ആരോഗ്യശീലങ്ങളേയും മനോഭാവങ്ങളെയും പററിയുള്ള ബോധം ഉളവാക്കുന്നതിന്.
(2) വിദ്യാർത്ഥിയുടെ ആരോഗ്യനിലവാരം ഉയർത്തുന്നതിന്.
(3) വ്യക്തിപരവും സാമൂഹ്യവുമായ ആരോഗ്യത്തെ സംബന്ധിച്ച് ആരോഗ്യകരമായ പരിശീലനം നേടുന്നതിന് — ഭക്ഷണശീലങ്ങൾ, പോഷകാഹാരം, വ്യക്തിപരവും സാമൂഹ്യവു മായ ആരോഗ്യ രക്ഷ.

പ്രത്യേക ഉദ്ദേശങ്ങൾ

(1) ആരോഗ്യവാനായിരിക്കുക എന്നതിന്റെ അർത്ഥവും പ്രാധാന്യവും മനസ്സിലാക്കുന്നതിന്.
(2) അവന്റെ ആരോഗ്യത്തെ സ്വാധീനിക്കുന്ന ഘടകങ്ങളെപ്പററിയും സാഹചര്യങ്ങളെപ്പററിയും അറിവു നേടുന്നതിന്.
(3) വ്യക്തിപരവും സാമൂഹ്യവുമായ ആരോഗ്യ പ്രശ്നങ്ങൾ തിരിച്ച റിയുന്നു. നിശ്ചിതമായ ആരോഗ്യ മനോഭാവം വികസിപ്പിക്കുന്നു.
(4) ആരോഗ്യശീലങ്ങളും മനോഭാവങ്ങളും ആർജ്ജിക്കുന്നു.
(5) പ്രഥമശുശ്രൂഷ എങ്ങനെ എന്നറിയുന്നു.
(6) സാമൂഹ്യമായ ആരോഗ്യസേവനങ്ങൾ എന്തൊക്കെയാണെന്നറിയുകയും അവയെ എങ്ങനെ ശരിയായി പ്രയോജനപ്പെടുത്താമെന്ന് മനസ്സിലാക്കുകയും ചെയ്യുന്നു.

## ഉള്ളടക്കം

1. ആരോഗ്യത്തിന്റെ അർത്ഥം — ശാരീരികവും മാനസ്സികവും
2. പരിസ്ഥിതിയും വ്യക്തിപരമായ ആരോഗ്യ രക്ഷയും.
3. വളർച്ചയും വികാസവും.
4. ആഹാരവും പോഷകാഹാരവും.
5. ആരോഗ്യശീലങ്ങൾ.
6. സാധാരണരോഗങ്ങൾ.
7. ഉപഭോക്തൃ വിദ്യാഭ്യാസം.
8. സുരക്ഷാ വിദ്യാഭ്യാസം. — പ്രഥമശുശ്രൂഷ.
9. പുകവലി, മയക്കുമരുന്നു മുതലായവകൊണ്ടുള്ള അപകടങ്ങൾ.
10. ആസന സമ്പ്രദായം,

## സ്ററാൻഡേർഡ് I & II

1. അടിസ്ഥാനചലനങ്ങൾ—നടത്തം, ഓട്ടം, നീന്തൽ, താങ്ങിനിറുത്തൽ, കയററം.
(അനുവദിച്ചിട്ടുള്ള സമയം. 20%)
2. ചലനങ്ങളോടൊപ്പം താളാത്മക പ്രവർത്തനങ്ങളും നടത്താവുന്നതാണ്. സംഗീത സൗകര്യങ്ങൾ ലഭ്യമായാൽ അവ പ്രയോജനപ്പെടുത്താവുന്നതാണ്. (സമയം —20%)
3. കളികൾ—പൂച്ചയും എലിയും, കർച്ചീഫ് പിടിച്ചെടുക്കൽ, ചങ്ങലനടത്തം തുടങ്ങിയവ പോലുള്ള ലളിതമായ ഓടിച്ചു പിടിക്കൽ കളികൾ.
(സമയം 30 %)

4. സ്വയം പരിശോധനാ പ്രവർത്തനങ്ങൾ—തവളച്ചാട്ടം, മുയൽച്ചാട്ടം, കരണംമറിയൽ (മണലിൽ മാത്രം) തുടങ്ങിയവ.

(സമയം 30 ×)

5. റിലേകൾ;— (സ്വയം പരിശോധനാ പ്രവർത്തനക്കളികളുടെ ഭാഗമായി)

ലഭ്യമായ കളിസ്ഥലത്തിന്റെ സൗകര്യങ്ങൾക്കനുസരണമായി മുകളിൽ പറഞ്ഞിരിക്കുന്ന പ്രവർത്തനങ്ങളിൽ മാററങ്ങൾ വരുത്താവുന്നതാണ്. മുകളിൽ പ്രതിപാദിച്ചിരിക്കുന്ന പ്രവർത്തനങ്ങൾ മാതൃകകൾ മാത്രമാണ്. വലിയചെലവു കൂടാതെയുള്ള ചെറിയ ബോൾകളികളും ഉൾപ്പെടുത്താവുന്നതാണ്. റിലേ.ശയിമുകൾക്ക് രണ്ടാം സ്ററാൻഡേർഡിൽ മാത്രമേ ഊന്നൽ നൽകാവൂ. ഏകദേശ സമയ ക്രമീകരണമാണ് നൽകിയിരിക്കുന്നത്.

രാവിലെ വിദ്യാർതികളുടെയും അദ്ധ്യാപകരുടെയും അസംബ്ലി പ്രായോഗികമാക്കാവുന്നതാണ്. നില്പ്പ്, ഇരിപ്പ്, പുസ്തകം നിവർത്തിപ്പിടിക്കൽ മുതലായവയുടെ ചിട്ടകൾ ക്ലാസ്സ്മുറികളിൽ പഠിപ്പിക്കാവുന്നതാണ്. വ്യക്തിപരമായും, സാമൂഹ്യമായും ഉള്ള ആരോഗ്യരക്ഷാപ്രവർത്തനങ്ങളെ ക്കുറിച്ചുള്ള ക്ലാസ്സ്റും നിർദ്ദേശ്ശങ്ങൾ അവതരിപ്പിക്കാവുന്നതാണ്. (പല്ലുകൾ, നഖം, തലമുടി ഇവ വൃത്തിയാക്കൽ, ആഹാരത്തിനു മുമ്പും പിമ്പും കൈകഴുകൽ)

## സ്ററാൻഡേർഡ് III

1. അടിസ്ഥാന ചലനങ്ങൾ
   - നടത്തം, ഓട്ടം, സ്കിപ്പിംഗ്, ഊഞ്ഞാലാട്ടം, കയറൽ, വളഞ്ഞുപുളഞ്ഞ് ഓടൽ, പതുക്കെയും വേഗത്തിലും ഓടൽ, സ്ററാൻഡ്—അററ്—ഈസ്—അറ്റൻഷൻ, തിരിയൽ, വരിയായി മാർച്ചുചെയ്യൽ തുടങ്ങിയവ.

   ((സമയം 20 ×)

2. താളാനുഗത പ്രവർത്തനങ്ങൾ

   സ്കിപ്പിംഗ്, സംഗീതത്തോടൊപ്പം താളാനുഗതമായ ഗാനങ്ങൾ, കയ്യടിച്ചുള്ള പാട്ടുകൾ, തിരുവാതിരക്കളി, കോൽക്കളി, താളാനുഗതമായ ചലനങ്ങളോടെയുള്ള മററു പ്രാദേശികമായ കളികൾ, സാഘഗാനങ്ങൾ തുടങ്ങിയ വ. സമയം 20 ×

3. കളികൾ.

   കള്ളനും പോലീസും, പന്തെറിയൽ മുതലായ ഓടിച്ചുള്ള കളികൾ.

   (സമയം 30 ×)

4. കായികാദ്യാസക്കളികൾ.

   പന്തുകളികൾ.

5. ഓടിച്ചു കളികൾ

   ഖൊഖോ (വൃത്തത്തിൽ) തുടങ്ങിയവ.

6. നാടൻ കളികൾ—യോഗാഭ്യാസം (സൂര്യനമസ്ക്കാരം)

7. സ്വയം പരിശോധനാ പ്രവർത്തനങ്ങൾ

തവളച്ചാട്ടം, തടസ്സഓട്ടം, പിരമിഡ് രൂപീകരണം, മുന്നോട്ടുരുളൽ, മരത്തിൽ കയറൽ.

8. റിലേകൾ; കളികളുടെയോ, സ്വയം പരിശോധന പ്രവർത്തനങ്ങളുടെയോ ഭാഗമായിട്ട്. ഷട്ടിൽറിലേ, ഹോപ്പിംഗ് റിലേ തുടങ്ങിയവ.

(സമയം 30%)

അതാത് പ്രദേശത്ത് സാധാരണയായിക്കണ്ടുവരാറുള്ള കായിക മത്സരക്കളികൾ മൂന്നാം സ്റ്റാൻഡേർഡു മുതൽ ആരംഭിക്കാവുന്നതാണ്. കുട്ടിയുടെ ശാരീരികമായ കഴിവിന്റെ അടിസ്ഥാനത്തിൽ പ്രവർത്തനങ്ങളിൽ മാറ്റം വരുത്താവുന്നതാണ്. ഏകദേശ സമയക്രമീകരണമാണ് നൽകിയിരിക്കുന്നത്.

ആരോഗ്യവിദ്യാഭ്യാസത്തിന്റെ ഭാഗമായ ഇന്ദ്രിയ അവയവങ്ങളുടെ ശരിയായ ഉപയോഗത്തിനും പരിചരണത്തിനും പ്രത്യേകം ഊന്നൽ നൽകാവുന്നതാണ്.

## സ്റ്റാൻഡേർഡ് IV

1. കളികൾ;—

   കായികഭ്യാസക്കളികൾ; ബാസ്ക്കറ്റ്ബോൾ, വോളീബോൾ, ഫുട്ട്ബോൾ, സോഫ്റ്റ്ബോൾ (മുക്കുപന്തുകളി) ത്രോയിംഗ്ബോൾ മുതലായ മാതൃകകളിലുള്ളവ.

2. ഓടിക്കൽ കളികൾ;— കള്ളനും പോലീസും പൂച്ചയും എലിയും, ഖൊഖോ, കിളിത്തട്ടുകളി.

3. ബാറ്റ്ഹിററിംഗ് കളികൾ. (സമയം 50 %)

4. താളാത്മകമായ പ്രവർത്തനങ്ങൾ;—

   ഡാൻസ്, ഒററയ്ക്കോ, സംഘമായോ, തിരുവാതിരക്കളി, കോൽക്കളി, മാർഗ്ഗംകളി മുതലായവ. (സമയം 20%)

5. സ്വയം പരിശോധന.

   കൃത്യതയ്ക്കുവേണ്ടിയുള്ള ബാററിംഗ്, ബേസ്ബോൾ റണ്ണിംഗ് കൃത്യതയ്ക്കുവേണ്ടിയുള്ള ബാസ്ക്കററ് ബോൾത്രോ ; ബോൾഡ്രിബ്ളിംഗ്, ബോൾപാസ്സിംഗ്, ബോൾ ദൂരേയ്ക്ക് അടിച്ചു തെറുപ്പിക്കുക, കരണം മറിയൽ തുടങ്ങിയവ. (സമയം 30%)

6. റിലേകളികൾ (താളാത്മക പ്രവർത്തനങ്ങളുടെയോ കളികളുടെയോ ഭാഗമായിട്ട്)

സമയക്രമീകരണത്തെ സംബന്ധിച്ച് ഒരു ഏകദേശരൂപമാണ് നൽകിയിരിക്കുന്നത്. പ്രവർത്തികൾ തെരഞ്ഞെടുക്കുന്നത് കുട്ടികളുടെ താല്പര്യമനുസരിച്ചായിരിക്കണം. പലതരത്തിലുള്ള താളാത്മകപ്രവർത്തനങ്ങൾ ഉൾപ്പെടുത്താവുന്നതാണ്. എല്ലാ പ്രവർത്തനങ്ങളിലും ശരീരത്തിന്റെ

ശരിയായ പ്രവർത്തനത്തിനും ; ഓട്ടം, ചാട്ടം, എറിയൽ, പിടിക്കൽ തുടങ്ങിയവപോലുള്ള അടിസ്ഥാനനൈപുണ്യങ്ങൾക്കും ഊന്നൽ നൽകേണ്ടതാണ്.

ഓരോ പ്രവർത്തനത്തിനും എല്ലാ കുട്ടികളും പങ്കെടുക്കേണ്ടതാണ്. എല്ലാ പ്രവർത്തനങ്ങളുമായി ബന്ധപ്പെടുത്തി; സംയുക്തമാക്കപ്പെട്ട ഒന്നെന്ന നിലയുള്ള ശരീരത്തിന്റെ അടിസ്ഥാനപരമായ പ്രവർത്തനത്തെയും, ഫലപ്രദമായ ഉപയോഗത്തെയും സംബന്ധിച്ച് ആവശ്യമായ നിർദ്ദേശങ്ങളും മാർഗ്ഗദർശനവും നൽകേണ്ടതാണ്. നല്ലമാതൃകകളോട് കൂട്ടിച്ചേർത്ത്,വ്യത്യസ്ത സാഹചര്യങ്ങളിൽ ശരീരത്തിന്റെ നില എന്തായിരിക്കണം, എങ്ങനെ ഉപയോഗിക്കണം എന്നും മററും ആവർത്തിച്ചാവർത്തിച്ചുള്ള മുന്നറിയിപ്പുകളിൽ നിന്നുമാണ് ശരീരത്തെ കൈകാര്യം ചെയ്യുന്നതിനാവശ്യമായ ഫലപ്രദമായ നിർദ്ദേശങ്ങളുണ്ടാകുന്നത്.

ഓരോ പ്രവർത്തിയും തുടർച്ചയായി നാല് ആഴ്ച എങ്കിലും നൽകേണ്ടതാണ്.

എല്ലാ പ്രവർത്തനങ്ങളും, ആവശ്യമായ അടിസ്ഥാനത്തിൽ ഉദ്ദേശ്യാധിഷ്ഠിതമായിരിക്കണം. പ്രത്യേകമായി പരിശീലനം ലഭിച്ച അദ്ധ്യാപകരായിട്ടോ, ഈ പ്രവൃത്തി ചെയ്യാൻ നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന അദ്ധ്യാപകരായിട്ടോ അല്ല എങ്കിൽപോലും എല്ലാ അദ്ധ്യാപകരും മാർഗ്ഗദർശികളായി ഇതിൽ പങ്കെടുക്കേണ്ടതാണ്. തെരഞ്ഞെടുക്കപ്പെടുന്ന പ്രവർത്തനങ്ങൾ കുട്ടികളിൽ ഒരു സമൂഹമനോഭാവം ഉളവാക്കുന്നതിനു സഹായകങ്ങളായിരിക്കണം. മത്സരങ്ങളും അതുപോലുള്ള പ്രവർത്തനങ്ങളും കഴിയുന്നിടത്തോളം ചുരുങ്ങിയിരിക്കേണ്ടതാണ്. ശരീരസുഖത്തെയും, കുട്ടിയുടെ സുരക്ഷിതത്വത്തേയും മാനദണ്ഡമാക്കിയായിരിക്കണം പ്രവർത്തനങ്ങൾ തെരഞ്ഞെടുക്കേണ്ടത്. അദ്ധ്യാപകരിൽ നിന്നും യാതൊരു വിധനിർബന്ധവും ഉണ്ടാകാൻ പാടില്ല. കളികളിൽ കുട്ടികൾ സ്വമേധയാ പങ്കെടുക്കേണ്ടതാണ്. അതിനാവശ്യമായ ഉത്തേജനം അദ്ധ്യാപകർ നൽകണമെന്നാണ് പ്രതീക്ഷിക്കപ്പെടുന്നത്. ഓരോ പ്രവർത്തനത്തിന്റെയും മാതൃക കാണിക്കലും, അദ്ധ്യാപകന്റെ പരിപൂർണ്ണ പങ്കാളിത്വവും നിർബന്ധമാണ്. അംഗവൈകല്യമുള്ള കുട്ടികളെ വേർതിരിച്ചെടുത്ത് ക്യാരംബോർഡുകളി, ചെസ്കളി തുടങ്ങിയവ നൽകാവുന്നതാണ്.

# പ്രവൃത്തിപരിചയ പരിപാടി

## പാഠ്യ പദ്ധതി

## (സ്റ്റാൻഡേർഡ്. I to IV)

## ആമുഖം

എല്ലാ ഘട്ടങ്ങളിലെയും വിദ്യാഭ്യാസം സാമൂഹ്യ രൂപാന്തരീകരണത്തിനുള്ള ഏററവും ശക്തമായ ഒരു ഉപകരണമായിട്ടാണ് പരിഗണിക്കപ്പെട്ടിരിക്കുന്നത്. ഇന്ത്യയിലെ ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ മുഖ്യ ചുമതല, മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസങ്ങളില്ലാതാക്കാൻ കഴിവുള്ള ഒരു ജനാധിപത്യ, സമത്വ, മതേതര സമൂഹം കെട്ടിപ്പടുക്കുക എന്നതാണ്. പ്രവൃത്തിപരിചയ പരിപാടി ഈ ലക്ഷ്യങ്ങളുടെ സാക്ഷാത്ക്കാരത്തെ സഹായിക്കുന്നു. പഠിതാവിനും, സമൂഹത്തിനും, ജനസമൂഹത്തിനു പൊതുവേയും പ്രയോജനപ്രദമായ എല്ലാ പ്രവർത്തനങ്ങളും ഇതിൽ ഉൾപ്പെടുന്നു. പ്രവൃത്തിപരിചയം എന്ന ആശയം നമ്മുടെ രാജ്യത്ത് പുതിയതല്ല. പുരാതന കാലത്ത്, വിദ്യാർത്ഥികൾ തങ്ങളുടെ ഗുരുക്കന്മാരോടൊപ്പം ആശ്രമങ്ങളിൽ താമസിച്ച് വിദ്യാഭ്യാസം ചെയ്തിരുന്ന കാലഘട്ടത്തിൽ അവർക്ക് പഠനത്തോടൊപ്പം തന്നെ എല്ലാത്തരം ജോലികളും ചെയ്യേണ്ടതായി ട്ടുണ്ടായിരുന്നു. പ്രവൃത്തിപരിചയ പരിപാടിയുടെ ഉപയുക്തത മനസ്സിലാക്കി, പല കമ്മിററികളും പ്രവൃത്തി പരിചയ പരിപാടിയെ സ്കൂൾ പാഠ്യപദ്ധതിയിൽ ഒരു പ്രത്യേക പഠനവിഷയമായി ഉൾക്കൊള്ളിക്കുന്നതിനുള്ള ശുപാർശകൾ കാലാകാലങ്ങളിൽ നൽകിയിട്ടുണ്ട്. ഈ ശുപാർശകളുടെ അടിസ്ഥാനത്തിൽ കേരള സംസ്ഥാനം, ഒന്നു മുതൽ പത്തു വരെയുള്ള ക്ലാസ്സുകളിലെ പാഠ്യപദ്ധതിയിൽ ഈ പരിപാടി ഉൾപ്പെടുത്തി യിട്ടുണ്ട്. സ്ക്കൂൾ പാഠ്യപദ്ധതിയിൽ ഇതിനെ ഒരു വിഷയമായി അംഗീകരിച്ചിട്ടുണ്ടെങ്കിലും പഠിതാക്കളും അദ്ധ്യാപകരും ഇതിനെ ദുർവ്യയമുള്ളതും അനാവശ്യവുമായ ഒരു വിഷയമായിട്ടാണ് കണക്കാക്കുന്നത്. പ്രവൃത്തിപരിചയ പരിപാടി എന്ന ആശയം, ഇതിൻെറ ഉദ്ദേശ്യങ്ങൾ, ഇത് എങ്ങനെ? എന്നീ കാര്യങ്ങളെ സംബന്ധിച്ചുള്ള, അദ്ധ്യാപരുടെയും മററു പരിശോധന ഉദ്യോഗസ്ഥന്മാരുടെയും അജ്ഞതയാണ് ഇതിനു കാരണം.

**ദേശീയ വിദ്യാഭ്യാസ നയം: (1986) :— താഴെപ്പറയുന്ന നയ പ്രസ്താവന നൽകിയിരിക്കുന്നു. –**

ഉദ്ദേശ്യപൂർണ്ണവും സാരവത്തുമായ ശാരീരിക അദ്ധ്യയനമായി വീക്ഷിക്കപ്പെട്ടുകൊണ്ടു പഠനപ്രക്രിയയുടെ ഒരു അഭേദ്യഘടകമായി സംഘടിപ്പിക്കപ്പെട്ടുകൊണ്ടും സമൂഹത്തിന് പ്രയോജനമുള്ള വസ്തുക്കളോ

സേവനങ്ങളോ ഉത്പാദിപ്പിക്കപ്പെടുന്ന പ്രവൃത്തിപരിചയ പരിപാടി, ഈടുററ ഘടനയിലൂടെയും ക്രമബദ്ധമായ കർമ്മ പരിപാടികളിലൂടെയും, വിദ്യാഭ്യാസത്തിന്റെ എല്ലാ ഘട്ടങ്ങളിലും ഉൾക്കൊള്ളിക്കേണ്ട ഒരു അവശ്യഘടകമായി പരിഗണിക്കപ്പെട്ടിരിക്കുന്നു.

പ്രവൃത്തിപരിചയ പരിപാടി കായികാദ്ധ്വാനപരമായിരിക്കുന്നതിലൂടെ വിദ്യാഭ്യാസാവശ്യങ്ങൾ നിറവേററുന്നതിനാൽ അത് സാരവത്തായിത്തീരുന്നു. ബുദ്ധി, മനസ്സ്, കൈ, എന്നിവയുടെ പരിശീലനമാണ് വിദ്യാഭ്യാസാവശ്യങ്ങൾ. പ്രവൃത്തിയുടെ ഓരോ ഘട്ടത്തിലും എന്തുകൊണ്ട്? എന്തിനുവേണ്ടി? എന്നീ കാര്യങ്ങളെ സംബന്ധിച്ച് ആലോചിക്കേണ്ടത് ആവശ്യമായിരിക്കുന്നു എന്നതിനാൽ യാന്ത്രികമായിട്ടല്ല മറിച്ച് ബുദ്ധിപരമായി തന്നെയാണ് പ്രവൃത്തി നിർവഹിക്കപ്പെടുന്നത്. . ഈ പ്രക്രിയയിലൂടെ ബുദ്ധിപരമായ ആവശ്യത്തെ നിറവേററുന്നു. പ്രസ്തുത പരിപാടിയുടെ വിദ്യാഭ്യാസപരമായ ഘടകങ്ങളെ പരിപോഷിപ്പിക്കുന്ന, പ്രശ്നപരിഹാര സമീപനം കൂടിയാണിത്. സ്ഥിരോത്സാഹം, ക്ഷമ, സ്വാശ്രയത്വം, സഹകരണം, പരസ്പര സഹായം തുടങ്ങിയ സദാചാര മൂല്യങ്ങളെ വിദ്യാർത്ഥിയുടെ മനസ്സിൽ വികസിപ്പിക്കുന്നതിലൂടെ മാനസ്സികമായ വിദ്യാഭ്യാസ ആവശ്യവും നിറവേററപ്പെടുന്നു. ഒരു പ്രവൃത്തി ചെയ്യുമ്പോൾ അഥവാ ഒരു തൊഴിലിൽ നൈപുണ്യം നേടുമ്പോൾ കൈയ്ക്കാവശ്യമായ പരിശീലനം സ്വാഭാവികമായും ലഭിക്കുന്നു.

പഠിതാവിന്റെയും അവൻ അംഗമായിരിക്കുന്ന സമൂഹത്തിന്റെ ആവശ്യങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നതിലൂടെ പ്രവൃത്തിപരിചയം സജീവമായിത്തീരുന്നു. ഇത് അടിസ്ഥാന ആവശ്യങ്ങളായ ആഹാരം, വസ്ത്രം, പാർപ്പിടം, ആരോഗ്യവും, ആരോഗ്യരക്ഷയും, വിനോദവും സാംസ്കാരിക പരിപാടികളും, കൂട്ടായ ജോലിയും സാമൂഹ്യസേവനവും എന്നിവയിലൂടെ കൂടുതൽ അർത്ഥവത്തായിമാറുന്നു. പ്രവൃത്തിപരിചയ പരിപാടിഏതെങ്കിലും മൂർത്തമായ ഉത്പാദനമായി പരിണമിക്കേണ്ടതാണെന്നത് ഒഴിച്ചുകൂടാൻ പാടില്ലാത്ത വസ്തുതയാണ്. നോട്ടുബുക്ക്, ചോക്ക്, പച്ചക്കറികൾ, സ്ക്വാഷ്, ജാം, പിക്കിളുകൾ തുടങ്ങിയ പ്രയോജനകരമായ ഉത്പന്നങ്ങളുടെ ഉത്പാദനത്തെയാണ് മൂർത്തമായ ഉത്പാദനം എന്നതുകൊണ്ടുദ്ദേശിച്ചിരിക്കുന്നത്. പ്രാദേശികമായ ആവശ്യകത, ഭൗതിക സാഹചര്യങ്ങളുടെ ലഭ്യത എന്നിവയ്ക്കനുസരണമായി ഒരു വിദ്യാർത്ഥി തനിക്കിഷ്ടമുള്ള തൊഴിൽ മേഖല തെരഞ്ഞെടുക്കേണ്ടതാണ്. ഉത്പാദിപ്പിക്കപ്പെടുന്ന വസ്തുക്കളെ വിററഴിക്കുകയും അതിൽ നിന്നും കിട്ടുന്ന ആദായം പ്രസ്തുത പരിപാടിയിൽ ഭാഗഭാക്കുകളായ അദ്ധ്യാപകരും വിദ്യാർത്ഥികളുമായി പങ്കിട്ടെടുക്കേണ്ടതുമാണ്.

സ്കൂൾ പരിസരങ്ങൾ, സ്കൂൾ കെട്ടിടങ്ങൾ, മേശ, കസേര, ഡസ്ക്ക് തുടങ്ങിയ ഉപകരണങ്ങളും മററു സ്ക്കൂൾ ഉപകരണങ്ങളും വൃത്തിയാക്കുക, തുടങ്ങിയ ചില സേവനങ്ങളും, പരിസരം മോടിപിടിപ്പിക്കുക, കുടിവെള്ളം കൊണ്ടുവരിക, ചെടികൾക്ക് വളമിടുകയും വെള്ളമൊഴിക്കുകയും ചെയ്യുക,

ഉച്ചഭക്ഷണം തയ്യാറാക്കുകയും വിതരണം ചെയ്യുകയും [illegible]ച്ചുക, സ്കൂൾ സഹകരണ സംഘം, കുട്ടികളുടെ ബാങ്കുകൾ തുടങ്ങിയവ പ്രവർത്തിപ്പിക്കുക മുതലായ ചില പ്രവർത്തനങ്ങളും പ്രവൃത്തിപരിചയ പരിപാടിയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. വിദ്യാർത്ഥികൾക്ക് ഈ പ്രവർത്തനങ്ങൾക്കാവശ്യമായ സാധന സാമഗ്രികളും മററു സജ്ജീകരണങ്ങളും നൽകേണ്ടതാണ്.

## പൊതു ഉദ്ദേശ്യങ്ങൾ

പ്രവൃത്തിപരിചയ പരിപാടിയുടെ പൊതു ഉദ്ദേശ്യങ്ങൾ താഴെപ്പറയുന്നവയാണ്.

(a) അറിവുനേടലും മനസ്സിലാക്കലും:

കുട്ടിയെ സഹായിക്കുന്നതിന്.

- ആഹാരം, ആരോഗ്യവും, ആരോഗ്യ ,രക്ഷയും, വസ്ത്രം, പാർപ്പിടം, സാംസ്കാരികവും, വിനോദപരവുമായ പരിപാടികൾ, കൂട്ടായ ജോലിയും, സാമൂഹ്യസേവനവും എന്നിവയുമായി ബന്ധപ്പെട്ട തൻെറയും, കുടുംബത്തിൻെറയും സമൂഹത്തിൻെറയും ആവശ്യങ്ങൾ തിരിച്ചറിയുന്നതിന്.
- സമൂഹത്തിലെ ഉത്പാനക്ഷമമായ പ്രവർത്തനങ്ങളുമായി സ്വയം പരിചയപ്പെടുന്നു.
- വിവിധതരം ജോലികളിൽ ഉൾക്കൊണ്ടിരിക്കുന്ന ശാസ്ത്രീയ തത്വങ്ങളും, വസ്തുതകളും ഗ്രഹിക്കുന്നതിന്.
- സാധനങ്ങളുടെയും സേവനങ്ങളുടെയും ഉത്പാദനത്തിൽ അസംസ്കൃത വസ്തുക്കൾ വഹിക്കുന്ന പങ്ക്, ഉപകരണങ്ങൾ മററു സജ്ജീകരണങ്ങൾ എന്നിവയുടെ ഉപയോഗം ഇവ അറിയുന്നതിന്.
- ഉത്പാദനക്ഷമമായ ജോലിയുടെ പ്രയോജനം, സമൂഹത്തോടുള്ള സേവനങ്ങൾ ഇവ ഗ്രഹിക്കുന്നതിന്.
- ഉത്പാദന പ്രക്രിയകളുടെയും നൈപുണ്യങ്ങളുടെയും അടിസ്ഥാനത്തിൽ സാങ്കേതികമായി പുരോഗമിച്ചുകൊണ്ടിരിക്കുന്ന സമൂഹത്തിൻെറ ആവശ്യങ്ങൾ മനസ്സിലാക്കുന്നതിന്.
- ഉത്പാദനക്ഷമമായ സാഹചര്യങ്ങളിൽ

തന്റെ പങ്കെന്താണെന്നുള്ള ധാരണ ഉണ്ടാകുന്നതിന്.
– സാമൂഹ്യ പ്രശ്നങ്ങളെപ്പററിയുള്ള അറിവു വികസിപ്പിക്കുന്നതിന്.
– തന്റെ പ്രകടനങ്ങളെപ്പററി സ്വയം മൂല്യ നിർണ്ണയം നടത്തുന്നതിനുള്ള കഴിവ് വികസിപ്പിക്കുന്നതിന്

(b) വൈദഗ്ദ്ധ്യങ്ങൾ

കുട്ടിയെ സഹായിക്കുന്നതിന്

– ഉല്പാദനക്ഷമമായ വിവിധതരം ജോലികൾക്കാവശ്യമായ വസ്തുക്കളുടെയും, ഉപകരണങ്ങളുടെയും തെരഞ്ഞെടുപ്പ്, സംഭരണം, ക്രമീകരണം, ഉപയോഗിക്കൽ എന്നിവയിലുള്ള വൈദഗ്ദ്ധ്യം വികസിപ്പിക്കുന്നതിന്.
– തൊഴിൽ പരിശീലനത്തിൽ പങ്കെടുക്കുന്നതിനും, നിരീക്ഷിക്കുന്നതിനും, കൈകാര്യം ചെയ്യുന്നതിനുമുള്ള കഴിവുകൾ ആർജ്ജിക്കുന്നതിന്.
– ഉല്പാദനക്ഷമമായ ജോലിയിലും സാമൂഹ്യസേവന സാഹചര്യങ്ങളിലും പ്രശ്നപരിഹാര രീതി പ്രയോഗിക്കുന്നതിനുള്ള കഴിവ് വികസിപ്പിക്കുന്നതിന്.
– കൂടുതൽ ഉത്പാദനക്ഷമമായ കാര്യക്ഷമതയ്ക്കുള്ള കഴിവ് വികസിപ്പിക്കുന്നതിന്.
– പഠിക്കുമ്പോൾത്തന്നെ പണം സമ്പാദിക്കുന്നതിന് അവനെ കഴിവുള്ളവനാക്കുന്നതിന് ആവശ്യമായ തൊഴിൽപരമായ കഴിവ് വേണ്ടുവോളം വളർത്തി എടുക്കുന്നതിന്.
– അവന്റെ സൃഷ്ടിപരമായ കഴിവുകളെ നവീനോപാധികളും വസ്തുക്കളും ആസൂത്രണം ചെയ്യുന്നതിന് പ്രയോജനപ്പെടുത്താൻ.

(c) മനോഭാവങ്ങളും മൂല്യങ്ങളും

കുട്ടിയെ സഹായിക്കാൻ

– കൈത്തൊഴിലുകളോടുള്ള ബഹുമാനവും കൈത്തൊഴിൽ ചെയ്യുന്നവരോടുള്ള ആദരവും വളർത്തുന്നതിന്.

— സ്വാശ്രയത്വം, പരസ്പരസഹായം, സഹകരണം, സംഘടിതമായ പ്രവർത്തനം, സ്ഥിരമായ പ്രയത്നം, ക്ഷമ തുടങ്ങിയവ പോലുള്ള അഭികാമ്യമായ സാമൂഹ്യ സദാചാര മൂല്യങ്ങൾ ഉളവാക്കുന്നതിന്.

— ഉത്പാദനക്ഷമമായ ജോലിയിലും, സേവനത്തിലും ആർജ്ജിക്കുന്ന നേട്ടങ്ങളിൽ കൂടി സ്വാഭിമാനം വളർത്തുന്നതിന്.

— പരിസ്ഥിതിയോട് അഗാധമായ താത്പര്യവും, താൻ സമൂഹത്തിലെ അംഗമാണെന്ന ധാരണയും, സമൂഹത്തോടുള്ള തൻെറ ഉത്തരവാദിത്വവും ചുമതലയും എന്താണെന്നു മനസ്സിലാക്കാനുള്ള കഴിവും വികസിപ്പിക്കാൻ

## സംസ്ഥാനതല ഉദ്ദേശ്യങ്ങൾ.

പ്രൈമറി വിദ്യാഭ്യാസഘട്ടത്തിൽ (സ്റ്റാന്ഡേർഡ്. I to IV) പ്രവൃത്തിപരിചയത്തിൻെറ ഉദ്ദേശ്യങ്ങൾ പൊതുവിദ്യാഭ്യാസത്തിൻെറ ഉദ്ദേശ്യങ്ങളുമായി വളരെ അടുത്തു വരുന്നവയാണ്. പിഞ്ചുകുട്ടികൾ പാഠപുസ്തകങ്ങളിൽ മാത്രം തങ്ങളുടെ വിദ്യാഭ്യാസത്തെ ഒതുക്കി നിറുത്താതെ തങ്ങളുടെ സ്കൂളുകളിലും, ഭവനങ്ങളിലും, സമൂഹത്തിലും ധാരാളം പ്രവർത്തനങ്ങളിൽ പങ്കാളിത്തം ആസ്വദിക്കുന്നു. അതുകൊണ്ട് പ്രവൃത്തി പരിചയ പ്രവർത്തനങ്ങളിലൂടെ നല്ല ആരോഗ്യം, പരിസര ശുചിത്വം, ചരിസരങ്ങൾ മോടിപിടിപ്പിക്കുന്നതിനുള്ള പരിശീലനം മുതലായവയ്ക്കും പ്രത്യേകം പ്രാധാന്യം നല്കേണ്ടതാണ്.

ഈ ഘട്ടത്തിൽ വിദ്യാഭ്യാസത്തിൻെറ ഒരു ലക്ഷ്യം, സേവനരംഗങ്ങളെപ്പററി മനസ്സിലാക്കാനുതകുന്ന സന്ദർശനങ്ങളിൽ കൂടിയോ, ഉത്പാദനക്ഷമതമായ പ്രവർത്തനത്തിലെ പങ്കാളിത്വത്തിൽ കൂടിയോ, തൊഴിൽ ലോകത്തെ സംബന്ധിച്ചുള്ള അറിവ് കുട്ടിയിൽ വളർത്തുക എന്നതാണ്.

സുസംഘടിതവും, സ്വയം പ്രകടിപ്പിക്കാൻ സഹായകമായ സേവനവും ഉത്പാദനാധിഷ്ഠിത പ്രവർത്തനങ്ങളും എന്നിവയിലൂടെ കായികാദ്ധ്വാനത്തോടുള്ള ബഹുമാനവും കായികാദ്ധ്വാനം ചെയ്യുന്നവരോടുള്ള ആദരവും, സഹകരണവും സംഘടിത പ്രവർത്തനവും, നിയമനിഷ്ഠ, കൃത്യനിഷ്ഠ, അച്ചടക്കം, സത്യസന്ധത, സൃഷ്ടിപരത, സ്ഥിരത തുടങ്ങിയവപോലുള്ള അഭികാമ്യമായ മനോഭാവങ്ങളും, മൂല്യങ്ങളും, തൊഴിൽ ശീലങ്ങളും വളർത്തിയെടുക്കാൻ കഴിയുന്നതാണ്.

## പഠന മേഖല. I

# ആരോഗ്യവും ആരോഗ്യരക്ഷയും

നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന പാഠ്യക്രമത്തിലെ ഒന്നു മുതൽ പതിനൊന്നു വരെയുള്ള എല്ലാ ഇനങ്ങളും ഒന്നുമുതൽ നാലുവരെ ക്ലാസ്സുകളിലെ എല്ലാ കുട്ടികളും അനുസരിക്കേണ്ടതാണ്. ഈ പഠന മേഖലയെ സംബന്ധിച്ചിടത്തോളം ക്ലാസ്സ് തലത്തിലുള്ള വേർപിരിവ് ആവശ്യമില്ല.

### മാതൃകായൂണിററ്

1. ക്ലാസ്സുകൾ : I മുതൽ IV വരെ
2. മേഖല : ആരോഗ്യവും ആരോഗ്യരക്ഷയും
3. ലാബ് : മേഖല : വ്യക്തിപരമായ ആരോഗ്യരക്ഷ
4. പ്രോജക്ടിന്റെ പേര് : വ്യക്തിപരമായ ശുചിത്വം

### പ്രോജക്ടിന്റെ ആവശ്യകതയും വ്യാപ്തിയും

അഭികാമ്യമായ ആരോഗ്യ ശീലങ്ങൾ വളരെ ചെറുപ്പം മുതൽ തന്നെ കുട്ടികളിൽ വളർത്തിയെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു വസ്തുതയാണ്. കുട്ടികൾക്കും അസുഖങ്ങൾ വരാനുള്ള സാദ്ധ്യതകളെ പരമാവധി ചുരുക്കുന്നതിന് ശരിയായ ആരോഗ്യ ശീലങ്ങൾ സഹായിക്കും. ഈ പ്രോജക്ട് താഴെപ്പറയുന്ന കാര്യങ്ങളുമായി ബന്ധപ്പെട്ടിരിക്കാവുന്നതാണ് :—

(1) ശരീരത്തിന്റെ വിവിധ ഭാഗങ്ങളുടെയും വസ്ത്രങ്ങളുടെയും ശുചിത്വം
(2) വേഷഭൂഷാദി ശീലങ്ങൾ
(3) നല്ല ഭക്ഷണ ശീലങ്ങൾ
(4) വിശ്രമവും ഉറക്കവും
(5) വ്യായാമം

### ഉദ്ദേശ്യങ്ങൾ :—

a) പൊതുവായിട്ടുള്ളത് :—

സ്കൂൾകുട്ടികളുടെ പൊതു ആരോഗ്യം മെച്ചപ്പെടുത്തുന്നതിന്.

(b) പ്രത്യേകമായിട്ടുള്ളവ :—

(1) ആരോഗ്യശീലങ്ങളുടെ പ്രാധാന്യം കുട്ടികൾ അറിയുന്നു

(2) കുട്ടികൾ അവരുടെ വസ്ത്രങ്ങൾ പതിവായി കഴുകുകയും, ശുചിയായ വസ്ത്രങ്ങൾ ധരിക്കുന്ന ശീലം വികസിപ്പിക്കുകയും ചെയ്യും.

(3) ചെവി, കണ്ണ്,പല്ല്, പാദം, മുതലായ ശരീര ഭാഗങ്ങൾ ശുചിയായി സൂക്ഷിക്കാനുള്ള ശീലം വളർത്തി എടുക്കുന്നു.

(4) ആഹാരത്തിനു മുമ്പും പിമ്പും കൈ കഴുകുന്ന ശീലം വളർത്തുന്നു.

(5) നഖം വെട്ടുക, തലമുടി ശരിയായ രീതിയിൽ വൃത്തിയായി ചീകി മിനുക്കി സൂക്ഷിക്കുക തുടങ്ങിയ ശീലങ്ങൾ വളർത്തുന്നു.

(6) ചുമയ്ക്കുമ്പോഴും തുമ്മുമ്പോഴും വായ് മൂടി സൂക്ഷിക്കുന്ന സ്വഭാവം വളർത്തുക.

(7) നല്ല ആരോഗ്യശീലങ്ങൾ വളർത്തുന്നതിനാവശ്യമായ വിവിധ വസ്തുക്കളുടെ ശരിയായ ഉപയോഗം മനസ്സിലാക്കുന്നു.

# മേഖല. I

# ആരോഗ്യവും ആരോഗ്യ രക്ഷയും

## നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന പ്രവർത്തനങ്ങൾ

## (സ്ററാൻഡേർഡ് I - IV)

1. അദ്ധ്യാപകൻെറ പരിശോധന:– ക്ലാസ്സദ്ധ്യാപകൻ–ശരീര ശുദ്ധി, പല്ലു്, വായ്, മുഖം, തലമുടി, നഖങ്ങൾ, വേഷം, പാദരക്ഷകൾ തുടങ്ങിയവ.
2. ശരീരം ശുചിയായി സൂക്ഷിക്കുന്നതിനായി അതിൻെറ ആവശ്യകത വിശദീകരിക്കുക.
3. ക്ലാസ്സിൽ നിന്ന് ഒരു മാതൃകാ വിദ്യാർത്ഥിയെ തെരഞ്ഞു കണ്ടുപിടിക്കുകയും വ്യക്തി ശുചിത്വത്തിൻെറ അടിസ്ഥാനത്തിൽ ആ കുട്ടിയെ നിരീക്ഷിക്കാൻ മററു കുട്ടികളെ അനുവദിക്കുകയും ചെയ്യുക.
4. അതിരാവിലെ ഉണരുകയും ഉണർന്ന ഉടനെ വയർ ശുദ്ധിയാക്കുകയും ചെയ്യുന്ന സ്വഭാവം വളർത്തുക. അതിരാവിലെ ഉണരുന്നതിൻെറയും, വീട്ടിനു പുറത്തുള്ള ശുദ്ധവായു ശ്വസിക്കുന്നതിനും വേണ്ടി ഏററവും കുറഞ്ഞത് 15 മിനിററു നേരമെങ്കിലും സ്കിപ്പിംഗ്, ഓട്ടം, ചാട്ടം, മുതലായ വ്യായാമ പ്രവർത്തനങ്ങളുടെയും നേട്ടങ്ങളെ സംബന്ധിച്ച് വിശദീകരണം നൽകുക.
5. പല്ലുതേയ്ക്കൽ, കുളി, ശരിയായി വസ്ത്രധാരണം ചെയ്യൽ, എല്ലാ ദിവസവും വസ്ത്രങ്ങൾ കഴുകി വൃത്തിയായി സൂക്ഷിക്കൽ, തലമുടി ചീകൽ, ശരീരത്തെ വൃത്തിയായും ഭംഗിയായും സൂക്ഷിക്കൽ
6. പ്രഭാത പ്രാർത്ഥന – ക്ലാസ്സിൽ ഗ്രൂപ്പായുള്ള പ്രവർത്തന പരിശീലനം.
7. സ്ക്കൂൾ ബാഗിലോ പെട്ടിയിലോ പുസ്തകങ്ങളും സ്ലേററും വൃത്തിയായി

അടുക്കി ക്രമീകരിച്ചു വയ്ക്കൽ. സ്റ്റേറ് വൃത്തിയാക്കുക (തുപ്പൽ കൊണ്ട ല്ലാതെ), പുസ്തകം പൊതിഞ്ഞു വയ്ക്കുക.

8. കോട്ടുവായിടുക, തുമ്മുക, തുപ്പുക, മൂത്രവിസർജ്ജനം നടത്തുക എന്നിവയിൽ ശരിയായ രീതികൾ പരിശീലിപ്പിക്കുകയും നല്ല ശീലങ്ങൾ വളർത്തുകയും ചെയ്യുക. ഇത് ശരിയായ രീതിയിൽ നിർവഹിക്കപ്പെടുന്നുണ്ടോ എന്നു നോക്കാൻ ലീഡർമാരെ ചുമതലപ്പെടുത്തുക.

9. കക്കൂസ്, മൂത്രപ്പുര ഇവയുടെ ഉപയോഗവും, ദുർഗന്ധം ഇല്ലാതെയാക്കുന്നതിന് ലോഷൻ, ബ്ലീച്ചിംഗ് പൗഡർ മുതലായവ ഉപയോഗിച്ച് വെള്ളം കൊണ്ട് കഴുകി വൃത്തിയാക്കി സൂക്ഷിക്കലും.

10. ക്ലാസ്സ് മുറി വൃത്തിയായി സൂക്ഷിക്കുക — ഉപയോഗശൂന്യമായ പേപ്പർ കഷണങ്ങൾ നീക്കം ചെയ്യുക, മേശ, കസേര, ഡസ്ക്, ബഞ്ച്, തുടങ്ങിയവ പൊടിയടിച്ച് വൃത്തിയാക്കുക, ബ്ലാക്ക്ബോർഡ് വൃത്തിയാക്കുക.

11. ശരിയായ ശുചിത്വ ശീലങ്ങളുടെ പരിശോധന :—

(a) ശരീരം
(b) നഖം വെട്ടൽ
(c) പാദരക്ഷകൾ ഉപയോഗിക്കൽ
(d) ഭംഗിയായി വസ്ത്രധാരണം (എല്ലാ ദിവസവും കഴുകാൻ നിർദ്ദേശം നൽകൽ)
(e) മൂക്കിലൂടെ ശ്വാസോച്ഛ്വാസം
(f) ആഹാരത്തിനു മുമ്പും പിമ്പും കൈയും വായും കഴുകൽ

ഇക്കാര്യങ്ങൾ കുട്ടികൾ ശരിയായി പാലിക്കുന്നുണ്ടോ എന്ന് അദ്ധ്യാപകൻ ശ്രദ്ധിക്കേണ്ടതാണ്.

(g)(1) ആഴ്ചയിലൊരിക്കൽ ശുചിത്വ പ്രദർശനം നടത്തുകയും, അദ്ധ്യാപകൻ കുട്ടികളുടെ ശരീരത്തിന്റെ വിവിധ ഭാഗങ്ങൾ പരിശോധിച്ച് പോരായ്മകളുണ്ടെങ്കിൽ പറഞ്ഞുകൊടുക്കേണ്ടതുമാണ്.

(2) ശരീരത്തിന്റെ വിവിധ ഭാഗങ്ങൾ വൃത്തിയാക്കുന്നതിനാവശ്യമായ രീതികൾ മാതൃകയായി കാണിച്ചു കൊടുക്കേണ്ടതാണ്.

(3) മാസത്തിൽ ഒരു ദിവസം കുട്ടികൾ തന്നെ ഭക്ഷണപ്പൊതികൾ കൊണ്ടുവന്ന് സമൂഹസദ്യ ക്രമീകരിക്കേണ്ടതാണ്. അദ്ധ്യാപകനും അവരോടൊപ്പം ചേരണം. കുട്ടികളുടെ ഭക്ഷണശീലങ്ങളെ അദ്ധ്യാപകൻ നിരീക്ഷിക്കുകയും നല്ല ഭക്ഷണരീതികൾ കാണിച്ചുകൊടുക്കുകയും ചെയ്യണം.

(4) അദ്ധ്യാപകൻ വിദ്യാർത്ഥിയുടെ ആരോഗ്യശീലങ്ങളെ സംബന്ധിച്ച് ശരിയായ വിവരങ്ങൾ ഡയറിയിൽ രേഖപ്പെടുത്തി സൂക്ഷിക്കേണ്ടതാണ്.

**ആവശ്യമായ ഉപകരണങ്ങളും, സജ്ജീകരണങ്ങളും വിഭവങ്ങളും :—**

(1) സോപ്പ്.
(2) നഖംവെട്ടി.
(3) ടൗവൽ.
(4) ചീപ്പ്.
(5) കണ്ണാടി.
(6) പൊടിയടിക്കാനുള്ള ഉപകരണം.
(7) വെള്ളം കുടിക്കാനുള്ള പാത്രം.
(8) ചാർട്ടുകൾ.
(9) പോസ്ററുകൾ.
(10) ഫിലിമുകൾ.

**നിരീക്ഷണം.**

കുട്ടികൾ മററു കുട്ടികളുടെ ശുചിത്വം, ഭക്ഷണശീലങ്ങൾ, ആസനം, തുടങ്ങിയവയും വ്യക്തിപരമായ ആരോഗ്യ രക്ഷാസംബന്ധമായ മററു പ്രധാന മേഖലകളേയും സസൂഷ്മം നിരീക്ഷിക്കുകയും കുറവുകൾ കണ്ടുപിടിക്കുകയും അഭികാമ്യമായ ആരോഗ്യശീലങ്ങൾ വികസിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ആരാഞ്ഞു കണ്ടുപിടിക്കാൻ അവരുടെ ഇടയിൽ ചർച്ചകൾ സംഘടിപ്പിക്കുന്നു. അഭികാമ്യ മായ ആരോഗ്യശീലങ്ങൾ പാലിക്കാത്തതിൻെറ ഫലമായി അവർ എങ്ങനെ രോഗികളായി മാറുന്നു എന്ന കാര്യങ്ങൾ അവരെ ബോദ്ധ്യപ്പെടുത്താനുതകുന്ന അനയോജ്യങ്ങളായ ചാർട്ടുകൾ, പോസ്ററുകൾ, ഫിലിമുകൾ തുടങ്ങിയവയും കാണിക്കാവുന്നതാണ്.

**പരീക്ഷണം :—**

ബുക്ക്, സൂക്ഷിച്ചും സൂക്ഷിക്കാതെ വച്ചിരിക്കുന്ന കുടിക്കാനുള്ള ജലം തുടങ്ങിയവയുടെ വ്യത്യാസങ്ങൾ കാണിച്ചുകൊടുക്കാവുന്നതാണ്. ആവശ്യമുള്ള സന്ദർഭങ്ങളിൽ കഴിയുമെങ്കിൽ സൂഷ്മദർശിനി ഉപയോഗിക്കേണ്ടതാണ്.

**പ്രായോഗിക പരിശീലനം :—**

1. ശരീരത്തിൻെറ വിവിധ ഭാഗങ്ങൾ ശുദ്ധിയാക്കലും, കുളിയും വൃത്തിയാക്കാനുള്ള വസ്തുക്കൾ വീട്ടിൽ നിന്നും കൊണ്ടുവരൽ
2. ശുചീകരണ പ്രചരണ പ്രവർത്തനങ്ങൾ സംഘടിപ്പിക്കൽ.
3. സമൂഹസദ്യാപരിപാടികൾ സംഘടിപ്പിക്കൽ.
4. വിദ്യാലയത്തിൽതന്നെ ഉച്ചഭക്ഷണത്തിനു ശേഷം വിശ്രമം എടുക്കുന്നുണ്ടോ എന്നു വീക്ഷിക്കൽ.

5. പൽപ്പൊടി, പേസ്റ്റ് എന്നിവ കൊണ്ടുവരികയും പല്ലുതേയ്ക്കുന്നതിനുള്ള ശരിയായ രീതി മാതൃകയായി കാണിച്ചുകൊടുക്കലും.
6. ഗ്രൂപ്പുകളായി വസ്ത്രങ്ങരം കഴുകൽ.
7. കുട്ടികളിലെ ചീത്ത ശീലങ്ങരം കണ്ടുപിടിക്കുകയും അവരെ ശരിയായ ശീലങ്ങരം അനുവർത്തിക്കുന്നതിന് നിർബന്ധിക്കുകയും ചെയ്യുക.

### പ്രവർത്തനക്രമം.

(1) വ്യക്തിപരമായ ആരോഗ്യരക്ഷയുടെ പ്രാധാന്യം, ആവശ്യകത എന്നിവയെ സംബന്ധിച്ച് കുട്ടികളുമായുള്ള ചർച്ചയും സംഭാഷണവും.
(2) അഭികാമ്യമായ ആരോഗ്യശീലങ്ങരം പാലിക്കുന്നതിന് കുട്ടികളെ പ്രോത്സാഹിപ്പിക്കുക.
(3) ശുചീകരണപ്രവർത്തന പരിപാടികളും സമൂഹസദ്യയും സംഘടിപ്പിക്കുക.
(4) ശുചീകരണ പ്രചരണ പരിപാടികരം സംഘടിപ്പിക്കുക.
(5) ആരോഗ്യ നിയമങ്ങരം കുട്ടികരം പാലിക്കുന്നുണ്ടോ എന്നു നിരീക്ഷിക്കുക.

## മേഖല. II

## ആഹാരം

### സ്ററാൻഡേർഡ്. I - II കളിലേയ്ക്ക്

(1) സമയത്തിനുള്ള ഭക്ഷണത്തിൻെറ പ്രാധാന്യത്തെപ്പററി നിർദ്ദേശങ്ങരം നൽകുക.
(2) പാത്രങ്ങളും പ്ളേററുകളും ശുചിയായി സൂക്ഷിക്കുക. ഭക്ഷണത്തിനു മുമ്പും പിമ്പും ശരിയായി വായ് കഴുകുക.
(3) വിററാമിനുകളടങ്ങിയിട്ടുള്ള ഭക്ഷണങ്ങളേയും, വിററാമിൻെറ കുറവു കൊണ്ടുണ്ടാകുന്ന ദോഷങ്ങളെപ്പററിയും വിശദീകരണം നൽകുക. (അനുയോജ്യമായ ചാർട്ടുകരം ഉപയോഗിക്കേണ്ടതാണ്)
(4) സമീകൃതാഹാരം തെരഞ്ഞെടുക്കുന്നതിന് വിദ്യാർത്ഥികളെ സഹായിക്കുക — തയ്യാറാക്കിയ ചാർട്ടുകരം ക്ളാസ്സു മുറിയിൽ പ്രദർശിപ്പിക്കുക.
(5) കളിസ്ഥലത്തെ കള പറിച്ചുകളയുക.

(1) പച്ചക്കറി കൃഷി പരിശീലിക്കുകയും മുതിർന്നവരെ സഹായിക്കാനുള്ള മനോഭാവം വളർത്തുകയും ചെയ്യുക.
പുത്തൻ പച്ചക്കറികൾ ഉപയോഗിക്കുന്നതു സംബന്ധിച്ച് വിശദീകരണവും പരിശീലനവും നൽകുക.

(3) ഭക്ഷണത്തിലൂടെയും, അനാരോഗ്യകരമായ സാഹചര്യങ്ങളിലൂടെയും ഉണ്ടാകുന്ന രോഗങ്ങളെപ്പററിയുള്ള ധാരണ നൽകുക.

(4) പ്രധാന ആഹാര പദാർത്ഥങ്ങൾ, ഭക്ഷ്യധാന്യങ്ങൾ, പച്ചക്കറികൾ, പഴവർഗ്ഗങ്ങൾ എന്നിവയുടെ പോഷക മൂല്യങ്ങൾ കാണിക്കുന്ന ലിസ്ററ് തയ്യാറാക്കുക.

(5) നല്ല ഭക്ഷണ ശീലങ്ങളും തീൻ മേശാസ്വഭാവങ്ങളും പരിശീലിപ്പിക്കുക.

(6) അയൽ പ്രദേശങ്ങളിലുള്ള കൃഷിനിലങ്ങൾ സന്ദർശിക്കുക.

(7) സ്കൂളുകളിലും വീടുകളിലും ഉച്ചഭക്ഷണം തയ്യാറാക്കുന്നതിനും അത് വിളമ്പിക്കൊടുക്കുന്നതിനും സഹായിക്കുക.

(8) വിത്തുകളുടെ സംഭരണം.

(9) വിവിധതരം വളങ്ങളെയും, രാസവളങ്ങളെയും തിരിച്ചറിയുകയും അവയുമായി പരിചയപ്പെടുകയും ചെയ്യുക.

(10) കളിസ്ഥലത്തെ കള പറിക്കുക.

# മേഖല. III

# പാർപ്പിടം

## സ്ററാൻേറർഡ്. I & II

(1) വർണ്ണക്കടലാസുകൾ, പടങ്ങൾ, കല്ലുകൾ, വളയോടുകൾ, പൂക്കൾ, തൂവലുകൾ, മാർബിൾ, സ്ററാമ്പുകൾ, തീപ്പെട്ടിയുടെ ലേബലുകൾ, കെട്ടിടങ്ങളുടെ വർണ്ണചിത്രങ്ങൾ മുതലായവ സംഭരിക്കൽ.

ഇതിന് കുട്ടികളെ പ്രോത്സാഹിപ്പിക്കുകയും, ഈ വസ്തുക്കൾ ശരിയായി ക്രമീകരിക്കുന്നതിന് മാർഗ്ഗദർശനം നൽകുകയും ചെയ്യേണ്ടതാണ്.

(2) തീപ്പെട്ടിക്കൂടുകൾ, കാർഡ്ബോർഡ് കഷണങ്ങൾ തുടങ്ങിയവ ഉപയോഗിച്ച് വീടുകളുടെ ഭാഗങ്ങളും മററും (മാതൃക) നിർമ്മിക്കുക.
ഉദാ: തീപ്പെട്ടിക്കൂടുകൾ, കാർഡ്ബോർഡ്, കാർഡ്ബോർഡ് പെട്ടി, സിഗരററ് കൂട് എന്നില ഉപയോഗിച്ച് ജനലുകളും മററും മനോഹരമായി നിർമ്മിക്കാവുന്നതാണ്.

(3) കത്തിയോ, കത്രികയോ വളരെ ചെറിയ തോതിൽ മാത്രം ഉപയോഗിക്കേണ്ടതായുള്ള ലഘു കളിപ്പാട്ടങ്ങൾ പേപ്പർ കൊണ്ടുണ്ടാക്കുക — പട്ടം, ബോട്ട്, പക്ഷി തുടങ്ങിയവ.

(4) പ്ലേറ്റുകളുടെയും മററു വീട്ടുപകരണങ്ങളുടെയും, പാവകളുടെ വേഷങ്ങളുടെയും മററും മാതൃകകൾ പേപ്പർ കൊണ്ടുണ്ടാക്കുക.

(5) കളിമൺമാതൃകാനിർമ്മാണം — മിനുസമുള്ള ചെറിയ വസ്തുക്കൾ, ചെറിയ മണികൾ തുടങ്ങിയവ.

(6) വളയോടു കഷണങ്ങൾ പേപ്പറിൽ ക്രമീകരിച്ച് ഒട്ടിച്ച് മൃഗങ്ങളുടെയും, പക്ഷികളുടെയും, വീടുകളുടെയും, ദേശീയ പതാകയുടെയും രൂപങ്ങൾ നിർമ്മിക്കുക.

(7) അവരവരുടെ കൈവശമുള്ള വസ്തുക്കൾ ക്രമമായും ചിട്ടയായും ക്ലാസ്മുറിയിൽ വൃത്തിയായി അടുക്കിവച്ച് സൂക്ഷിക്കുക.

## സ്ററാൻേററർഡ് . III & IV

(1) ക്ലാസ്മുറിയിലുള്ള ബഞ്ചുകൾ, കസേര, മേശ എന്നിവയും ചുവരിൽ ഏതെങ്കിലും ചിത്രങ്ങളുണ്ടെങ്കിൽ അവയും പൊടി തുടച്ചു വൃത്തിയാക്കിയിടുക.

(2) ക്ലാസ്മുറികളിലേയ്ക്കു കൊണ്ടു വരുന്ന കുടകൾ, നനഞ്ഞവ, ഉണങ്ങിയവ എന്നിങ്ങനെ വേർതിരിച്ച് പ്രത്യേകം ക്രമീകരിച്ച് സൂക്ഷിക്കുക.

(3) ക്ലാസ്മുറികൾ വൃത്തിയാക്കൽ — ചൂലുകൾ, ബ്രഷുകൾ തുടങ്ങിയവയുടെ ഉപയോഗം — വേസ്ററ് പേപ്പർ ബാസ്ക്കററിൻെറ ഉപയോഗം.

(4) വേസ്ററ് പേപ്പർ ബാസ്ക്കററുകൾ നിർമ്മിക്കൽ — പഴയ കാർഡ് ബോർഡ് പെട്ടികളോ, മരംകൊണ്ടുള്ള പെട്ടികളോ മാതൃകയായി ഉണ്ടാക്കാവുന്നതാണ്

(5) തെങ്ങോലയോ, തെങ്ങോലയിലുള്ള ഈർക്കിലോ ഉപയോഗിച്ച്, 'ചൂ... നിർമ്മിക്കൽ — ഇവ പ്ലാസ്ററിക് ചരടോ മറേറതെങ്കിലും നാരോ ഉപയോഗിച്ച് കെട്ടി സൂക്ഷിക്കുക.

(6) പൂന്തോട്ടം നിർമ്മിക്കൽ — ഫ്ളവർവേസും മററും ഉപയോഗിച്ച് മേശ അലങ്കരിക്കുക.

(7) കവറുകൾ നിർമ്മിക്കൽ.

(8) തയ്യൽക്കടകളിൽ നിന്നു ശേഖരിക്കുന്ന തുണിക്കഷണങ്ങളോ പഞ്ഞിയോ ഉപയോഗിച്ച് ഡസ്റ്റർ നിർമ്മിക്കൽ.

(9) ചകിരിയോ അതുപോലുള്ള മററു വസ്തുക്കളോ ഉപയോഗിച്ച് വെള്ളയടിക്കാനും, തട്ടും മററും അടിച്ചു വൃത്തിയാക്കാനും ഉപയോഗിക്കാവുന്ന ബ്രഷുകളുടെ നിർമ്മാണം.

(10) കാർഡ്ബോർഡോ, കളർപേപ്പറോ ഉപയോഗിച്ച് ക്ലാസ്സുകൾ, സയൻസ് കോർണർ തുടങ്ങിയവയ്ക്കു് നെയിം ബോർഡുകൾ നിർമ്മിക്കൽ.

(11) ക്ലാസ് ടൈംടേബിൾ ഒരു വലിയ കാർഡ്ബോർഡിൽ എഴുതി ഒട്ടിച്ച് ക്ലാസ്സിൽ പ്രദർശിപ്പിക്കൽ.

(12) മേശപ്പുറത്തു വയ്ക്കാവുന്ന തരത്തിൽ കളിമണ്ണുകൊണ്ടോ മണൽകൊണ്ടോ ഗ്രാമങ്ങൾ പട്ടണങ്ങൾ തുടങ്ങിയവയുടെ മാതൃകകൾ നിർമ്മിക്കൽ.

(13) മേശ, കസേര തുടങ്ങി മരസാമാനങ്ങളുടെ കേടുപാടുകൾ തീർക്കൽ – ശരിയായ രീതിയിൽ ആണിയോ, സ്ക്രൂവോ ഉപയോഗിച്ച് ഉറപ്പിക്കുകയും, പോളിഷ് ചെയ്യുകയും ചെയ്യുക.

(14) നെയിം പ്ലേററുകൾ തയ്യാറാക്കൽ.

(15) ലളിതമായ ഡിസയിനുകളിലും, കെട്ടിടങ്ങളുടെ ചിത്രങ്ങളിലും അനുയോജ്യമായ നിറക്കൂട്ട് തെരഞ്ഞെടുക്കൽ.

(16) ചിത്രങ്ങൾ പ്രദർശിപ്പിക്കുന്നതിനുവേണ്ടി പേപ്പർ ഫ്രെയിമുകൾ ഉണ്ടാക്കൽ.

# മേഖല. IV

# വസ്ത്രം

## സ്ററാൻഡേർഡ് – I & II

(1) പരസഹായം കൂടാതെ വസ്ത്രങ്ങൾ കഴുകൽ. ശരിയായ രീതിയിൽ ബട്ടൺസുകൾ ഇടുക.

(2) വ്യത്യസ്ത കാലാവസ്ഥകൾക്കനുയോജ്യമായ വിവിധതരം വസ്ത്രങ്ങളെ പരിചയപ്പെടുത്തൽ. വിവിധതരം തുണികൾ തിരിച്ചറിയുന്നതിനുവേണ്ടി തുന്നൽക്കടകളിൽ നിന്നും വിവിധതരം തുണിക്കഷണങ്ങൾ ശേഖരിക്കൽ.

(3) അലമാരകളിലും പെട്ടികളിലും സ്വന്തം വസ്ത്രങ്ങൾ ശരിയായി ക്രമീകരിച്ചു സൂക്ഷിക്കൽ. (കഴുകിയതും കഴുകാത്തതും പ്രത്യേകം പ്രത്യേകം)

## സ്ററാന്‍ഡേർഡ് – III & IV

(1) ചെറിയ രീതിയിലുള്ള തുന്നൽ പരിശീലനം – ബട്ടൺസ് ഉറപ്പിക്കൽ – കീറിയവ തുന്നുക, കൈലേസുകളും തലയണ ഉറകളും നിർമ്മിക്കൽ.

(2) സോപ്പുകൾ, മററു അലക്കു വസ്തുക്കൾ തുടങ്ങിയവയെ പരിചയപ്പെടൽ.

(3) തുണി കഴുകുന്നതിന് സഹായിക്കൽ. ബനിയൻ, കൈലേസുകൾ, കാലുറകൾ തുടങ്ങിയവ സ്വന്തമായി തന്നെ കഴുകേണ്ടതാണ്.

(4) ചിത്രത്തുന്നൽ, തുണികൾ ചായം പിടിപ്പിക്കൽ എന്നിവയുടെ പരിശീലനം.

(5) പലതരം വസ്ത്രങ്ങൾക്ക് വേണ്ടി വൈവിദ്ധ്യമാർന്ന ഡിസയിനുകളുടെ സംഭരണം.

# മേഖല. V

# സാംസ്ക്കാരിക പരിപാടികൾ

## സ്ററാന്‍ഡേർഡ് – I & II

(1) കളിമൺ മാതൃക നിർമ്മാണം, പേപ്പർ പൾപ്പ് കൊണ്ടുള്ള മാതൃക നിർമ്മാണം എന്നിവയുടെ പരിശീലനം.

(2) ലളിതഗാനങ്ങൾ, താളാത്മകമായ ചെറിയ കവിതകൾ, സ്കൂൾ ഗാനങ്ങൾ, പ്രാർത്ഥനാ ഗാനങ്ങളും, ദേശീയ ഗാനവും എന്നിവയുടെ പരിശീലനം.

(3) അഭിനയ ഗാനങ്ങൾ.

(4) സംഘനാടകം.

(5) മുഖം മൂടി കളികൾ.

(6) പെൻസിൽ, ക്രയോൺ എന്നിവ ഉപയോഗിച്ച് ലഘു ചിത്രങ്ങൾ വരയ്ക്കൽ.

(7) 'വെജിററബിൾ പ്രിൻറുകൾ', 'സ്പാററർ പ്രിൻറുകൾ' ഇവ പരിശീലിക്കുക. ഉരുളക്കിഴങ്ങോ അതു പോലുള്ള മൃദുവായ വസ്തുക്കളോ ഉപയോഗിച്ചുള്ള "ബ്േളാക്ക്" നിർമ്മാണം.

## സ്ററാഡേർഡ്. III & IV

(1) പുറമ്പുപാടും കാണുന്ന ഉപയോഗശൂന്യമായ വസ്തുക്കൾ ഉപയോഗിച്ച് ചെറിയ കളിപ്പാട്ടങ്ങളുടെയും പാവകളുടെയും നിർമ്മാണം.

(2) ആശംസ കാർഡുകളുടെ നിർമ്മാണം.

(3) ഫാൻസി പേപ്പറുകളും, കാർഡും, ഗിൽററ് പേപ്പറും, ഉപയോഗശൂന്യമായ വസ്തുക്കളും കൊണ്ടുള്ള അലങ്കാര വസ്തുക്കളുടെ നിർമ്മാണം.

(4) പാവനിർമ്മാണം – ഒഴിഞ്ഞ ബോട്ടിലുകൾ, ടിന്നുകൾ മുതലായവ ഉപയോഗിച്ച്.

(5) പ്രാദേശികമായി ലഭ്യമാകുന്ന വസ്തുക്കളുപയോഗിച്ച് കൗതുക വസ്തുക്കൾ നിർമ്മിക്കൽ .

(6) പേപ്പർ പൾപ്പുകൊണ്ടുള്ള ജോലികൾ.

(7) നാടകീകരണം.

(8) നൃത്ത പ്രകടനം.

(9) പേപ്പർ ക്രാഫ്ററ് പരിശീലനം.

(10) പേപ്പർ പൾപ്പുകൊണ്ടുള്ള മുഖം മൂടി നിർമ്മാണം.

(11) പാവകളി – കൈയുറപ്പാവകൾ മാത്രം.

# മേഖല. VI

# സംഘടിത പ്രവർത്തനവും സാമൂഹ്യസേവനവും

## സ്ററാഡേർഡ്. I & II

(1) അദ്ധ്യാപകരേയും മററു മുതിർന്ന ആളുകളേയും അഭിവാദനം ചെയ്ത് സ്വീകരിക്കൽ.

(2) ക്ലാസ്സ് മുറികളിലും സ്കൂൾ പരിസരങ്ങളിലും ചിട്ടയോടും അനുസരണയോടും കൂടിയുള്ള ചലനങ്ങൾ.

(3) സ്കൂൾ അസംബ്ളിയിലൂടെ അച്ചടക്ക പൂർണ്ണമായ പെരുമാററം പ്രകടിപ്പിക്കൽ — പ്രതിജ്ഞ എടുക്കുന്നതിൽ, പ്രാർത്ഥനാ സമയത്ത് മൗനമായിരിക്കുന്നതിൽ, ദേശീയഗാനം ആലപിക്കുമ്പോൾ അററൻഷനായി നിൽക്കൽ, പൊതുപരിപാടികളിൽ പങ്കെടുക്കുമ്പോൾ നല്ല പെരുമാററം കാഴ്ചവയ്ക്കൽ.

(4) ക്ലാസ്സ്മുറിപൊടിതുടച്ച് വൃത്തിയാക്കിസൂക്ഷിക്കൽ— ബ്ളാക്ക് ബോർഡ്, ബെഞ്ചുകൾ തുടങ്ങിയവ ശരിയായി ക്രമീകരിക്കൽ.

(5) സ്കൂൾ കാമ്പൗണ്ട് വൃത്തിയാക്കൽ — സംഘം ചേർന്നുള്ള ജോലി — വളക്കുഴികൾ തയ്യാറാക്കൽ.

## സ്ററാഡേർഡ് – III & IV

(1) ചെടികൾക്കു വെള്ളമൊഴിക്കൽ.

(2) സ്കൂൾ പരിസരങ്ങളിൽ തണൽ വൃക്ഷങ്ങൾ വച്ചു പിടിപ്പിക്കലും അവയുടെ സംരക്ഷണവും.

(3) ക്ലാസ്സ് മുറിയിൽ കുടിവെള്ളം സൂക്ഷിക്കൽ.

(4) ഉച്ച ഭക്ഷണം തയ്യാറാക്കൽ, വിളമ്പിക്കൊടുക്കൽ, തുടർന്നുള്ള ശുചീകരണ പ്രവർത്തനങ്ങൾ എന്നിവയുടെ ഉത്തരവാദിത്വം പങ്കിടൽ.

(5) സമീപ പ്രദേശങ്ങളിലെ ആളുകൾ ചെയ്യുന്ന ജോലികൾ നിരീക്ഷിക്കുന്നതിനു വേണ്ടിയുള്ള സന്ദർശനങ്ങൾ സംഘടിപ്പിക്കൽ.

(6) സ്കൂൾ സഹകരണ സംഘങ്ങൾ പ്രവർത്തിപ്പിക്കുന്നതിൽ മുതിർന്നവരെ സഹായിക്കൽ.

നോട്ട്:—മാതൃകയായി തന്നിരിക്കുന്നതുപോലുള്ള യൂണിററുകൾ ആരോഗ്യവും ആരോഗ്യരക്ഷയും എന്ന മേഖലയിലും മററു മേഖലകളിലും അദ്ധ്യാപകർ തന്നെ തയ്യാറാക്കുകയും ക്ലാസ്സുകൾ ശരിയായ രീതിയിൽ കൈകാര്യം ചെയ്യേണ്ടതുമാണ്.